# ST. GEORGE ORTHODOX SYRIAN CHURCH-PADAVU

**(ESTD-1957)**

**( DIOCESE OF BRAHMAVAR )**

**CONSECRATION AND DEDICATION OF THE RENOVATED CHURCH ON 9TH & 10TH OCT 2013** (WEDNESDAY AND THURSDAY)

**BY**



H.H.BASELIOS MARTHOMA PAULOSE II
CATHOLICOS OF THE EAST AND
MALANKARA METROPOLITAN



H.G.Dr.YAKOB MAR IRENAIOS
KOCHI DIOCESE



H.G.YAKOB MAR ELIAS
BRAHMAVAR DIOCESE



H.G.Dr.ABRAHAM MAR SERAPHIM
BANGALORE DIOCESE

**BALLYA PO,**
**PUTTUR TQ,**
**DK DIST,**
**KARNATAKA**
**PIN: 574221**



REV .FR.M.C.MATHAI MARACHERIL
VICAR



V.I.ABRAHAM
TREASURER



K.M. THOMAS
SECRETARY



A.J.JOHN
CONVENER



SAJAN.C.VARGHESE
TRUSTEE



V.V.VERGHESE
SECRETARY



# മലങ്കരസഭ

ഏറ്റവും പ്രചാരമുള്ള സഭാ പ്രസിദ്ധീകരണം

ലക്കം 9, പുസ്തകം 70, സെപ്റ്റംബർ 2013




President
Dr. Zachariah Mar Aprem
Chief Editor
Fr. John Thomas Karingattil

Printed and Published by
Fr. Thomas P. Mukalil for
Orthodox Viswasa Paripalana
Samithy, Kottayam.
Sub Editor
Fr. Shalu Lukose Thirumangalam

Printed at
Catholicate press, Devalokam
Kottayam-04;



To Contact Malankara Sabha
For Subscription queiries
sabhamasika@yahoo.com
For Editorial queiries
articlemalankara@gmail.com

www.malankarasabha.in

Devalokam Kottayam-04;
Ph:0481-2573234
Fax : +91 481 2573234


Rs. 15/-

# BRIEFLY

ഓർത്തഡോക്സ് ക്രൈസ്തവ യുവജനപ്രസ്ഥാനം ആറാമത് ഗൾഫ് മേഖലാ കോൺഫ്രൻസ് ഒക്ടോ. 16-18 വരെ ഷാർജ സെന്റ്. ഗ്രീഗോറിയോസ് പള്ളിയിൽ.

പരുമല സെമിനാരിയിൽ സെപ്റ്റം. 14-ന് സ്ലീബാദാസ സമൂഹത്തിന്റെ വാർഷിക സമ്മേളനം പ. ബാവ ഉദ്ഘാടനം ചെയ്യും.

WCC യുടെ പത്താമത് അസംബ്ലി 2013 ഒക്ടോ. 30 മുതൽ നവംബർ 8 വരെ സൗത്ത് കൊറിയായിലെ ബുസാനിൽ നടക്കും. ഏഴു വർഷത്തിൽ ഒരിക്കലാണ് WCC ജനറൽ അസംബ്ലി.

കേരള കൗൺസിൽ ഓഫ് ചർച്ചസിന്റെ ത്രൈവാർഷിക അസംബ്ലി ആലുവ വൈ.എം.സി.എ. ക്യാമ്പ് സെന്ററിൽ സെപ്റ്റം. 26 മുതൽ 28 വരെ നടത്തും.

പ. ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ ചരമ കനകജൂബിലി (50) ആഘോഷം 2014 ജനുവരി 1 മുതൽ 2015 ജനുവരി 3 വരെ.



www.facebook.com/malankarasabha
(മലങ്കരസഭ മാസികയുടെ ഫെയ്സ് ബുക്ക് അക്കൗണ്ട്)

'മലങ്കരസഭാ വാർത്തകൾ' സഭയുടെ ഔദ്യോഗിക വെബ്സൈറ്റായ കാതോലിക്കേറ്റ് ന്യൂസിലേക്ക് അയച്ചു തരണം. വിലാസം :
www.catholicatenews.in




മലങ്കരസഭ

10 സെപ്റ്റംബർ 2013





## വരിസംഖ്യ

ഇന്ത്യയിൽ
ഒറ്റപ്രതി: 15 രൂപ
ഒരു വർഷം: 180 രൂപ
2 വർഷം: 360 രൂപ
4 വർഷം: 700 രൂപ

വിദേശത്തേക്ക്
ഒരു വർഷം : 2000 രൂപ

വിലാസം:
മലങ്കരസഭ മാസിക,
ദേവലോകം അരമന,
ദേവലോകം പി.ഒ., മുട്ടമ്പലം (via),
കോട്ടയം-686004

www.facebook.com:
malankarasabha





# പിതൃമൊഴി

## വി. ജോൺ ക്ലിമാക്കസ്

ഏതാനും കർഷകർ ഒരേയിനം വിത്തുവിതച്ചെങ്കിലും വിവിധ ലക്ഷ്യങ്ങളാണ് അവർക്കുണ്ടായിരുന്നതെന്നു കാണുവാൻ കഴിഞ്ഞു. അതിലൊരാൾ തന്റെ കടം വീട്ടുന്നതിനെപ്പറ്റി ചിന്തിച്ചു. മറ്റൊരാൾ ധനികനാകാൻ ആഗ്രഹിച്ചു. വേറൊരാൾ തന്റെ വിളവുകൾ ദൈവത്തിനു കാഴ്ചയർപ്പിക്കുവാൻ അഭിലഷിച്ചു. മറ്റൊരാളുടെ ലക്ഷ്യം, തന്റെ നല്ല ജോലികാണുന്ന മനുഷ്യരുടെ പ്രശംസ പിടിച്ചുപറ്റുകയായിരുന്നു. വേറൊരാൾ, അസൂയാലുവായ തന്റെ അയൽക്കാരനെ പ്രകോപിപ്പിക്കാനാണ് ശ്രമിച്ചത്. അവസാനമൊരാൾ താൻ മടിയനാണെന്നു മറ്റുള്ളവർ തന്നെ കുറ്റപ്പെടുത്താതിരിക്കുക എന്ന ലക്ഷ്യമാണു മുന്നിൽക്കണ്ടത്. അവർ വിതയ്ക്കാറുള്ള വിത്തുകൾ, ഉപവാസം, ജാഗരണം, ഭിക്ഷാദാനം, സേവനം ആദിയായവയാണ്. അതിനാൽ ദൈവേഷ്ടപ്രകാരം തങ്ങളുടെ ലക്ഷ്യങ്ങളെന്തെന്നു നമ്മുടെ സഹോദരന്മാർ ശ്രദ്ധാപൂർവ്വം പരിശോധിക്കട്ടെ.

സ്വന്തം പാപങ്ങളെപ്പറ്റി ബോധവാനാകുന്ന ഒരാൾ തന്റെ നാവിനെ നിയന്ത്രിക്കുന്നു. എന്നാൽ വായാടി താൻ എന്തായിരിക്കുന്നു എന്നറിയുവാൻ ഇതുവരെ തുനിഞ്ഞിട്ടില്ല.

മൗനത്തെ സ്നേഹിക്കുന്നവർ ദൈവത്തോടടുക്കുകയും അവിടുത്തോടു രഹസ്യമായി സംഭാഷിക്കുകയും തന്മൂലം പ്രബുദ്ധത നേടുകയും ചെയ്യുന്നു.

ഈശോയുടെ മൗനം പീലാത്തോസിനെ ലജ്ജിപ്പിച്ചു. ഒരു മനുഷ്യന്റെ നിശ്ചലാവസ്ഥ പൊങ്ങച്ചത്തെ കീഴ്പ്പെടുത്തി.

സങ്കീർത്തകൻ പറയുന്ന പ്രകാരം; 'ഞാൻ പറഞ്ഞു, നാവുകൊണ്ടു പാപം ചെയ്യാതിരിക്കാൻ ഞാനെന്റെ വഴികൾ ശ്രദ്ധിക്കും' (സങ്കീ. 39:1); 'വാക്കിൽ പിഴയ്ക്കുന്നതിനെക്കാൾ ഭേദമാണ് കാൽതെറ്റി വീഴുന്നത്' (പ്രഭാ. 20:18) എന്നീ വചനങ്ങൾ വിസ്മരിക്കുകവഴി ഒരുവാക്ക് ഉച്ചരിക്കുകയും അതിന്റെ പേരിൽ പത്രോസ് കഠിനമായി ദുഃഖിക്കുകയും ചെയ്തു.

തീക്കല്ലിൽ നിന്നും ഉരുക്കിൽനിന്നും തീയുണ്ടാകാറുണ്ട്. അലസഭാഷണം, തമാശ എന്നിവയിൽ നിന്ന് അസത്യഭാഷണം ഉത്ഭവിക്കുന്നു.

നിങ്ങൾ വഞ്ചിതരാകരുത്. പതിവായി കൈയ്പുള്ള ഇലകളും പുളിപ്പില്ലാത്ത അപ്പവും കഴിക്കാതിരുന്നാൽ ഫറവോയിൽ നിന്നും നിങ്ങൾ മോചിതരാകുകയോ സ്വർഗ്ഗീയ പെസഹാ ദർശിക്കുകയോ ഇല്ല. കൈയ്പുള്ള ഇലകൾ അധ്വാനവും ഉപവാസവുമാണ്. പുളിപ്പില്ലാത്ത അപ്പം പൊങ്ങച്ചമില്ലാത്ത എളിയ മനസ്സാണ്. സങ്കീർത്തകന്റെ വചനം നിങ്ങളുടെ ശ്വസനത്തോടു ചേർക്കാം. 'അശുദ്ധാരൂപികൾ എന്നെ ശല്യം ചെയ്തപ്പോൾ ഞാൻ ചാക്കു വസ്ത്രം ഉടുത്തു; ആത്മാവിനെ ഉപവാസം കൊണ്ട് വിനീതമാക്കി; എന്റെ അന്തരാത്മാവിലേക്ക് അതിനെ ചേർത്തു വച്ചു.' (34:13).

*(വി. ജോൺ ക്ലിമാക്കസിന്റെ 'സ്വർഗ്ഗാരോഹണ ഗോവണി'യിൽ നിന്ന്)*

# മഹാപുരോഹിത സന്ദേശം



ശാസ്ത്രവും സാങ്കേതികവിദ്യയും സമ്മാനിച്ച വിസ്മയാവഹമായ വളർച്ച ലോകം ആസ്വദിക്കുന്ന കാലഘട്ടത്തിലാണ് നാം ജീവിക്കുന്നത്. ഭൗതികവളർച്ചയും സമൃദ്ധിയും നമ്മെ നയിക്കുന്നത് ഒരു ആർത്തി സംസ്ക്കാരത്തിലേക്കാണ്. മൂല്യച്യുതിയും ധാർമ്മികഅധ:പതനവും സമൃദ്ധിയുടെ ഉപോൽപ്പന്നങ്ങളാവുന്നു. ഈ ഭൂമി പോലും മനുഷ്യന്റെ ആർത്തിയുടേയും ആസക്തികളുടേയും ഇരയായ്മാറുന്നു. അടുത്തകാലത്തായി സ്ത്രീകൾക്കും കുട്ടികൾക്കുമെതിരേയുള്ള അതിക്രമങ്ങൾ ഞെട്ടിപ്പിക്കുന്ന തരത്തിലേക്ക് നീങ്ങുന്നു. എന്തിനേയും ഭോഗിക്കുവാൻ മാത്രമറിയാവുന്ന ഉപഭോഗസംസ്ക്കാരത്തിൽ സ്ത്രീകളും കുട്ടികളുമൊക്കെ കേവലം 'വസ്തുക്കൾ' മാത്രമാവുന്നു. ഭാരതത്തിൽ സ്ത്രീകൾക്കെതിരെ നടക്കുന്ന അതിക്രമങ്ങളും പീഢനങ്ങളും നമ്മുടെ മഹത്തായ 'ആർഷഭാരതസംസ്ക്കാര'ത്തിനു തന്നെ തീരാക്കളങ്കമാണ്. മറുഭാഗത്ത്, ഉപഭോഗസംസ്ക്കാരത്തിന്റെ ഭാഗമായിത്തീർന്നുകൊണ്ട് ചില സ്ത്രീകൾ തെറ്റായ സന്ദേശങ്ങൾ നൽകുകയും ചെയ്യുന്നു. ആധുനികതയുടെ വഴുവഴുപ്പിൽ സ്ത്രീത്വത്തിന്റെ സ്വത്വവും മഹത്വവും നഷ്ടപ്പെടുന്നതും നാം കണ്ടുകൊണ്ടിരിക്കുന്നു.

ഈ സാഹചര്യത്തിൽ, സ്ത്രീസുരക്ഷയും ശാക്തീകരണവും ലക്ഷ്യമിട്ടുകൊണ്ട് സഭാമക്കളേയും സമൂഹത്തേയും ബോധവൽക്കരിക്കുവാനും, കർമ്മപരിപാടികൾ ആവിഷ്കരിക്കുവാനുമായി പ. സഭയുടെ മാനവശാക്തീകരണ വിഭാഗം (Ministry of Human Empowerment) **'പെൺമയുടെ നന്മ'** എന്ന ഒരു ത്രൈമാസ പദ്ധതി ഇക്കൊല്ലം അവതരിപ്പിക്കുകയാണ്. 2013 ഒക്ടോബർ, നവംബർ, ഡിസംബർ മാസങ്ങളിൽ ഈ ബോധവൽക്കരണ/ കർമ്മ പദ്ധതി നമ്മുടെ എല്ലാ ഇടവകകളിലും നടപ്പാക്കണം. തൽസംബന്ധമായ നിർദേശങ്ങൾ കേന്ദ്രഓഫീസിൽ നിന്ന് ലഭിക്കുന്നതാണ്. സ്ത്രീത്വത്തെ മാനിക്കുന്ന ഒരു സംസ്കൃതസമൂഹത്തേയും, സ്ത്രീത്വത്തിന്റേയും മാതൃത്വത്തിന്റേയും മഹത്വം തിരിച്ചറിയുന്ന സ്ത്രീസമൂഹത്തേയും വളർത്തിയെടുക്കുവാൻ ഈ പദ്ധതിയിലൂടെ സാധിക്കും എന്ന് നാം പ്രത്യാശിക്കുന്നു.

**ബസ്സേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ**

EDITORIAL

# പെണ്മയുടെ നന്മ



## Goodness of WOMANHOOD

ഒക്ടോബർ മുതൽ
ഡിസംബർ വരെ
'പെണ്മയുടെ നന്മ'
എന്ന വിഷയത്തിൽ
ചർച്ചകളും പഠനങ്ങളും :
മലങ്കര ഓർത്തഡോക്സ് സഭയിൽ

'

സഭാ ഭരണത്തിലും ഉപദേശത്തിലും സ്ത്രീകൾക്കുള്ള പങ്ക് സാമൂഹിക വ്യവസ്ഥിതി മാറുന്നതനുസരിച്ച് വ്യത്യാസപ്പെട്ടിരിക്കുന്നു. അതിനാൽ സാമൂഹിക ഘടനയ്ക്ക് അനുസൃതമായി സഭയിൽ സ്ത്രീകളുടെ സ്ഥാനവും പങ്കാളിത്തവും വ്യത്യാസപ്പെടുത്തുവാൻ സഭയ്ക്ക് അധികാരമുണ്ട്.

-പൗലോസ് മാർ ഗ്രീഗോറിയോസ്

* * *

'അമ്മ' നന്നായാൽ വീട് നന്നാകും.
അമ്മയാണ് വീടിന്റെ വിളക്ക്.
അമ്മമാർ നന്നാകണം -

(പ്രസ്താവന)

* * *

ഇത് പുരുഷ കാഴ്ചപ്പാടാണ്.
അധികാരവും സ്വത്തും സ്വന്തമാക്കിയിട്ട്
ഉത്തരവാദിത്വം 'അമ്മയ്ക്ക്'.

അപ്പൻ നന്നാകേണ്ടേ...?

സ്ത്രീയും പുരുഷനും നീതിപൂർവ്വം ജീവിക്കുന്ന
വ്യവസ്ഥിതി വരുമ്പോൾ മാത്രമേ
പെണ്മയ്ക്ക് യഥാർത്ഥ 'തന്മയും' 'തനിമയും' ലഭ്യമാകൂ.

(ഒരു സംവാദം)

'

പെണ്മയുടെ നന്മ, പെണ്മയുടെ തന്മയും തനിമയുമാണ്. ദൈവസാദൃശ്യവും സ്വരൂപവും പെണ്മയിലും ആണ്മയിലും ഉൾക്കൊള്ളുന്നു. ആൺപെൺ പാരസ്പര്യത ദൈവസ്വരൂപത്തിന്റെ വെളിപ്പെടുത്തലാണ്. പെണ്മ ഉത്തരവാദിത്വത്തോടെയുള്ള സ്ത്രീത്വമാണെന്ന് പരമ്പരാഗത വ്യാഖ്യാനം. പെണ്മയുടെ വാർപ്പുതര (stereo types) വ്യാഖ്യാന മാതൃകകൾ സാമൂഹികമായി സൃഷ്ടിക്കപ്പെട്ടവയാണെന്ന് പുതിയ പഠനങ്ങൾ തെളിയിക്കുന്നു.

പെണ്മയുടെ മഹത്വമായി പരമ്പരാഗത സമൂഹം കീർത്തിച്ചത് സംരക്ഷണ ഭാവം, ഗൃഹവിചാരം, ശരീര സൗന്ദര്യം എന്നിവയാണ്. മാന്യത, അനുകമ്പ, വൈകാരികത, മാധുര്യത എന്നിവ പെണ്മയുടെ ഗുണങ്ങളായി പുകഴ്ത്തി. ക്ഷമ, താഴ്മ, അനുസരണം, സൗമ്യത, സഹനം, ഭക്തി, പാതിവ്രത്യം, വിശ്വസ്തത, ജാഗ്രത എന്നിവയും പെണ്മയുടെ അടിസ്ഥാന പ്രമാണമാക്കി വ്യാഖ്യാനിച്ചു. എന്നാൽ ഇത്തരം പ്രബോധനങ്ങളുടെ ആധാരം ആൺകോയ്മയുടെ കാഴ്ചപ്പാടായതിനാൽ ഇവ പുനർവായിക്കപ്പെടണമെന്ന ദർശനമാണ് ഉത്തരാധുനിക സ്ത്രീപക്ഷ പഠനങ്ങൾ പകരുന്നത്. പെണ്മയുടെ യഥാർത്ഥ അന്തസ്സും തനിമയും തകർക്കുന്ന സമീപനങ്ങളെ ചെറുത്തുനിൽക്കുവാനുള്ള ബോധനമാണ് ഇത് ലക്ഷ്യമാക്കുന്നത്. പെണ്മയെ കീഴ്പ്പെടുത്തുന്ന ഇടപെടലുകളും കാഴ്ചപ്പാടുകളും തിരിച്ചറിയുവാനുള്ള ഉത്തരവാദിത്വവും ബോധനവുമാണ് 'പെണ്മയുടെ നന്മ' എന്ന പദ്ധതി ലക്ഷ്യമിടുന്നത്.




## EDITORIAL

പരമ്പരാഗത സമൂഹങ്ങളും മതങ്ങളും മാധ്യമങ്ങളും ത്യാഗം, സഹനം, ക്ഷമ, സഹിഷ്ണുത അനുസരണം തുടങ്ങിയവ പർവ്വതീകരിച്ചുള്ള പെണ്മയുടെ വ്യാഖ്യാനവും പ്രചരണവുമാണ് ശക്തിപ്പെടുത്തുന്നത്. ഇത് സ്ത്രീകളെ മുഖ്യധാരയിൽ നിന്നും ഒഴിച്ചു നിർത്താൻ പ്രേരിപ്പിക്കുന്നു. പ്രണയം, വിവാഹം, പ്രസവം, പ്രസന്നത എന്നിവകൊണ്ട് അലങ്കരിക്കപ്പെടുന്ന 'വാർപ്പുതരമായി പെണ്മ'. സ്ത്രീ നിഷേധവും വിദ്വേഷവും പുലർത്തുന്ന കാഴ്ചപ്പാടുകളിലെ ഇത്തരം ശൈലികളെ തിരിച്ചറിയുവാനുള്ള ശേഷി ഏവരും വളർത്തണം. സ്ത്രീപുരുഷ സമത്വത്തിൽ അധിഷ്ഠിതമായ ഒരു സുരക്ഷിത സമൂഹത്തിന്റെ നിലനിൽപ്പിന് 'പെൺമയുടെ നന്മ' അനിവാര്യമാണ്.

പെണ്മയെ നിഷേധിക്കുന്ന സിദ്ധാന്തങ്ങൾ, സമ്പ്രദായങ്ങൾ, ആചാരങ്ങൾ, വ്യാഖ്യാനങ്ങൾ, അനുഷ്ഠാനങ്ങൾ, ചിഹ്നങ്ങൾ എന്നിവയ്ക്ക് കാലികമായ ഭേദങ്ങൾ വരുത്തുവാൻ കഴിയണം. പെണ്മയുടെ നന്മയെ ബഹിഷ്ക്കരിക്കുന്ന പദാവലികളും ശൈലികളും ബിംബങ്ങളും പുനർരചിക്കുവാനുള്ള കൂട്ടായ ശ്രമവും ഉണ്ടാകണം. ഇത്തരം തിരിച്ചറിവിന്റെ പാഠങ്ങൾക്ക് യേശുവിന്റെ പ്രബോധനമാകണം മാർഗ്ഗരേഖ.

യഹൂദമത പശ്ചാത്തലത്തിലും പാലസ്തീൻ സാമൂഹിക ക്രമത്തിലും സ്ത്രീകൾ അരക്ഷിതാവസ്ഥയും അവഹേളനവും തമസ്ക്കരണവും സഹിച്ചപ്പോൾ സ്ത്രീകൾക്ക് അംഗീകാരവും സുരക്ഷിതത്വവും യേശു പ്രഖ്യാപിച്ചു. സ്ത്രീ പുരുഷ ബന്ധത്തിന് പുത്തൻ പ്രകാശം യേശു പകർന്നു. പുരുഷനോടൊപ്പം സ്ത്രീയ്ക്കും യേശു പങ്കാളിത്തം നൽകി. സ്ത്രീ ശക്തിയെ ബലഹീനമാക്കുന്ന യഹൂദാ-റോമാ പാരമ്പര്യങ്ങളിലെ ആൺകോയ്മാ സിദ്ധാന്തങ്ങളെയും സ്ത്രീ വിരുദ്ധ സാമൂഹിക ശാസ്ത്ര വ്യാഖ്യാനങ്ങളെയും യേശു അംഗീകരിച്ചില്ല. യഹൂദ സാമൂഹിക നടപടി ക്രമങ്ങളിൽ വിപ്ലവകരമായ സമീപനമാണ് യേശു പുലർത്തിയത്.

'നിങ്ങളിൽ പാപം ഇല്ലാത്തവൻ ഇവളെ ആദ്യം കല്ലെറിയട്ടെ (യോഹ. 8:7) എന്ന യേശുവിന്റെ താക്കീത് യഹൂദരേ അസ്വസ്തരാക്കി. ആർക്കും സ്ത്രീയെ കുറ്റം വിധിക്കാനോ കല്ലെറിയുവാനോ സാധിച്ചില്ല. യഹൂദ വ്യവസ്ഥിതിയിലെ ജീർണ്ണിച്ച ഘടനയെ യേശു ചോദ്യം ചെയ്തു. 'സ്ത്രീക്ക് ഒരു നിയമവും പുരുഷന് മറ്റൊരു നിയമവും'. ഇത്തരം ആൺകോയ്മകളെ തകർത്ത് സ്ത്രീക്ക് സംരക്ഷണവും അംഗീകാരവും പകർന്നു. വേദപ്രബോധന ശുശ്രൂഷയിൽ സ്ത്രീകൾക്കും മുഖ്യധാരയിൽ പ്രവർത്തിക്കുവാൻ കഴിയുമെന്ന് യേശു വെളിപ്പെടുത്തി.

യഹൂദ ആൺകോയ്മ സൃഷ്ടിച്ച അതിരുകൾക്കപ്പുറത്തേക്ക് സഞ്ചരിക്കുവാൻ യേശു സ്ത്രീകളെ സന്നദ്ധമാക്കിയപ്പോൾ അനുഗാമികളും ശുശ്രൂഷകരുമായി നിരവധി സ്ത്രീകൾ (മർക്കോ. 15:41) പരസ്യ ശുശ്രൂഷകളിൽ പങ്കുചേർന്നു. വ്യഭിചാരത്തിൽ പിടിക്കപ്പെട്ട സ്ത്രീക്കും (യോഹ. 8:2-11), രക്തസ്രാവക്കാരിക്കും (മർക്കോ. 5: 24-34), ശമര്യാക്കാരിക്കും (യോഹ. 4:5-42) പാപിയായ സ്ത്രീക്കും (ലൂക്കോ. 7:36-50) യഹൂദ നിയമങ്ങൾക്കും അനുശാസനകൾക്കും അതീതമായി കാരുണ്യത്തിന്റെ സ്പർശം പകർന്ന് സാമൂഹിക സുരക്ഷിതത്വം നൽകി.

യേശു സ്ത്രീകൾക്ക് പകർന്ന പങ്കാളിത്തവും നേതൃത്വവും സുരക്ഷയും സഭയിൽ നിന്നു പോലും സ്ത്രീകൾക്ക് ലഭ്യമാകുന്നില്ല. ഇവിടെയാണ് 'പെണ്മയുടെ നന്മയിലെ' സ്ത്രീപക്ഷ കാഴ്ചപ്പാടുകൾക്ക് ശക്തി വർദ്ധിപ്പിക്കേണ്ടത്. പെണ്മയുടെ നന്മ തിരിച്ചറിഞ്ഞ് സഭയിലും സമൂഹത്തിലും സ്ത്രീ നീതിയും സുരക്ഷിതത്വും ഉറപ്പാക്കണം.

> " സഹസ്രാബ്ദങ്ങൾ നീളുന്ന ആൺപെൺ ബന്ധങ്ങളിലെ അധീശത്വ കാഴ്ചപ്പാടുകൾ പുനർ രചിക്കാതെ പെൺമയുടെ നന്മ യഥാർത്ഥമായി കണ്ടെത്തുവാൻ കഴിയില്ല. "

**ഫാ. ജോൺ തോമസ് കരിങ്ങാട്ടിൽ**
ചീഫ് എഡിറ്റർ
karingattilachan@gmail.com

കുടുംബം






# വിവാഹമോചനം ഇത്രയും ലളിതമാക്കാമോ?

■ ഫാ. ഡോ. ഒ. തോമസ്

പാശ്ചാത്യ സമൂഹത്തെ അനുകരിച്ച് നമ്മുടെ സമൂഹത്തിലും വിവാഹമോചനങ്ങൾ വർദ്ധിച്ചുവരുന്നു എന്ന് കണക്കുകൾ സൂചിപ്പിക്കുന്നു. സർക്കാരുകൾ, ഒരു ജില്ലയിൽ തന്നെ രണ്ടും മൂന്നും കുടുംബകോടതികൾ ഇതിനായി സ്ഥാപിച്ചുകൊണ്ടിരിക്കുന്നു. കുടുംബകോടതികൾ പോലും ഈ കാര്യത്തിൽ ഒരു നയം സ്വീകരിച്ചിട്ടുണ്ട്. കോടതിയിൽ വരുന്ന കേസ്സുകൾ ആവുന്നതും ഒത്തുതീർപ്പാക്കാൻ കൗൺസലിംഗിനായി ദമ്പതികളെ അയക്കുന്നു. അനേകപ്രാവശ്യം കൗൺസിലിംഗ് കഴിഞ്ഞ് ഈ ദമ്പതികൾ ഒരുകാരണവശാലും ഒരുമിച്ചു കഴിയുവാൻ സാദ്ധ്യതയില്ലെന്ന് റിപ്പോർട്ട് ചെയ്തു കഴിഞ്ഞേ വിവാഹമോചനത്തിന്റെ കേസ്സുകളുടെ വിശദാംശത്തിലേക്കു കടക്കുകയുള്ളൂ. സെക്കുലർ ലോകത്തിനുപോലും ആവുന്നതും വിവാഹം മോചിക്കാതെ രമ്യമായി പരിഹരിച്ച് വിടണമെന്ന് ആഗ്രഹിക്കുമ്പോൾ, സഭകളുടെ ഈ കാര്യത്തിലുള്ള താല്പര്യം വിചിന്തനം ചെയ്യേണ്ടതാണെന്നു തോന്നുന്നു. കോടതി, വിവാഹമോചനം കൊടുത്ത എല്ലാ ദമ്പതികൾക്കും യാതൊരു വിവേചനവും കൂടാതെ പുനർ വിവാഹത്തിന് അനുവാദം നൽകുന്നതിലൂടെ, വളരെ എളുപ്പത്തിൽ സഭയിൽ വിവാഹമോചനം അനുവദിക്കുന്നു എന്ന നില വന്നുകൂടുന്നു.

ഒരു വിവാഹം മോചിക്കപ്പെടാതിരിക്കാൻ എല്ലാ പരിശ്രമങ്ങളും സഭയുടെ ഭാഗത്തുനിന്ന് ചെയ്തു കൊടുക്കേണ്ടതുണ്ട്. കാരണം കോടതികൾ മോചിപ്പിച്ച വിവാഹങ്ങളെല്ലാംതന്നെ പള്ളികളിൽ വെച്ചുനടത്തിയിട്ടുള്ളതായിരിക്കും. വിവാഹം രജിസ്റ്റർ ചെയ്യണമെന്ന നിയമം വന്നതുകൊണ്ട് അടുത്തകാലത്തു നടക്കുന്ന വിവാഹങ്ങൾ രജിസ്റ്റർ ചെയ്യപ്പെടുന്നുണ്ട്. അല്ലെങ്കിൽ വിശ്വാസസമൂഹത്തിന് ഇന്നും വിവാഹം ആത്മീയമായ ഒന്നാണ്. അതിന്റെ അർത്ഥവ്യാപ്തി പൂർണ്ണമായി ഉൾക്കൊള്ളുന്നില്ലെങ്കിലും മതപരമായ ആചാരാനുഷ്ഠാനങ്ങളെങ്കിലും ചുരുങ്ങിയ പക്ഷം മിക്കവരും സ്വീകരിക്കുന്നുണ്ടല്ലോ.

അങ്ങനെ സഭയുടെ ഒത്താശയോടും അനുഗ്രഹത്തോടുംകൂടി നടത്തപ്പെടുന്ന വിവാഹങ്ങൾ വേർപിരിക്കേണ്ട ആവശ്യമുണ്ടോ എന്ന് ദമ്പതികളെക്കൊണ്ട് ചിന്തിപ്പിക്കാനെങ്കിലും സഭകൾക്ക് ഉത്തരവാദിത്വമില്ലേ? ഈ കാലത്ത് മനസ്സിനിണങ്ങിയ ചേർച്ചയുള്ള ഒരു

■ ■

ഉത്തരവാദപ്പെട്ട ഒരു സമിതിയെ സഭ നിയോഗക്കണം. സഭാക്കോടതി എന്ന് പേരു നൽകുന്നതിനോട് യോജിപ്പില്ല. 'കുടുംബക്ഷേമ സമിതി' എന്നോ ഒക്കെയുള്ള നല്ല പേരുകൾ നൽകാം. വിവാഹം മോചിപ്പിക്കാനല്ല മറിച്ച് ബന്ധങ്ങൾ ശക്തിപ്പെടുത്താനാണ് ഈ സമിതി. ആവുന്നതും വിവാഹമോചനം ഒഴിവാക്കാൻ ദമ്പതികൾക്ക് പ്രേരണ (Motivation) നൽകുകയും, അതിനുള്ള വഴികൾ പറഞ്ഞ് ബോദ്ധ്യപ്പെടുത്തുകയും ചെയ്യണം. അവരുടെ പരിശോധനയിൽ ഒത്തുപോകാൻ സാദ്ധ്യമല്ലെന്നു ബോദ്ധ്യപ്പെട്ടവർക്കുമാത്രമേ ഭാവിയിൽ കോടതിവഴി വിവാഹമോചനം നേടിയാലും പുനർവിവാഹത്തിന് അനുമതി നൽകുകയുള്ളൂ എന്ന് സഭകൾ തീരുമാനിക്കണം.

■ ■

ബന്ധം കിട്ടാൻ വളരെ വിഷമമാണ്. സ്നേഹിച്ചു കല്യാണം കഴിക്കുന്നവർക്ക് പങ്കാളികളെ കണ്ടെത്താൻ അധികം വിഷമം കാണുകയില്ല. ആലോചിച്ചു നടത്തുന്ന വിവാഹങ്ങൾക്കാണ് ഇണകളെ കണ്ടെത്തുവാൻ വളരെ ബുദ്ധിമുട്ടുന്നത്. പത്രപ്പരസ്യങ്ങളും, ഇന്റർനെറ്റും വിവാഹ ഏജൻസികളും പഴയതിനെ പുതുക്കിയെടുത്ത ഹൈടെക് ബ്രോക്കറന്മാരുമൊക്കെയാണ് പങ്കാളികളെ കണ്ടെത്താൻ സഹായിക്കുന്നത്. ഇതുതന്നെ വലിയ ഒരു പ്രക്രിയയാണ്. പിന്നെ എല്ലാവർക്കും പറ്റിയ സമയവും സ്ഥലവും ഒപ്പിക്കാനും വളരെ പാടുപെടുന്നു. പള്ളിയും, ഹാളും ഒത്തുകിട്ടുമ്പോൾ ദിവസം, പറ്റുകയില്ല. കാനോനികമായ തടസ്സം. കാനോനിക ദിവസം കണ്ടെത്തുമ്പോൾ ഹാൾ കിട്ടുകയില്ല. ഇതെല്ലാം ഒത്തുവരുമ്പോൾ മണവാളനോ മണവാട്ടിക്കോ അവധി കിട്ടുകയില്ല. ഇതെല്ലാം ഒത്തുവരുമ്പോൾ ബിഷപ്പിനെ കിട്ടുകയില്ല. ഇങ്ങനെ എന്തെല്ലാം കടമ്പകൾ കടന്നിട്ടുവേണം ഒരു വിവാഹം നടക്കാൻ. ഇനി വിവാഹം നടക്കുമ്പോൾ പള്ളിക്കു കിട്ടുന്ന വരുമാനങ്ങൾ നോക്കാം. പള്ളിക്കു നിശ്ചിതമായ സംഭാവന കൂടിയാൽ കുഴപ്പമില്ല. പൊതുയോഗം നിശ്ചയിച്ചതിൽ കുറയാനാവുകയില്ല. ഹാളിനു വാടക, വീഡിയോ, ഫോട്ടോ, ഗായകസംഘം ഇവ പള്ളിയിൽ കയറുന്നതിന് പ്രത്യേകം പ്രത്യേകം ഫീസ്. പിന്നെ ഒന്നിലധികം കാർമ്മികർക്കും അവരുടെ സഹായികൾക്കും കർമ്മഫീസ്. പണക്കാർക്ക് ഇതൊന്നും വിഷമമുള്ള സംഗതിയല്ല. പാവപ്പെട്ടവരാണ് വലയുന്നത്. വിവാഹം മൂലം ഇടവകകൾക്ക് ഭൗതികമായ വരുമാനങ്ങൾ. ഇതിനുപകരം സഭ നൽകുന്നത് വിലമതിക്കാനാവാത്ത കൂദാശയിലെ നൽവരങ്ങളാണ്. അദൃശ്യനായ ദൈവം ഇറങ്ങിവന്ന്, പ്രധാന കാർമ്മികനിലൂടെ, വാഴ്ത്തപ്പെട്ട മോതിരം, കിരീടം, മിന്ന് ഇവയിലൂടെ മണവാളനെയും മണവാട്ടിയേയും ഒരിക്കലും വേർപിരിക്കാനാവാത്ത വിധം ഭാര്യാഭർത്താക്കന്മാരായി യോജിപ്പിക്കുന്നു. കർത്താവും സഭയും തമ്മിലുള്ള ബന്ധം പോലെയാണ് ഭാര്യാഭർത്തൃ ബന്ധം എന്ന് വായിച്ച് ദമ്പതികളെ ബോദ്ധ്യപ്പെടുത്തുന്നു. ഇങ്ങനെ ഭൗതികമായും ആത്മീയമായും ഇടപെട്ടിട്ടാണ് സഭ അവരെ ഭാര്യാഭർത്താക്കന്മാരായി കൂട്ടിച്ചേർക്കുന്നത്. ദൈവത്തോടുള്ള ഉടമ്പടിയിൽ നിന്ന് അവർ പിന്മാറാൻ ചിന്തിക്കുമ്പോൾ, പ്രത്യേകിച്ചും ന്യായമായ കാരണങ്ങൾ ഇല്ലാതെ വരുമ്പോൾ, അവരെ അതിൽനിന്ന് പിൻതിരിപ്പിക്കുവാൻ സഭകൾക്ക് ധാർമ്മികമായി ചുമതലയില്ലേ? വിവിധയിനം ഫീസുകൾ വിവാഹത്തിനായി വാങ്ങിയത് പള്ളിയും സഭയുമാണ്. കുടുംബകോടതികളല്ല. പക്ഷേ അവർ വേർപിരിച്ചു കഴിയുമ്പോൾ നടത്തിക്കൊടുത്തവർ കണ്ണടച്ച് അതിനെ സ്വീകരിക്കുന്നു. ഈ സ്ഥിതിവിശേഷത്തിനു മാറ്റം വരേണ്ടതല്ലേ? സഭകൾക്ക് എന്തു പങ്ക് ഈ കാര്യത്തിൽ വഹിക്കാനാവും?

**വിവാഹം മോചിക്കപ്പെടാതിരിക്കാൻ സഭ ദമ്പതികളെ ആവുന്നതും പ്രേരിപ്പിക്കുക.**

ആത്മീയമായ ഒരു ഇടപെടൽ കാര്യമായി നടന്നിട്ടും പ്രയോജനപ്പെടുന്നില്ലെങ്കിൽ പിന്നീട് സിവിൽ കോടതികളെ സമീപിക്കട്ടെ. നേരെ സിവിൽ കോടതിയിൽ പോയി വിവാഹം മോചിപ്പിച്ചുവരുന്ന ദമ്പതികൾക്ക് ഉടനടി സഭ അംഗീകാരം നൽകി പുനർവിവാഹത്തിന് അനുമതി നൽകുന്ന ഇന്നത്തെ രീതി അഭിലഷണീയമല്ല. ഫാമിലി കൗൺസലിംഗിലെ ചെറിയ പരിചയം വെച്ചുപറയട്ടെ വിവാഹം മോചിപ്പിക്കപ്പെട്ട കേസ്സുകളിൽ പലതും, തക്കസമയത്ത് കാര്യമായ ഇടപെടൽ ഉണ്ടായിരുന്നാൽ രക്ഷപെടുത്താവുന്ന കേസ്സുകളായിരുന്നു. തക്കസമയത്ത് ആരെങ്കിലും നന്നായി ഒരു മാർഗ്ഗനിർദ്ദേശം നൽകിയിരുന്നെങ്കിൽ ഞങ്ങൾ വേർപിരിയുക ഇല്ലായിരുന്നു എന്നു പിന്നീട് വിലപിച്ച പലരേയും കൗൺസലിംഗിൽ കണ്ടുമുട്ടിയിട്ടുണ്ട്. വ്യഭിചാരക്കുറ്റം കൊണ്ട് വിവാഹമോചനമാകാം എന്നുള്ളത് പരി. മത്തായി ശ്ലീഹായുടെ വിവരണത്തിൽ ഉണ്ട്. (വി. മത്തായി 19:1-9) ഈ ഇളവ് യഹൂദന്മാരോടുള്ള പക്ഷപാതം കൊണ്ട് വി. മത്തായി കൂട്ടിച്ചേർത്തതാണെന്നും യഥാർത്ഥ്യത്തിൽ ഇങ്ങനെ ഒരു ഇളവ് കർത്താവ് നൽകിയിട്ടില്ല എന്ന് വി. മർക്കോസിലെ (10:1-9) വിവരണത്തെ ആസ്പദമാക്കി വന്ദ്യനായ ഒസ്താത്തിയോസ് തിരുമേനി എപ്പോഴും ചൂണ്ടിക്കാട്ടിയിരുന്നു. ഇതും പഠിക്കേണ്ട വിഷയമാണ്. ഏതായാലും പ്രായോഗിക ജീവിതപശ്ചാത്തലത്തിൽ ചില തീരുമാനങ്ങൾ എടുക്കേണ്ടിവരും. കുടുംബജീവിതത്തിന്റെ ഉത്തരവാദിത്തം ഏറ്റെടുക്കാൻ കഴിവില്ലാത്ത വിധം ബുദ്ധിമാന്ദ്യം സംഭവിക്കുക, അല്ലെങ്കിൽ കടുത്ത മാനസികരോഗിയായിരിക്കുക. ഈ കാര്യങ്ങൾ മറച്ചുവെച്ചുകൊണ്ട് വിവാഹം നടത്തുക, മദ്യപാനത്തിന് അടിമയായതിന്റെ ഫലമായി സംശയരോഗം ഉണ്ടായി പങ്കാളിയെ ക്രൂരമായി പീഡിപ്പിക്കുക, ഭാര്യാഭർത്തൃ സംയോഗത്തിന് കഴിവില്ലാതെ വിവാഹ കൂദാശയുടെ പൂർത്തീകരണം ഇല്ലാതിരിക്കുക തുടങ്ങിയ കാരണങ്ങളാൽ ഒരുപക്ഷേ വിവാഹമോചനം ആവശ്യമായി വരുമായിരിക്കാം. എന്നാൽ ഇന്നു നടക്കുന്ന ബഹുഭൂരിപക്ഷം വിവാഹമോചനങ്ങളിൽ ഇത്തരത്തിൽ ഗൗരവമായ വിഷയങ്ങൾ കാണുന്നില്ല. താരതമ്യേന ലഘുവായ വിഷയങ്ങളാണ് എന്ന് കുടുംബ കോടതികളിൽ പ്രവർത്തിക്കുന്ന അനേകം കൗൺസലർമാർ സാക്ഷ്യപ്പെടുത്തിയിട്ടുണ്ട്. വിവാഹം മോചിപ്പിക്കണമെന്ന് ദമ്പതികൾ തീരുമാനിക്കുകയും അതിന് മാതാപിതാക്കൾ കൂട്ട് നിൽക്കുകയും ചെയ്യുമ്പോൾ അതിനനുകൂലമായി നിയമത്തിലെ വകുപ്പുകൾ വക്കീലന്മാർ ചൂണ്ടിക്കാണിക്കുന്നു. കോടതി പിന്നീട് നിയമമനുസരിച്ച് വിവാഹം വേർപിരിച്ച് ഉത്തരവും നൽകുന്നു.

താരതമ്യേന ചെറിയ കാര്യങ്ങൾ

ശേഷം 27-ാം പേജിൽ

**ഫാമിലി കൗൺസലിംഗിലെ ചെറിയ പരിചയം വെച്ചുപറയട്ടെ വിവാഹം മോചിപ്പിക്കപ്പെട്ട കേസ്സുകളിൽ പലതും, തക്കസമയത്ത് കാര്യമായ ഇടപെടൽ ഉണ്ടായിരുന്നാൽ രക്ഷപെടുത്താവുന്ന കേസ്സുകളായിരുന്നു.**












**ജസ്റ്റിസ് ബഞ്ചമിൻ കോശി**
(കേരള സംസ്ഥാന മനുഷ്യാവകാശ
കമ്മീഷൻ ചെയർപേഴ്സൺ &
മുൻ പാറ്റ്ന ഹൈക്കോടതി ചീഫ് ജസ്റ്റിസ്)

# ശബ്ദമലിനീകരണം ഒരു വൻപരിസ്ഥിതി പ്രശ്നം

ക്രിസ്തീയ സഭകൾ പരിസ്ഥിതി സംരക്ഷണത്തിന് വളരെയേറെ പ്രാധാന്യം കൊടുത്തു തുടങ്ങിയ വർഷമാണിത്. സഭ പരിസ്ഥിതി സംരക്ഷണ ദിനം വരെ ആചരിച്ചു. എന്നാൽ കഴിഞ്ഞ ഒരു കൊല്ലം കൊണ്ട് പള്ളിവക/സഭവക സ്ഥലങ്ങളിലോ അരമനവക സ്ഥലങ്ങളിലോ സ്ഥാപനങ്ങളുടെ വക സ്ഥലങ്ങളിലോ അതിനോടു ചേർന്നുള്ള സ്ഥലങ്ങളിലോ ശവക്കോട്ടകളിലോ എത്രമാത്രം ചെടികൾ വച്ചുപിടിപ്പിച്ചിട്ടുണ്ട്. പള്ളിവക ഹാളിനോടു ചേർന്ന് waste disposal-ന് എന്തെല്ലാം പരിപാടികളാണ് ചെയ്തിട്ടുള്ളത്, പ്ലാസ്റ്റിക്കിന്റെ ഉപയോഗം തടയുവാനായി സഭ എന്തെല്ലാം ചെയ്തു, പ്ലാസ്റ്റിക്കിൽ പൊതിഞ്ഞു പൂച്ചെണ്ടുകളും മറ്റും സമർപ്പിക്കുമ്പോൾ നമ്മുടെ ആത്മീയ-അൽമായ നേതാക്കൾ അതിനെ നിരുത്സാഹപ്പെടുത്താറുണ്ടോ, നദികളും ഒഴിഞ്ഞ സ്ഥലങ്ങളും മലിനപ്പെടുത്തുന്നതിനെതിരായിട്ട് എന്തെല്ലാം നടപടികൾ എടുത്തിട്ടുണ്ട്, പാറപൊട്ടിക്കലിനും മണൽ വാരുന്നതിനും എതിരെ എന്തെല്ലാം ബോധവൽക്കരണം നമ്മൾ നടത്തിയിട്ടുണ്ട്, കഴിഞ്ഞ ഒരു വർഷം ദൈവം തന്ന ഭൂമിയുടെ കാവൽക്കാരായി എന്തുമാത്രം നാം ചെയ്തു എന്നുള്ളതിനെക്കുറിച്ചൊരു ആത്മപരിശോധന നടത്തേണ്ടതുണ്ട്.

വനനശീകരണവും അന്തരീക്ഷമലിനീകരണവും പോലെതന്നെ പ്രാധാന്യമേറിയതാണ് ശബ്ദമലിനീകരണം. സാധാരണ ദിവസങ്ങളിൽ ദേവാലയത്തിലും പരിസരത്തിലും അല്ലാതെ ശബ്ദം പുറത്തേയ്ക്ക് വിടുവാൻ അനുവാദമില്ല. ശബ്ദമലിനീകരണം അടുത്തുനിർക്കുന്നവരുടെ കേൾവിയെ ബാധിക്കുകയും ദേവാലയത്തിന് ചുറ്റുമുള്ളവരുടെ വിദ്യാഭ്യാസത്തെയും അടുത്തു താമസിക്കുന്ന രോഗികളുടെയും ശിശുക്കളുടെയും പ്രായമായവരുടെയും ആരോഗ്യത്തെയും ബാധിക്കും. കുർബ്ബാന മാത്രമല്ല, നമ്മുടെ പരസ്യ പ്രാർത്ഥനകളും മറ്റും ദേവാലയത്തിൽ വരുന്നവർക്ക് കേൾക്കുവാനുള്ളതാണ്. അടുത്ത വീടുകളിൽ മലമൂത്ര വിസർജ്ജനം നടത്തുന്നവർക്കും അടുത്തുള്ള ഹോട്ടലുകളിൽ അനാശാസ്യ പ്രവർത്തനങ്ങൾ നടത്തുന്നവർക്കും മദ്യപന്മാർക്കും അവിശ്വാസികൾക്കും കേൾക്കാനുള്ളതല്ല. കൂടാതെ ഉച്ചഭാഷിണിയിൽക്കൂടിയുള്ള പ്രാർത്ഥന ദൂരെനിന്നും കേട്ടാൽ ആർക്കും മനസ്സിലാകുകയില്ല. ഇത് ശബ്ദമലിനീകരണവും പുറജാതികൾക്കുമാത്രമല്ല, ക്രിസ്ത്യാനികൾക്കുപോലും വളരെ അസഹ്യവുമാണ്. ഇങ്ങിനെ എല്ലാ ദിവസത്തെയും സന്ധ്യാപ്രാർത്ഥനകളും ഞായറാഴ്ചത്തെയും മറ്റും പ്രാർത്ഥനകളും മീറ്റിംഗുകളും അരാധനകളും പള്ളിപരിസരത്തിനു പുറത്തേയ്ക്ക് കേൾക്കുന്നതിനും മറ്റും ഉച്ചഭാഷിണി വയ്ക്കുന്നത് ചുറ്റുപാടും പിഞ്ചുകുഞ്ഞുങ്ങളുടെയും രോഗികളുടെയും പ്രായമായവരുടെയും മനുഷ്യാവകാശ ലംഘനവുമാണ്. മൈക്കിൽക്കൂടി ബഹളം വച്ചതുകൊണ്ട് ഒന്നും നേടിയെടുക്കുവാനില്ല. ആരും മാന

സാന്തരപ്പെടുകയോ രക്ഷിക്കപ്പെടുകയോ ചെയ്യുകയില്ല. നിയമപരമായി പത്ത് ദിവസം മാത്രമേ പുറത്തേക്ക് കേൾക്കുവാൻ തക്കവിധം പെരുന്നാൾ-ഉത്സവ കാലങ്ങളിൽ ഉച്ചഭാഷിണി വയ്ക്കുവാൻ അനുവാദമുള്ളൂ. കൂടാതെ അങ്ങിനെയായാൽ താഴെപറയുന്ന നിബന്ധനകൾ കർശനമായും പാലിക്കുവാനായി Noice Pollution (Regulation and Control) Rules, 2000 പ്രകാരവും 28-11-2002 -ലെ പോലീസ് നോട്ടിഫിക്കേഷൻ കൊണ്ടുള്ള നിയമങ്ങൾ പാലിക്കുവാൻ തയ്യാറാകണം. അതുപ്രകാരം താഴെ പറയുന്ന വ്യവസ്ഥകൾ പാലിച്ചിരിക്കണം.

1. അടച്ചുകെട്ടിയിട്ടുള്ള ഓഡിറ്റോറിയം, കോൺഫറൻസ് മുറികൾ, കമ്മ്യൂണിറ്റി ഹാൾ, സദ്യാലയങ്ങൾ എന്നിവ ഒഴികെ മറ്റൊരിടത്തും രാത്രി 10 മണിക്ക് ശേഷവും രാവിലെ 6 മണിക്ക് മുൻപും ഉച്ചഭാഷിണി പ്രവർത്തിപ്പിക്കാൻ പാടില്ല.

2. ആശുപത്രികൾ, ആരാധനാലയങ്ങൾ, വിദ്യാഭ്യാസ സ്ഥാപനങ്ങൾ, കോടിതികൾ, പബ്ലിക് ഓഫീസുകൾ, വന്യജീവി സങ്കേതം എന്നിവയുടെ 100 മീറ്റർ ചുറ്റളവിൽ ഉച്ചഭാഷിണി പ്രവർത്തിപ്പിക്കുവാൻ പാടില്ല.

3. ഓടിക്കൊണ്ടിരിക്കുന്ന വാഹനങ്ങളിൽ അനുവാദമില്ലാതെ ഉച്ചഭാഷിണി പ്രവർത്തിപ്പിക്കരുത്.

4. ജനസഞ്ചാരമുള്ള പൊതുനിരത്തുകളിലും കവലകളിലും ഗതാഗതത്തിന് അസൗകര്യം ഉണ്ടാക്കുന്ന രീതിയിലും പൊതുജനത്തിന് അരോചകമാകുന്ന വിധവും ഉച്ചഭാഷിണി പ്രവർത്തിപ്പിക്കരുത്.

5. ബോക്സ് ആകൃതിയിലുള്ള ഉച്ചഭാഷിണി മാത്രമേ പ്രവർത്തിപ്പിക്കുവാൻ പാടുള്ളൂ. ഒരു ബോക്സിൽ രണ്ടിൽ കൂടുതൽ ഉച്ചഭാഷിണികൾ ഘടിപ്പിക്കുവാൻ പാടില്ല.

6. ഒരു വാഹനത്തിൽ രണ്ടിൽ കൂടുതൽ ബോക്സുകൾ ഘടിപ്പിക്കുവാൻ പാടില്ല.

7. പൊതുപരിപാടികൾക്ക് അനുവദിച്ചിരിക്കുന്ന ഉച്ചഭാഷിണികൾ ആ പരിപാടികളിൽ പങ്കെടുക്കുന്നവർ മാത്രം കേൾക്കത്തക്കവിധം ക്രമീകരിക്കേണ്ടതാണ്.

8. ഉച്ചഭാഷിണികൾ ആംപ്ലിഫയറിൽ നിന്നും 300 മീറ്ററിനപ്പുറം ഘടിപ്പിക്കുവാൻ പാടില്ല.

9. ഉച്ചഭാഷിണികൾ പ്രവർത്തിപ്പിക്കുമ്പോഴുണ്ടാകുന്ന ശബ്ദത്തിന്റെ തോത് താഴെ കൊടുത്തിരിക്കുന്ന പട്ടികയിൽ സൂചിപ്പിക്കുന്നതിൽ അധിക

ശേഷം 17-ാം പേജിൽ



ഡോ. എം. കുര്യൻ തോമസ്

# എട്ടു നോമ്പല്ല: വാര ഭജനം



സെപ്റ്റംബർ ഒന്നു മുതൽ ദൈവമാതാവായ കന്യക മറിയാമിന്റെ ജനനപ്പെരുന്നാളായ എട്ടുവരെ (പഴയ കണക്കിന് കന്നി 1 - 8) ആണ് എട്ടുനോമ്പ് ആചരിക്കുന്നത്. ലോകത്തുള്ള മറ്റൊരു ക്രൈസ്തവ പാരമ്പര്യത്തിലും ഉള്ള ഒന്നല്ല എട്ടുനോമ്പ്. എട്ടുനോമ്പിനെപ്പറ്റിയുള്ള പ്രധാന ആക്ഷേപങ്ങൾ താഴെ പറയുന്നവയാണ്.

1. ദൈവമാതാവിന്റെ ജനനപ്പെരുന്നാൾ കാനോനികമായ പെരുന്നാളല്ല.

2. എട്ടു നോമ്പ് കാനോനികമായി കല്പിക്കപ്പെട്ട നോമ്പല്ല.

3. എട്ടു നോമ്പിൽ വി. കുർബാന അനുഭവിച്ചശേഷം ഉപവസിക്കുന്നത് നിയമലംഘനമാണ്.

ഈ വിഷയങ്ങളിലേയ്ക്കു പ്രവേശിക്കുന്നതിനു മുമ്പ് അടിസ്ഥാനപരമായി മനസിലാക്കേണ്ട ചില വസ്തുതകളുണ്ട്. ഒന്നാമതായി നസ്രാണികളുടെ ആരാധന രീതി ഏക പാരമ്പര്യത്തിലുള്ളതല്ല. ഇന്ന് ഔദ്യോഗികമായി അംഗീകരിച്ചിരിക്കുന്നത് അന്ത്യോഖ്യൻ പാരമ്പര്യമാണെങ്കിലും, അതിൽ 1599 വരെ നിലനിന്ന പൗരസ്ത്യ കൽദായ പാരമ്പര്യവും 1599 - 1653 കാലത്തെ റോമൻ കത്തോലിക്കാ പാരമ്പര്യവും സ്വാധീനം ചെലുത്തിയിട്ടുണ്ട്. 1809-ൽ *കണ്ടനാട് പടിയോല*വഴി പാശ്ചാത്യ സുറിയാനി ആരാധനാക്രമം അംഗീകരിക്കുകയും മറ്റുള്ളവയെ ഔദ്യോഗികമായി നിരാകരിക്കുകയും ചെയ്തെങ്കിലും പത്തൊമ്പതാം നൂറ്റാണ്ടിന്റെ അന്ത്യംവരെ കിണഞ്ഞു പരിശ്രമിച്ചിട്ടും അവയെ നിർമാർജ്ജനം ചെയ്യാൻ സാധിച്ചില്ല. ഇന്നും അവയുടെ സ്വാധീനം പലയിടത്തും നിഴലിക്കുന്നുണ്ട്.

രണ്ടാമതായി നസ്രാണിയുടെ ആത്മീയത സുറിയാനി പാരമ്പര്യത്തിൽ നിന്നുമാത്രം രൂപപ്പെട്ടതല്ല. കേരളത്തിന്റെ തനതായ *പവിത്രതാ സങ്കല്പവും* അതിന്റെ നിർമ്മിതിയെ ശക്തമായി സ്വാധീനിച്ചിട്ടുണ്ട്. അവയിൽ പലതിനേയും ഗ്രീക്കോ-റോമൻ ക്രിസ്തുമത സഭാവിജ്ഞാനീയത്തിന് ഉൾക്കൊള്ളുവാനോ അളക്കുവാനോ സാദ്ധ്യമല്ല.

മലങ്കര 1599 വരെ പിന്തുടർന്ന പൗരസ്ത്യ കൽദായ പാരമ്പര്യത്തിൽ കന്നി 8 ദൈവമാതാവിന്റെ ജനനപ്പെരുന്നാളായി രേഖപ്പെടുത്തിയിട്ടുണ്ട്. (Mar Aprem, *Nestorian Lectionary and Julian Calendar*, Trichur, 1982) പിന്നീടു അടിച്ചേൽപ്പിച്ച റോമൻ കത്തോലിക്കാ പാരമ്പര്യത്തിൽ കന്നി 8-ന് ദൈവമാതാവിന്റെ ജനനപ്പെരുന്നാൾ മാത്രമല്ല, ധനു 8-നു *ഹന്ന ഉമ്മ മർത്തമറിയം ഉമ്മാനെ ഗർപ്പനിച്ച പെരുന്നാൾ* കൂടിയുണ്ട്. (ഡോ. പ്ലാസിഡ് സി.എം.ഐ., *നമ്മുടെ റീത്ത്*, മാന്നാനം, 1997) 1653-ലെ *കൂനൻകുരിശു സത്യ*ത്തിനു ശേഷവും നസ്രാണികളുടെ സഭാ പഞ്ചാംഗത്തിൽ ഇവ നിലനിന്നു. 1599-ൽ നിലവിൽ വന്ന റോമൻ കത്തോലിക്കാ പാരമ്പര്യ

ശേഷം 31-ാം പേജിൽ




# ആത്മഹത്യ

## ഒരു വിശകലനം

■ ഫാ. ഡോ. മാത്യു കോശി

മനുഷ്യരാശിയുടെ മരണകാരണങ്ങളിൽ 3-ാമത്തെ സ്ഥാനമാണ് 'ആത്മഹത്യ'യ്ക്കുള്ളത്. 1998 മുതലുള്ള കണക്കിൻപ്രകാരം അമേരിക്കയിൽ ഓരോ വർഷവും 30,000-ൽപരം ആത്മഹത്യകൾ റിപ്പോർട്ട് ചെയ്യപ്പെടുന്നുണ്ട്. ഇതിൽ പുരുഷന്മാരാണ് സ്ത്രീകളേക്കാൾ മുന്നിൽ. അമേരിക്കയിൽ യുവതീയുവാക്കൾക്കിടയിൽ (15-24 വയസ്സ്) 3-ാമത്തെ മരണകാരണമായി 'ആത്മഹത്യ' സ്ഥാനം പിടിച്ചിട്ടുണ്ട്.

കേരളത്തിൽ ക്രമാതീതമായി വർദ്ധിച്ചുവരുന്ന ആത്മഹത്യകളെക്കുറിച്ചും അതിലേക്ക് നയിക്കപ്പെടുന്ന കാരണങ്ങളെക്കുറിച്ചും വിപുലമായ ചർച്ചകളും ഗവേഷണപഠനങ്ങളും തുടർന്നും നടക്കേണ്ടിയിരിക്കുന്നു. ഇതിൽ ഗവണ്മെന്റ് തലത്തിലുള്ള മാനസിക ആരോഗ്യപ്രസ്ഥാനങ്ങളോടൊപ്പം വിവിധ മതസംഘടനകൾക്കും സാമൂഹികക്ഷേമപ്രവർത്തകർക്കും സ്വകാര്യമേഖലയിലുള്ള ആരോഗ്യപരിപാലനകേന്ദ്രങ്ങൾക്കുമെല്ലാം മഹത്തായ സംഭാവനകൾ നൽകുവാൻ കടമയുണ്ട്. മതവും രാഷ്ട്രീയവും വ്യത്യസ്ത ധ്രുവങ്ങളിൽ കാണുവാനാണ് പലരും ഇഷ്ടപ്പെടുന്നതെങ്കിലും മനുഷ്യനന്മയ്ക്കും സാമൂഹിക സംരക്ഷണത്തിനും വേണ്ടിയുള്ള പ്രവർത്തനങ്ങളിൽ ലക്ഷ്യബോധത്തോടെയുള്ള സംയുക്തശ്രമങ്ങൾ തികച്ചും അനിവാര്യമാണ്. 'ആത്മഹത്യാപ്രവണതകളെ'പ്പറ്റിയും അതിനെതിരെ സ്വീകരിക്കേണ്ട മുൻകരുതലുകളെപ്പറ്റിയും വിപുലമായ സാമൂഹിക ബോധവൽക്കരണശ്രമങ്ങൾ വിവിധ 'മാധ്യമ'ങ്ങൾ വഴിയായും ആധുനികരീതിശാസ്ത്രം ഉപയോഗിച്ചും നിർവ്വഹിക്കപ്പെടണം. ധാർമ്മികവും ദയാപരവുമായ പരിഗണനകൾ നൽകിക്കൊണ്ടാവണം ശാസ്ത്രീയമായും താത്വികമായും പ്രായോഗികമായും 'ആത്മഹത്യ'യെ പഠനവിഷയമാക്കേണ്ടത്. 'ആത്മഹത്യ'യെ എക്കാലത്തേയുംപോലെ വിശ്വാസങ്ങൾക്കുവേണ്ടിയുള്ള ജീവത്യാഗമായും (martydom), പാപത്തിന്റെ പരിഹാരമായും, നിർഭയത്വത്തിന്റേയും അതിധൈര്യത്തിന്റേയും പ്രതീകമായും വ്യാഖ്യാനിക്കപ്പെടുന്നുണ്ട്. ലോകോത്തരങ്ങളായ കലാസൃഷ്ടികൾ തുടങ്ങി ആധുനിക കച്ചവടസംസ്കാരത്തിന്റെ ഉൽപ്പന്നങ്ങളായ മിക്ക സിനിമാ സീരിയലുകളുടേയും ഇതിവൃത്തം പൂർണ്ണമാകുന്നത് (climax) ആത്മഹത്യയിലാണ്. സമൂഹത്തിനും പ്രത്യേകിച്ച് യുവതലമുറയ്ക്കും ലഭിക്കുന്ന ഇത്തരം വഴിതെറ്റിയ പ്രചോദനങ്ങളെ തിരിച്ചറിയുവാനും അവയ്ക്കെതിരെ പ്രതികരിക്കുവാനും ജനങ്ങളെ ബോധവൽക്കരിക്കുവാൻ മാനസികാരോഗ്യസംഘടനകൾക്കും മതനേതൃത്വത്തിനും സാമൂഹ്യപ്രവർത്തകർക്കും കടമയുണ്ട്.

ലോകവ്യാപകമായിത്തന്നെ ശരിയായ ആത്മഹത്യ നിരക്കിൽ 50%-ൽ

താഴെ മാത്രമേ റിപ്പോർട്ട് ചെയ്യപ്പെടുന്നുള്ളു എന്നതാണ് വാസ്തവം. മുസ്ലീം രാജ്യങ്ങളിലും ലാറ്റിൻ അമേരിക്കൻ രാജ്യങ്ങളിലും ആത്മഹത്യാനിരക്ക് വളരെ കുറവായി റിപ്പോർട്ട് ചെയ്യപ്പെടാനുള്ള കാരണങ്ങൾ മതപരവും സാംസ്കാരികവുമായ പശ്ചാത്തലവുമായി ബന്ധപ്പെട്ടു നിൽക്കുന്നു. സത്യസന്ധമായ കണക്കുകളല്ല ഇവിടെ നിന്നും ലഭിക്കുന്നതെന്ന് അഭിപ്രായപ്പെടുന്നവർ വളരെയുണ്ട്. ലോകാരോഗ്യ സംഘടനയുടെ കണക്കനുസരിച്ച് മനുഷ്യരാശിയുടെ മരണകാരണങ്ങളിൽ (cause of death) 13-ാമത്തെ സ്ഥാനമാണ് 'ആത്മഹത്യ'യ്ക്കുള്ളത്. 1998 മുതലുള്ള കണക്കിൻപ്രകാരം അമേരിക്കയിൽ ഓരോ വർഷവും 30,000-ൽപരം ആത്മഹത്യകൾ റിപ്പോർട്ട് ചെയ്യപ്പെടുന്നുണ്ട്. ഇതിൽ പുരുഷന്മാരാണ് സ്ത്രീകളേക്കാൾ മുന്നിൽ. നീഗ്രോ, ഹിസ്പാനിക്ക് വർഗക്കാരേക്കാൾ ആത്മഹത്യാനിരക്കിൽ രണ്ടിരട്ടി മുന്നിലാണ് വെള്ളക്കാരുടെ സ്ഥാനം. വിവാഹമോചനം നേടിയവർ, സ്വവർഗ്ഗഭോഗികൾ, അവിവാഹിതർ എന്നിവരുടെ എണ്ണം ആത്മഹത്യാനിരക്കിൽ വർദ്ധിച്ചുവരുന്നു. അമേരിക്കയിൽ യുവതീയുവാക്കൾക്കിടയിൽ (15-24 വയസ്സ്) 3-ാമത്തെ മരണകാരണമായി 'ആത്മഹത്യ' സ്ഥാനം പിടിച്ചിട്ടുണ്ട്.

'ആത്മഹത്യ'യെ ഏറെ സങ്കീർണ്ണമാക്കുന്നത് അതിന്റെ വ്യക്തമായ 'ഒരു കാരണം' കണ്ടെത്തിയിട്ടില്ല എന്നതുതന്നെയാണ്. ആത്മഹത്യാ പ്രവണതയും ആത്മഹത്യാ ഐഡിയേഷനും അതിന്റെ പ്രധാന പല കാരണങ്ങൾക്കും മാനദണ്ഡങ്ങളായി മാത്രമേ പറയുവാൻ കഴിയൂ. ഉദാഹരണമായി താൽക്കാലിക മാനസിക വൈകല്യത്തിൽ (mood disorder) ക്ലിനിക്കൽ ഡിപ്രഷനാണ് (clinical depression) ആത്മഹത്യയിലേക്കുള്ള ചവിട്ടുപടി. കൂടാതെ സ്വഭാവവൈകൃതങ്ങൾ (Conduct disorder), സ്കിസോഫ്രേനിയ (Schizophrenia), ജന്മപരമായ മാനസിക വൈകല്യങ്ങൾ (Organic mental disorders), വ്യക്തിത്വ വൈകൃതങ്ങൾ (Personality disorders) ഇവയെല്ലാം ആത്മഹത്യ പ്രവണതയിലേക്ക് നയിക്കുമെന്ന് നിർണ്ണയിക്കപ്പെട്ടിട്ടുണ്ട്. എന്നാൽ ആധുനിക മനഃശാസ്ത്ര പഠനങ്ങൾ ഇതിൽ ഉപരിയായ മറ്റു പല കാരണങ്ങളിലേക്കും വിരൽ ചൂണ്ടുന്നു. പരിതസ്ഥിതികൾ കൊണ്ടുണ്ടാകുന്ന മാനസിക പ്രശ്നങ്ങൾ (Psychosocial millieu), ജീവശാസ്ത്രപരമായ ഘടകങ്ങൾ (biological factors), കുടുംബപരമായ ഘടകങ്ങൾ (Family factors) എന്നിവയാണ് അവയിൽ ചിലത്.

ഇവയുടെ എല്ലാം അടിസ്ഥാനത്തിൽ 'ആത്മഹത്യ'യുമായി ബന്ധപ്പെട്ട് ചികിത്സയ്ക്കും കൗൺസിലിംഗിനുമെത്തുന്ന ഓരോ വ്യക്തിയുടെയും അഞ്ച് ജീവിതഘടകങ്ങളെ പ്രത്യേകം പരിഗണിക്കേണ്ടതുണ്ട്. ശാരീരികം (Physical), വ്യക്തിപരം (Personal), കുടുംബപരം (Family), സാമൂഹികം (Community), സൗഹൃദബന്ധങ്ങൾ (Friendship or Peers) എന്നിവയാണവ. ഈ ഘടകങ്ങൾ മൂലമുണ്ടാകുന്ന ആത്മഹത്യ സാധ്യതകളെ തിരിച്ചറിഞ്ഞ് അവയുടെ സമ്മർദ്ദം കുറയ്ക്കുകയാണ് ആവശ്യം.



ആത്മഹത്യാപ്രവണത കാണിക്കുന്ന വ്യക്തികളെ ചികിത്സയ്ക്കും കൗൺസിലിംഗിനും വിധേയരാക്കുമ്പോൾ അതിലേക്ക് അവരെ നയിക്കുന്ന കാരണങ്ങളേക്കാളുപരി അവരെ ബോദ്ധ്യപ്പെടുത്തേണ്ടത് ആത്മഹത്യ ചെയ്യാതിരിക്കുവാനുള്ള കാരണങ്ങളേയും തടസ്സങ്ങളേയുമാണ്.

ശാരീരികരോഗങ്ങൾ മൂലമുണ്ടാകുന്ന നിരാശ (Physical illness), മദ്യമയക്കുമരുന്നുകളുടെ അമിതമായ ഉപയോഗം (Substance abuse disorders).

ആത്മഹത്യ ചെയ്ത പ്രധാന വ്യക്തികളുടെയോ അടുത്ത ബന്ധുക്കളുടെയോ സ്വാധീനം (Influence of Significant people who have died by Suicide).

ആത്മഹത്യയെ സാധൂകരിക്കുന്ന മതപരവും സാംസ്കാരികവുമായ വിശ്വാസങ്ങൾ (Cultural and religious beliefs that see suicide as a noble resolution).

മുമ്പുണ്ടായ ആത്മഹത്യാശ്രമങ്ങൾ (Previous suicide attempt).

സാമൂഹ്യ-വ്യക്തിബന്ധങ്ങളിലും, സാമ്പത്തിക-ഔദ്യോഗിക രംഗങ്ങളിലും സംഭവിക്കുന്ന നഷ്ടങ്ങൾ (Relational, Social work or financial loss).

അനിയന്ത്രിതവും അക്രമാസക്തവുമായ പ്രവണതകൾ (Impulsive and aggressive tendencies).

നിരാശയും ഏകാന്തതയും (Hopelessness and feeling of isolation), മാനസിക ചികിത്സകൾ നടത്തുന്നതിനുള്ള തടസ്സങ്ങൾ (Barriors to accessing mental health treatment).

ആത്മഹത്യ ചെയ്യുമെന്ന് ഭീഷണി മുഴക്കുകയോ സൂചന നൽകുകയോ ചെയ്യുക തുടങ്ങിവയെല്ലാം പ്രത്യേകം നിരീക്ഷണ വിധേയമാക്കേണ്ട ഘടകങ്ങളാണ്. ടീൻ ഏജേഴ്സിന്റേയും യുവതീയുവാക്കളുടേയും ഇടയിൽ ശ്രദ്ധിക്കപ്പെടേണ്ട ഘടകങ്ങളിൽ 'സാമൂഹികബന്ധങ്ങളിൽ നിന്നുള്ള പിൻവാങ്ങൽ, വികാരങ്ങൾ പ്രകടിപ്പിക്കുവാനുള്ള കഴിവില്ലായ്മ, നിയന്ത്രണാതീതമായ ഉത്തേജനം, മദ്യമയക്കുമരുന്നുകളുടെ അമിത ഉപയോഗം, മാനസികക്ഷതം വരുത്തുന്ന അനുഭവങ്ങളും ഉപദ്രവങ്ങളും ഇവയെല്ലാം ഉൾപ്പെട്ടിരിക്കുന്നു. ഒരു വ്യക്തിയിൽ തന്നെ രണ്ടു തരം മാനസിക പ്രശ്നങ്ങൾ കണ്ടെത്തിയാൽ ആത്മഹത്യാസാധ്യത താരതമ്യേന കൂടുതലായിരിക്കും. ഉദാഹരണമായി മദ്യമയക്കുമരുന്നുകളുടെ അമിത ഉപയോഗം അതോടൊപ്പം വ്യക്തിത്വപ്രശ്നങ്ങളോ, സ്കിസോഫ്രേനിയയോ ചേർന്നുവന്നാൽ ആത്മഹത്യാപ്രവണത വർദ്ധിക്കുവാനിടയുണ്ട്. ഒരാൾ മദ്യമ

*ശേഷം 16-ാം പേജിൽ*

"Forever remembering thoughts of happiness & prosperity to all with sweet ONAM days."







# ഓണച്ചമയം

■ ഫാ. പ്രൊഫ. മാത്യൂസ് വാഴക്കുന്നം

**വിശ്വാസങ്ങൾ; വേർതിരിവിന്റെ അതിരുകൾ കടക്കുന്നതിന്റെയും വിഭാഗീയത അവസാനിക്കുന്നതിന്റെയും സുന്ദരസൂചനയാണ് ഓണം. മലയാളികളുടെ മഹിതോത്സവമായി സമ്മതിക്കപ്പെട്ടിരിക്കുന്ന ഈ ആഘോഷം അതിന്റെ മതപരമായ പരിമിതികൾ ഉല്ലംഘിച്ചുകൊണ്ടാണ് വിശാലത അടയാളപ്പെടുത്തുന്നത്.**

...വീണ്ടും വരുന്ന ഒരു രാജാവിന്റെ കഥയും, അദ്ദേഹത്തെ എതിരേല്ക്കുന്നതിനുള്ള കാത്തിരിപ്പും ക്രൈസ്തവജനതയ്ക്കും സ്വീകാര്യമായ സങ്കല്പമാണ്. പ്രത്യേകിച്ചും അത് ഒരു മഹാബലിയാണെന്നു വരുമ്പോൾ. മഹത്തായ ബലി അർപ്പിക്കുന്നത് വിലമതിക്കാനാവാത്ത ജീവനെത്തന്നെ ത്യജിച്ചുകൊണ്ടാണെന്ന മതമാണ് ക്രിസ്തീയം. സത്യത്തിന്റെ ആരാധകനായതുകൊണ്ട് വാക്കിലുറച്ചു നിന്ന് ഈശ്വരന്റെ തൃപ്പാദങ്ങൾക്കു മുന്നിൽ ശിരസു നമിക്കുന്നതാണ് മഹാബലിചരിതം. 'മാനസാന്തരപ്പെട്ടു സ്വർഗ്ഗരാജ്യം തേടുവിൻ ' എന്നു മുഴങ്ങിയ ആഹ്വാനങ്ങളുടെ പിൻതുടർച്ചപോലെ, ഇവിടെ നമ്മുടെ പ്രാദേശീകതയിൽ മഹാബലികഥ ഒരാഹ്വാനമാകുന്നു. അസുരചക്രവർത്തിയായ തന്നിലെ ആസുരതകള അകറ്റിത്തെളിയാനുള്ള അനുശീലനം കൂടിയാണ് കേരളത്തിന്റെ മാതൃകാ ചക്രവർത്തിയെ വ്യത്യസ്തനാക്കുന്നത്. അങ്ങനെയാണ് അസുരൻ സുരനായിത്തീരുന്ന സങ്കല്പകഥാകാന്തിയിൽ നമുക്കും തെളിവും വെളിവും നിറയുവാനുൾപ്രേരണ ലഭിക്കുന്നത്.

അപ്പൂപ്പനമ്മൂമ്മകഥകളിലെ അന്തർധാരകൾ വിമലീകരണം ലക്ഷ്യമാക്കിയിരുന്ന പൂർവ്വപാഠങ്ങളാണ്. ഇന്ന്, ആ ഐതിഹ്യപ്പെരുമകൾ നമ്മുടെ അരുമകളല്ല. അതുമൂലം ശിക്ഷണരാഹിത്യത്തിന്റെ തകർന്ന പാതകളിലൂടെ ജീവിതത്തിനു കാലിടറുന്ന കാഴ്ചയാണ് കാണാനാവുന്നതും.

ഉള്ളതിൽ തൃപ്തിപ്പെടുന്ന; കാണം വിറ്റും ഓണം ഉണ്ണുന്ന പഴംകാല സ്മൃതികൾ മൃതിപ്പെടുകയാണ്. അധോലോക സാമ്രാജ്യങ്ങൾക്കുവേണ്ടി ഓണത്തെ അഥവാ, നന്മകളെ ബലികൊടുത്തും കാണം (വസ്തുവകകൾ എന്ന് വാച്യാർത്ഥ) സമ്പാദിക്കുന്ന കെട്ടകൂട്ടായ്മകൾ നമുക്കെവിടെയും കാണാം.

'ഉള്ളതുകൊണ്ടോണം' എന്ന് പറഞ്ഞു കേൾക്കുമ്പോൾ ഉള്ളതുവിറ്റു ദരിദ്രർക്കു കൊടുക്കുവാനും, ഉള്ളതിൽ തൃപ്തിപ്പെടുവാനും അരുളിച്ചെയ്ത ക്രിസ്തുവിചാരത്തിലുമെത്തിപ്പെടാം. ഓണി എന്നൊരു വാക്കുണ്ട്. സ്വർഗ്ഗവും ഭൂമിയും എന്നാണർത്ഥം. സ്വർഗ്ഗീയജീവിതം ഇവിടെ സാധ്യമാക്കുന്ന ജീവിതാവസ്ഥയ്ക്ക് 'ഓണം' എന്ന് പറയാം. "സ്വർഗ്ഗരാജ്യം നിങ്ങളുടെ ഇടയിൽത്തന്നെ എന്ന് ഓർമ്മപ്പെടുത്തുന്ന തൃപ്തിയുടെ സാമ്രാജ്യം."

'ഓണം', ശബ്ദതാരാവലിയിൽ നല്ലകാലം, ഐശ്വര്യം മുതലായ അർത്ഥങ്ങളെ ഉൾവഹിക്കുന്ന പദമാണ്. ഓണച്ചൊല്ലുകളിലൂടെ നാനാർത്ഥങ്ങളെ അത് സംവഹിക്കുന്നുമുണ്ട്. അവയെല്ലാം നമ്മുടെ ദേശജീവിതവുമായി ഇഴചേർന്നിരിക്കുന്നു ബാല്യകാലം മുതല്ക്കെ ഓണത്തുമ്പിതുള്ളുന്ന മനസുമായായാണല്ലോ മലയാളിയുടെ ജീവിതം.

"പൂവുകളിറുക്കുമ്പോൾ പുളകം കൊള്ളും കാലം
പൂക്കളത്തിനു ചുറ്റുമാർത്തുതുള്ളിടും കാലം."

എന്നാണ്, ജി. ശങ്കരക്കുറുപ്പ് 'അന്തർദാഹ'ത്തിൽ ബാലജീവിതകാലം അനുസ്മരിക്കുന്നത്. ഓണത്തെയും ഓശാന നാളിനെയും ഒന്നിച്ചുകാണുവാൻ ശിശുവിന്റെ നിഷ്കളങ്ക ഹൃദയത്തിന് ഈ കേൾവിമാത്രം മതിയല്ലോ!

"ചിന്നിയിളം തളിരിളകും
ചിങ്ങമരച്ചില്ലകളിൽ
ചില്ലകളിൽ ത്തിരുവോണ-
ച്ചെല്ല മണിക്കുയിൽ കൂകി."

എന്ന് കാല്പനിക കവി ചങ്ങമ്പുഴ, സ്വരരാഗസുധ

യിലെ 'രാക്കിളികൾ' എന്ന കവിതയിൽ യുവമനസി നാൽ അർച്ചന ചെല്ലുന്നു.

പി. കുഞ്ഞിരാമൻ നായരുടെ 'ചുടുനെടുവീർപ്പ്' എന്ന കവിതയിലെ "തന്നിലക്കുമ്പിൾ മലരാൽ നിറയ്ക്കുമപ്പൊന്നോണനാളുതിരിച്ചുവരില്ലിനി " എന്ന വിഷാദ സ്മരണ പരിപാകതയുള്ള തിരിച്ചറിവായി ത്തീരുന്നു.

മറുനാട്ടിലിരുന്ന് ഓണക്കാലം കിനാവുകാണുന്ന പ്രവാസികളാണ് 'ഓണക്കിനാവ് ' എന്ന വാക്കിനു പിന്നിൽ. ഓണക്കാറ്റ്, ഓണപ്പുടവ, ഓണക്കളി, ഓണക്കിളി, ഓണക്കുറി, ഓണക്കോപ്പ്, ഓണത്തല്ല് എന്നിങ്ങനെ ഓണമയമല്ലാത്തതൊന്നുമേ ഓണത്തിനില്ല. ചുരുക്കത്തിൽ സകലതും പൊതുവകയെന്നെണ്ണിക്കഴിഞ്ഞിരുന്ന ആദിമസഭാജീവിതത്തെയും ഓർത്തെടുക്കാം ഓണക്കിനാവുകളിൽ.

ഓണത്തോടനുബന്ധിച്ച് പ്രചുരപ്രചാരമാർന്ന വാക്കുകളിൽ ഒന്നുമാത്രമാണ് 'ഓണച്ചമയം' അതാണല്ലോ ഈ ഓണക്കുറിപ്പിന്റെ തലവാചകം. ഓണത്തിനായുള്ള എല്ലാ അണിഞ്ഞൊരുങ്ങലുകളെയും ധ്വനിപ്പിക്കുന്ന വാക്കാണത്. ശ്രദ്ധാപൂർവ്വമായ ഒരുക്കപ്പെടലാണത്. ഉത്രാടപ്പാച്ചിലിലൂടെ ആ ചമയത്തിനു മായം ചേർന്നില്ലെന്നുറപ്പു വരുത്തുകയും ചെയ്യുന്നു.

വീണ്ടും വരുന്ന രാജാവിനുവേണ്ടിയുള്ള സന്തോഷപൂർവ്വമായ അണിഞ്ഞൊരുങ്ങലാണ് ഓണം. ചിന്തകളിൽ പോലും ചന്തം ചാലിച്ചിരുന്ന പൂർവ്വകാലത്തിന്റെ ചമയങ്ങൾ ഓണമെന്ന സൗഖ്യകാലത്തെളിമയെ പ്രദർശിപ്പിക്കുന്നതായിരുന്നു. ഇന്നാകട്ടെ, ചമയങ്ങൾ യാഥാർത്ഥ്യത്തെ മറച്ചുവയ്ക്കാനുള്ളതായി അനുഭവപ്പെടുന്നു.

ഇതു നമ്മുടെ കാലത്തിന്റെ മാത്രം സവിശേഷതയാണെന്ന് സങ്കടപ്പെടേണ്ടതുണ്ടോ? വിവിധതരം ഓണപ്പാട്ടുകളിലൊന്നാണ് ഊഞ്ഞാൽപ്പാട്ട്. പ്രസിദ്ധമായ ഒരു ഊഞ്ഞാൽ പാട്ടാണ് 'മാവേലിയുടെ കാലം.'

മാവേലി നാടുവാണീടും കാലം
മാനുഷരെല്ലാരുമൊന്നുപോലെ
ആമോദത്തോടെ വസിക്കുംകാലം
ആപത്തങ്ങാർക്കുമൊട്ടില്ലതാനും
ആധികൾ വ്യാധികളൊന്നുമില്ല
ബാലമരണങ്ങൾ കേൾപ്പാനില്ല
കള്ളവുമില്ല ചതിയുമില്ല
എള്ളോളമില്ല പൊളിവചനം
വെള്ളിക്കോലാദികൾ നാഴികളു-
മെല്ലാം കണക്കിനു തുല്യമായി
കള്ളപ്പറയും ചെറുനാഴിയും
പൊള്ളത്തരങ്ങൾ മറ്റൊന്നുമില്ല
മാവേലി നാടുവാണീടും കാലം....

ഈ പാട്ടുവരികളിലൂടെ മനസോടിച്ചാൽ നമുക്കൊരു കാര്യം വ്യക്തമാകും. ഇത്തരം ഒരു നാട്ടുജീവിതം സാങ്കല്പികമാണ്. നമ്മുടെ എക്കാലത്തെയും പ്രതീക്ഷയുമാണ്. ഈ കപടലോകത്തിൽ ആത്മാർത്ഥമായൊരു ഹൃദയമുണ്ടായതാണെൻ പരാജയം എന്ന് പല ഹൃദയങ്ങളും മന്ത്രിക്കുന്ന ഒരു ലോകത്തിൽ നിലകൊണ്ടുതന്നെ, നമുക്കും-നീതിസൂര്യൻ തെളിയുന്ന, വിളങ്ങുന്ന സമത്വസാമ്രാജ്യസ്വപ്നങ്ങളിൽ ജീവിതയാത്ര തുടരാം. നല്ല രാജാവിന്റെ നീതിബോധത്തോടെ....

■

# തിരുബലി സ്വീകരണം

**ജീബോ ജി. കുളത്തുങ്കൽ, ന്യൂഡൽഹി**

അഗ്നിമയന്മാരോ നോക്കി... രീതി

എൻ കർത്താവേ നിന്നെ ഭുജിപ്പാൻ യോഗ്യത നൽക
നിൻ തനുവതിനാൽ എൻ ദുർമോഹം മാഞ്ഞീടണമേ
നിൻ ജീവനെഴും കാസായതിലെ നിണപാനത്താൽ
എൻ മനസ്സതിലെ ദുഷ്ടവികാരം ശമമാകണമേ

എൻ കർത്താവേ നിന്നാൽ ഞങ്ങൾ കടപരിഹാരം
നേടീടാനും അതിനാൽ (നിന്നാൽ) പാപവിമോചനമടിയാർ
പ്രാപിപ്പാനും യോഗ്യമതായിത്തീരാനുതകും
കൃപകൾ ഞങ്ങൾക്കേകീടണമേ കാരുണ്യത്താൽ

(മറ്റൊന്ന്)

നിൻ പരിശുദ്ധം ഗാത്രം ഞങ്ങൾ ഭക്ഷിപ്പാനും
പുണ്യമെഴും തിരുരക്തം പാനം ചെയ്തീടാനും
നിൻകൃപയാൽ പാപികളാം ദാസരിലലിവുണ്ടായി
യോഗ്യതയിന്നെങ്ങൾക്കേകീടണമേ കർത്താവേ

കർത്താവേ നിൻ തിരുവിഷ്ടത്തെ തുഷ്ടപ്പിച്ചോർ
സകലർക്കായും നീ നൽകീടും പുണ്യം പറുദീസ്
പൂകീടാനായ് പ്രാപിച്ചീടുന്നവകാശത്തെ
ഞങ്ങളുമിതിനാൽ നേടീടാ വൻ കൃപയേകണേ

(വേറൊന്ന്)

എൻ കർത്താവേ നിൻ പരിശുദ്ധ ശരീരത്താലേ
എൻ ഗാത്രമതും ശുദ്ധീകൃതമായ് തീർന്നീടണമേ
നിൻപുണ്യപ്രദ രക്തത്താലെന്നാത്മാവഖിലം
ശോഭിപ്പാനും എന്നെ യോഗ്യനതാക്കീടണമേ

ഞങ്ങൾക്കെല്ലാം കർത്താവും ദൈവവുമാം നാഥാ
നിൻ തനുരക്തം കൈക്കൊള്ളുന്നതിനാലേ ഞങ്ങൾ
കടപരിഹാരം പാപവിമോചനമെന്നിവ നേടാൻ
ഉതകീടും നൽ ശരണമതായ് ഇവ തീർന്നീടണേ

13-ാം പേജിൽ നിന്നു തുടർച്ച...

യക്കുമരുന്നുകൾക്ക് അടിമയല്ലെങ്കിൽ കൂടി (addicted) അയാളുടെ ലഹരി പിടിച്ച അവസ്ഥ (intoxication) ആത്മഹത്യയ്ക്ക് കാരണമാകാം. ആത്മഹത്യാശ്രമത്തിന് വിധേയരായ 50 പേരിൽ നടത്തിയ പഠനത്തിൽ അതിൽ 14 പേർ ലഹരി പിടിച്ച അവസ്ഥയിലായിരുന്നു (intoxication) എന്നു കണ്ടെത്തി. 'കുടുംബ ആത്മഹത്യകൾ' മിക്കവാറും സാമ്പത്തികപ്രശ്നങ്ങൾ, പ്രിയപ്പെട്ടവരുടെ വേർപാട്, വിവാഹമോചനം, നിയമപ്രശ്നങ്ങൾ, കുടുംബ സംബന്ധമായ മറ്റ് പ്രതിസന്ധികൾ, അപമാനഭയം തുടങ്ങിയ കാരണങ്ങളുമായി ബന്ധപ്പെട്ടു നിൽക്കുന്നു. കേരളത്തിൽ വർദ്ധിച്ചുവരുന്ന 'കുടുംബ ആത്മഹത്യ'കളെപ്പറ്റി വിശദമായ പഠനങ്ങളും അത് തടയാനുള്ള മാർഗ്ഗങ്ങളും നാം കണ്ടെത്തേണ്ടിയിരിക്കുന്നു.

**ചികിത്സയും മുൻകരുതലും**

ആത്മഹത്യാപ്രവണത കാണിക്കുന്ന വ്യക്തികളെ ചികിത്സയ്ക്കും കൗൺസിലിംഗിനും വിധേയരാക്കുമ്പോൾ അതിലേക്ക് അവരെ നയിക്കുന്ന കാരണങ്ങളേക്കാളുപരി അവരെ ബോദ്ധ്യപ്പെടുത്തേണ്ടത് ആത്മഹത്യ ചെയ്യാതിരിക്കുവാനുള്ള കാരണങ്ങളേയും തടസ്സങ്ങളേയുമാണ്. ഇത്തരം വ്യക്തികളെ നിരീക്ഷിക്കുകയും സഹായിക്കുകയും ചെയ്യുന്ന പരിശ്രമത്തിൽ കുടുംബാംഗങ്ങൾ, സ്നേഹിതർ, മതനേതാക്കൾ, അദ്ധ്യാപകർ, സാമൂഹ്യപ്രവർത്തകർ, സൈക്കോതെറാപ്പിസ്റ്റുകൾ ഇവർക്കെല്ലാം വ്യത്യസ്തമായ പങ്ക് നിർവ്വഹിക്കുവാനുണ്ട്. കുടുംബബന്ധങ്ങളുടെ ഊഷ്മളത, വ്യത്യസ്തങ്ങളായ ജീവിതപ്രതീക്ഷകൾ, ധാർമ്മികവും മതപരവുമായ വിശ്വാസങ്ങൾ ഇവയിൽ ചിലതെങ്കിലും ഇത്തരം വ്യക്തികൾക്ക് തുടർന്നും ജീവിക്കുവാൻ പ്രചോദനം നൽകിയേക്കാം. കുടുംബാംഗങ്ങളുടേയും സമൂഹത്തിന്റേയും പിന്തുണയോ സഹായമോ ലഭിക്കാത്തതു മൂലം ആത്മഹത്യ ചെയ്യുന്നവരുടെ എണ്ണം നമ്മുടെ നാട്ടിൽ വർദ്ധിച്ചുവരികയാണ്.

അഭിമാനവും ദുരഭിമാനവുമൊക്കെ മറ്റെന്തിനേക്കാളും മുഖവിലയ്ക്കെടുക്കുന്ന ഒരു സംസ്കാരത്തിന്റെ സന്തതികളാണ് കേരളത്തിലെ ജനങ്ങൾ. 'മറ്റുള്ളവർ എന്തു കരുതും' എന്ന ചിന്തയുടെ അടിസ്ഥാനത്തിൽ ഏതു കാര്യവും ക്രമപ്പെടുത്തുവാൻ നാം പാടുപെടുന്നു. അതിനുവേണ്ടി എന്തും നഷ്ടപ്പെടുത്തുവാൻ നാം തയ്യാറാണ്. മാനസികരോഗം, മാനസികാരോഗ്യത്തിനുവേണ്ടിയുള്ള ചികിത്സാമാർഗ്ഗങ്ങൾ തുടങ്ങിയവയെക്കുറിച്ചെല്ലാം ഇടുങ്ങിയ മനോഭാവമാണ് നാമിന്നും വച്ചു പുലർത്തുന്നത്. മാനസികപ്രശ്നങ്ങൾ ചികിത്സിച്ചു ഭേദമാക്കുവാനുള്ള സാധ്യതകൾ ഉപയോഗപ്രദമാക്കുന്നതിനേക്കാൾ അത് മറ്റുള്ളവർ അറിഞ്ഞാലുണ്ടാകുന്ന അപമാനമാണ് പലരും പ്രധാനമായി കാണുന്നത്. ഇക്കാരണങ്ങൾകൊണ്ടുതന്നെ ആത്മഹത്യപ്രവണതയുള്ള പലരേയും ചികിത്സിക്കുവാനും രക്ഷിയ്ക്കുവാനുമുള്ള സാധ്യതകൾ നഷ്ടപ്പെടുന്നു.

**ചില നിർദ്ദേശങ്ങൾ**

1. ആത്മഹത്യ പ്രവണതയുള്ളവരെയോ അതിനായി ശ്രമം നടത്തിയവരെയോ ചികിത്സിക്കുവാനും കൗൺസിലിംഗിനു വിധേയരാക്കുവാനും, വേണ്ടിവന്നാൽ കൂടുതൽ ചികിത്സയ്ക്കും നിരീക്ഷണത്തിനും വേണ്ടി ആശുപത്രികളിലേക്ക് റഫർ ചെയ്യുവാനും തക്ക പരിശീലനം സിദ്ധിച്ച കൗൺസിലർമാരും സെന്ററുകളും പ്രാദേശികാടിസ്ഥാനത്തിൽ ഉണ്ടാവണം.

2. വാർത്താവിനിമയമാർഗ്ഗങ്ങൾ വർദ്ധിച്ച സാഹചര്യത്തിൽ, ആത്മഹത്യ പ്രവണതയുള്ളവർക്കും അവരുടെ ബന്ധുക്കൾക്കും അടിയന്തരസഹായം ലഭ്യമാകത്തക്കവിധം ഒരു ഹോട്ട്ലൈൻ ക്രമീകരിക്കുക.

3. സ്കൂൾ, കോളജ് തലങ്ങളിൽ വ്യക്തിത്വവികസനം, മാനസികാരോഗ്യം, ആത്മഹത്യാവാസനകൾ, അതിനെതിരെ സ്വീകരിക്കേണ്ട കരുതൽ നടപടികൾ എന്നീ വിഷയങ്ങളെപ്പറ്റി അറിവു നൽകുക.

4. സാമൂഹികക്ഷേമ സംഘടനകൾ, ആദ്ധ്യാത്മിക പ്രസ്ഥാനങ്ങൾ മറ്റ് സന്നദ്ധ സമൂഹങ്ങൾ ഇവയുടെയെല്ലാം നേതൃത്വത്തിൽ ഇത്തരം വിഷയങ്ങളെപ്പറ്റിയുള്ള ക്ലാസുകളും സെമിനാറുകളും സംഘടിപ്പിക്കുക.

5. ആത്മഹത്യക്കെതിരെയുള്ള മുൻകരുതലുകളെപ്പറ്റി പ്രതിപാദിക്കുന്ന പുസ്തകങ്ങൾ, ലഘുലേഖകൾ എന്നിവ പ്രസിദ്ധീകരിക്കുക.

6. ആത്മഹത്യയെ പ്രശ്നനിവാരണമായും വൈര്യത്തിന്റേയും നിർഭയത്വത്തിന്റേയും പ്രതീകമായും ചിത്രീകരിക്കുകയും പ്രചോദിപ്പിക്കുകയും ചെയ്യുന്ന സിനിമാകൾ, സീരിയലുകൾ തുടങ്ങിയവ നിരോധിക്കുവാനുള്ള നിയമയുദ്ധങ്ങൾക്ക് നേതൃത്വം നൽകുക.

7. ആത്മഹത്യാപ്രവണതയുള്ള വ്യക്തികളോടുള്ള സമീപനത്തിൽ തികഞ്ഞ ആത്മാർത്ഥതയും ഹൃദയവിശാലതയും പുലർത്തുക. മാനസിക വൈകൃതങ്ങളോ, അസഹനീയമായ ജീവിതസാഹചര്യങ്ങളോ എന്താണ് അവരുടെ പ്രശ്നങ്ങൾക്ക് കാരണമെങ്കിലും അവരെ അവരായിരിക്കുന്ന അവസ്ഥയിൽ മനസിലാക്കുവാനും മറ്റുള്ളവരോടൊപ്പം അവരെ അംഗീകരിക്കുവാനും കുടുംബാംഗങ്ങളും സമൂഹവും തയ്യാറാകണം.

8. കൗൺസിലിംഗിലും ചികിത്സയിലും രോഗിയോടൊപ്പം കുടുംബാംഗങ്ങളും പങ്കുചേരുവാൻ തയ്യാറാകുക. പലപ്പോഴും ഫാമിലി കൗൺസിലിംഗായിരിക്കും കൂടുതൽ പ്രയോജനപ്പെടുക.

**സഭയുടെ ധർമ്മവും പങ്കാളിത്തവും**

**ചില നിർദ്ദേശങ്ങൾ**

1. ഭദ്രാസന ഇടവക തലങ്ങളിലും യുവജനവേദികളിലും 'ആത്മഹത്യ'യുടെ ശാസ്ത്രീയവും സാമൂഹികവുമായ കാരണങ്ങളേയും അവയിൽനിന്ന് സ്വയം രക്ഷപെടാനും മറ്റുള്ളവരെ രക്ഷപെടുത്താനുമുള്ള മാർഗ്ഗനിർദ്ദേശങ്ങൾ നൽകുക.

2. ആത്മഹത്യാ പ്രവണതയുള്ളവരേയും മുമ്പ് അതിന് മുതിർന്നിട്ടുള്ളവരേയും കണ്ടെത്തി അവരെ അതിൽനിന്ന് പിൻതിരിപ്പിക്കുവാനുമുള്ള കൗൺസിലിംഗുകളും മാർഗ്ഗങ്ങളും ഇടവക വികാരിമാരുടെ നേതൃത്വത്തിലും ചുമതലയിലും സംഘടിപ്പിക്കപ്പെടണം.

3. ഇടവകതലത്തിൽ വ്യക്തിയോ കുടുംബമോ തീവ്രമായ മാനസിക സമ്മർദ്ദത്തിലൂടെ കടന്നുപോകുന്നുവെങ്കിൽ അവരെ പ്രത്യേകം നിരീക്ഷണ വിധേയമാക്കുവാനും അവരുടെ പ്രശ്നപരിഹാരത്തിനുള്ള മാർഗ്ഗങ്ങൾ കണ്ടെത്തി അവരെ സംരക്ഷിക്കുവാനുമുള്ള മാർഗ്ഗങ്ങൾ സ്വീകരിക്കുക.

4. 'അപമാന'മെന്നത് കൂട്ടായ സംസ്കാരത്തിൽ ജീവിക്കുന്ന വ്യക്തിയുടേയും കുടുംബങ്ങളുടേയും അമിതഭയങ്ങളിൽ പ്രധാനപ്പെട്ടതാണ്. ഇതിനെ അഭിമുഖീകരിക്കുവാൻ കഴിയാതെ ആത്മഹത്യ ചെയ്യുന്ന വ്യക്തി

കളുടേയും കുടുംബങ്ങളുടേയും എണ്ണം നമ്മുടെ നാട്ടിൽ വളരെ അധികമാണ്. പാശ്ചാത്യസംസ്കാരത്തിൽ 'അപമാനം' ആത്മഹത്യാ കാരണങ്ങളിൽ മുൻപന്തിയിലാകാത്തത് പാശ്ചാത്യസംസ്കാരം 'വ്യക്തികേന്ദ്രീകൃത'മായതിനാലാണ്. 'കൂട്ടായ' സംസ്കാരത്തിൽ കാണപ്പെടുന്ന 'അതിലോലമായ' (sensitive) ഈ ഭയത്തെ ദുരീകരിക്കുവാൻ വ്യക്തികളേയും കുടുംബങ്ങളേയും ബോധവൽക്കരിക്കുവാനും സഹായിക്കുവാനുമുള്ള പരിശ്രമങ്ങളും പ്രബോധനങ്ങളും ഇടവകതലങ്ങളിൽ ഉണ്ടാവണം.

5. ആത്മഹത്യ പ്രവണതയുള്ളവർക്കും കുടുംബാംഗങ്ങൾക്കും ആത്മഹത്യയെ അഭിമുഖീകരിച്ച് നിരാശയിൽ കഴിയുന്ന കുടുംബങ്ങൾക്കും അടിയന്തരസഹായം ലഭ്യമാകത്തക്കവിധം പരിശീലനം ലഭിച്ച വ്യക്തികളും സംഘടനകളും ഭദ്രാസനതലങ്ങളിൽ ഉണ്ടാകണം.

6. ആത്മഹത്യയെ നിരുത്സാഹപ്പെടുത്തുന്ന എല്ലാ സംരംഭങ്ങളിലും പങ്കുചേരുന്നതിനോടൊപ്പം ആത്മഹത്യ ചെയ്തവരോടും അവരുടെ കുടുംബാംഗങ്ങളോടും തികഞ്ഞ ആർദ്രതയും സ്നേഹവും പുലർത്തുക. ■

## ശബ്ദമലിനീകരണം...

മാകാൻ പാടില്ല.

മേഖല - പകൽ - രാത്രി

വ്യാവസായിക മേഖല - 75 ഡെസിബെൽ - 70 ഡെസിബെൽ

വാണിജ്യ മേഖല - 65 ഡെസിബെൽ - 55 ഡെസിബെൽ

ആവാസ മേഖല - 55 ഡെസിബെൽ - 45 ഡെസിബെൽ

നിയമപ്രകാരം കോളാമ്പി മാതൃകയിലുള്ള ഉച്ചഭാഷിണികൾ ഉപയോഗിക്കുന്നതിന് യാതൊരനുവാദവുമില്ല. ഉത്സവകാലങ്ങളിൽ കോളാമ്പി മാതൃകയിലുള്ള ഉച്ചഭാഷിണികൾ പ്രവർത്തിക്കുന്നതിന് Special Divisional Police Officer-ടെയോ Superintendent ന്റെയോ local jurisdiction നുള്ള Commissionor of Police ന്റെയോ ലൈസൻസ് വാങ്ങിയിരിക്കണം. ഉത്സവ കാലങ്ങളിൽ പത്ത് ദിവസത്തിൽ കൂടുതൽ ലൈസൻസ് അനുവദിക്കുന്നതല്ല. ഏഴുദിവസത്തിനുമുമ്പായി ലൈസൻസിനായി അപേക്ഷ കൊടുത്തിരിക്കണം. ലൈസൻസ് കണ്ടീഷനിലുള്ള സമയങ്ങളിൽ പോലും 300 മീറ്ററിൽ അപ്പുറം ആംപ്ലിഫയർ/മൈക്ക് ഉപയോഗിക്കുന്നതിന് box type ലുള്ള ഉച്ചഭാഷിണികൾ പോലും ഘടിപ്പിക്കുവാൻ അധികാര

11-ാം പേജിൽ നിന്നു തുടർച്ച

മില്ല. നമ്മുടെ പള്ളികളിലെ പെരുന്നാളുകളിലും കൺവൻഷനുകളിലും മൈലുകൾക്കപ്പുറം വരെ ഉച്ചഭാഷിണി വയ്ക്കുന്നതായി കാണുന്നുണ്ട്. ഇത് തികച്ചും തെറ്റും നിയമവിരുദ്ധവുമാണ്. ഏതെങ്കിലും അമ്പലത്തിൽ നിന്നോ മറ്റു ദേവാലയങ്ങളിൽ നിന്നോ മറ്റു വീടുകളിൽ നിന്നോ അങ്ങിനെ ശല്യമുണ്ടാകുന്നത് നമ്മൾ ചെയ്യുന്ന തെറ്റിന് ന്യായമാകുകയില്ല. തോമ്മാശ്ലീഹായുടെ കാലം മുതൽ കുലീന പാരമ്പര്യം അവകാശപ്പെടുന്ന സുറിയാനി ക്രിസ്ത്യാനികൾ പ്രത്യേകിച്ച് മറ്റുള്ളവർക്ക് മാതൃകയായി പ്രവർത്തിക്കേണ്ടതുണ്ട്. ശബ്ദമലിനീകരണത്തെക്കുറിച്ചുള്ള നിയന്ത്രണ നിയമങ്ങൾ കർശനമായി പാലിക്കണമെന്ന് ബഹുമാനപ്പെട്ട സുപ്രീം കോടതിയുടെയും ഹൈക്കോടതിയുടെയും ജില്ലാ ഭരണകൂടത്തിന്റെയും മറ്റും കർശന നിർദ്ദേശമുള്ളതിനാൽ ഒരു പോലീസ് action ഇല്ലാതെ തന്നെ നിയമങ്ങൾ പാലിക്കുവാൻ സഭാനേതൃത്വം ഇടവക വികാരിമാരെ അറിയിക്കേണ്ടതുണ്ട്. നിയമം പാലിക്കുവാൻ ഉള്ള പ്രതിബദ്ധത ഇടവക വികാരിമാർ ജനങ്ങളെ പറഞ്ഞു മനസ്സിലാക്കേണ്ടതുമാണ്. ■

യാത്രാവിവരണം

ഫാ. ഡോ. കെ. എം. ജോർജ്ജ്

# ഒരു പെന്തിക്കോസ്തി അനുഭവം



**Gracanica**, in Serbia, Kosovo, was in 1320 endowed by King Milutin. Gracanica is ranked among the most important achievements of the Serbian variant of Byzantine architecture style. Gracanica is outstanding for the harmonious arrangement of its architecture.

സഭാചരിത്രത്തിൽ പ്രസിദ്ധനായ കുസ്തന്തീനോസ് ചക്രവർത്തിയുടെ ജന്മനാടാണ് കിഴക്കൻ യൂറോപ്പിലെ സെർബിയ എന്ന രാജ്യം. കഴിഞ്ഞ ജൂൺ മാസത്തിൽ അവിടേക്കു നടത്തിയ ഒരു യാത്രയുടെ ചില ഓർമ്മക്കുറിപ്പുകളാണിത്. അവിടെ നിഷ് എന്ന പട്ടണം 1700 വർഷങ്ങൾക്കു ശേഷവും, ലോകചരിത്രത്തെ മാറ്റിമറിക്കാൻ കാരണക്കാരനായ റോമൻ ചക്രവർത്തി കുസ്തന്തീനോസിന്റെ ഓർമ്മകൾ നിലനിർത്തുന്നു. അദ്ദേഹത്തിന്റെ പ്രശസ്തമായ മിലാൻ ശാസനത്തിന്റെ 1700-ാം വാർഷികമാണ് ഈ വർഷം. എ.ഡി. 313 ജൂൺ മാസത്തിൽ അദ്ദേഹവും സഹഭരണാധികാരിയായ ലിസീനിയസും ചേർന്ന് ഇറ്റലിയിലെ മിലാൻ നഗരത്തിൽ വിളംബരം ചെയ്ത ശാസനത്തിലൂടെ, റോമാ സാമ്രാജ്യത്തിൽ ക്രിസ്തീയസഭയ്ക്ക് മതസ്വാതന്ത്ര്യം കൈവന്നു. അതുവരെ കഠിനമായി പീഡിപ്പിക്കപ്പെട്ടിരുന്ന ക്രിസ്തീയ വിശ്വാസം പെട്ടെന്ന് രാജകീയമതത്തിന്റെ ആടയാഭരണങ്ങൾ അണിഞ്ഞു തുടങ്ങി. എ.ഡി. 325-ൽ നിഖ്യാ സുന്നഹദോസ് വിളിച്ചുകൂട്ടിയത് കുസ്തന്തീനോസ് ആയിരുന്നു. ചക്രവർത്തി തന്നെ മരണകിടക്കയിൽ മാമോദീസാ സ്വീകരിച്ച് ക്രിസ്ത്യാനിയായി. പിന്നെയും ഏതാണ്ട് 50 വർഷങ്ങൾ കഴിഞ്ഞ് തിയോഡോഷ്യസ് രണ്ടാമൻ ചക്രവർത്തിയുടെ കാലത്താണ് ക്രിസ്തുമതം റോമാ സാമ്രാജ്യത്തിന്റെ ഔദ്യോഗിക മതമാകുന്നത്. എങ്കിലും കുസ്തന്തീനോസിന്റെ മാനസാന്തരവും മിലാൻ ശാസനവുമാണ് ചരിത്രത്തിന്റെ ഗതി മാറ്റിയത്.

കുസ്തന്തീനോസ് ക്രിസ്തീയ സഭയ്ക്ക് സ്വാതന്ത്ര്യം കൊടുത്തത് സഭയ്ക്ക് നേട്ടമായിരുന്നോ, കോട്ടമായിരുന്നോ എന്നതിനെക്കുറിച്ച് ഇപ്പോഴും ദൈവശാസ്ത്രജ്ഞന്മാർ തർക്കിക്കുന്നുണ്ട്. ഒരു കൂട്ടർ പറയും, രാജകീയ അംഗീകാരം ലഭിച്ചതോടെ സഭയുടെ ക്രിസ്തീയ സാക്ഷ്യത്തിൽ വെള്ളം ചേർത്തു തുടങ്ങി, വിശ്വാസതീക്ഷ്ണത നഷ്ടപ്പെട്ടു, ക്രിസ്തുവിനുവേണ്ടി ജീവിക്കാനും മരിക്കാനുമുള്ള സന്നദ്ധത ഇല്ലാതായി എന്നൊക്കെ; മറ്റേ കൂട്ടർ പറയും ക്രിസ്തീയ സഭയ്ക്ക് അങ്ങനെ ഔദ്യോഗിക സ്ഥാനമാനങ്ങൾ ലഭിച്ചതുകൊണ്ട് ലോകം മുഴുവൻ സഭ പടരുവാൻ ഇടയായി, വലിയ സ്ഥാപനങ്ങൾ പടുത്തുയർത്തി, ലോകത്തിൽ ഏറ്റവും അധികം വിശ്വാസികൾ ഉള്ള മതമായിത്തീർന്നു എന്ന്. ഏതായാലും ഒന്ന് വ്യക്തമാണ്, ലോകചരിത്രത്തിന്റെ ഗതി മാറ്റാൻ മിലാൻ ശാസനം നിമിത്തമായി.

മിലാൻ ശാസനത്തിനുശേഷം, മതവും രാഷ്ട്രവും തമ്മിലുള്ള ബന്ധം യൂറോപ്പിൽ എന്നും ഒരു പ്രധാന വിഷയമായിരുന്നു. മിക്ക രാജ്യങ്ങളിലും ക്രിസ്തീയ നേതൃത്വവും രാജാധികാരവും ഒരുമിച്ചാണ് പോയത്. എന്നാൽ ഫ്രഞ്ചു വിപ്ലവം, റഷ്യയിൽ നടന്ന ഒക്ടോബർ വിപ്ലവം തുടങ്ങിയ സാമൂഹ്യമാറ്റങ്ങൾ ഔദ്യോഗിക ക്രിസ്തീയ സഭയുടെ വൻ കോട്ടകളെ തകർത്തു. എഴുപതു വർഷത്തോളം കമ്യൂണിസ്റ്റ് ഭരണത്തിൻകീഴിൽ അടിച്ചമർത്തപ്പെട്ട ക്രിസ്തീയസഭ 1990-കളിൽ പൗരസ്ത്യ യൂറോപ്പിൽ ഉയിർത്തെഴുന്നേറ്റു. അതിലൊന്നാണ് സെർബിയയിലെ ഓർത്തഡോക്സ് സഭ. ഏതാണ്ട് 100 ലക്ഷത്തോളം വിശ്വാസികൾ സഭയിൽ അംഗങ്ങളായുണ്ട്.

'മതം, അധികാരം, രാഷ്ട്രം' എന്ന മുഖ്യവിഷയം അടിസ്ഥാനമാക്കി സർവ്വകലാശാല തലത്തിൽ നടന്ന ഒരു കോൺഫറൻസിൽ പങ്കെടുക്കാനാണ് ഞാൻ അവിടെ പോയത്. സമ്മേളനത്തിനുശേഷം സെർബിയൻ ഓർത്തഡോക്സ് സഭയുടെ പുതിയ പാത്രിയർക്കീസ് ഇറേനി ബാവായെ കാണുവാൻ ക്രമീകരണം ചെയ്തിരുന്നു. തൊണ്ണൂറ്റിഅഞ്ച് വയസ്സു വരെ സെർബിയയിൽ സഭാധ്യക്ഷനായിരുന്ന പൗലോസ് പാത്രിയർക്കീസിന്റെ പിൻഗാമിയായി വന്ന സന്യാസിയും വിനയാന്വിതനും ശുദ്ധഹൃദയനുമായ ഇറേനി പാത്രിയർക്കീസിന് ഇപ്പോൾ 80 വയസ്സുണ്ട്. നമ്മുടെ പ. പൗലോസ് ദ്വിതീയൻ ബാവാ തിരുമേനിയുടെ ഒരു ആശംസാ സന്ദേശവും ഇന്ത്യയിലേക്കു വരാനുള്ള ഒരു ക്ഷണക്കത്തും അദ്ദേഹത്തിനു കൊടുക്കാനായി ഞാൻ കരുതിയിരുന്നു. സെർബിയയുടെ തലസ്ഥാനമായ ബൽഗ്രേഡിൽ അദ്ദേഹത്തിന്റെ അരമനയിൽ വളരെ സ്നേഹപൂർവ്വം അദ്ദേഹം എന്നെ സ്വീകരിച്ചു. ഇംഗ്ലീഷ് സംസാരിക്കാത്തതിനാൽ അമേരിക്കയിൽ സെന്റ് വ്ളാഡിമർ സെമിനാരിയിൽ പഠിച്ച ഫാ. വ്ളാഡിമറാണ് ഞങ്ങളുടെ സംഭാഷണം തർജമ ചെയ്തത്. ഇന്ത്യയിൽ ഡോ. ചെറിയാൻ ഈപ്പന്റെ, റോയ് ഇന്റർനാഷണൽ ചിൽഡ്രൻസ് ഫൗണ്ടേഷൻ ഇംഗ്ലീഷിലും മലയാളത്തിലും പ്രസിദ്ധീകരിച്ച 'ഫിലോക്കാലിയ' എന്ന വിശ്രുത ഗ്രന്ഥത്തിന്റെ ഒരു കോപ്പി കരുതിയിരുന്നു. പ. ബാവാതിരുമേനിയുടെ കത്തും ഈ ഗ്രന്ഥവും അദ്ദേഹത്തിനു കൊടുത്തു. പൗരസ്ത്യ ഓർത്തഡോക്സ് സന്യാസപാരമ്പര്യത്തിൽപ്പെട്ട എല്ലാവർക്കും പ്രിയങ്കരമായ പുസ്തകമാണ് അത്. നാലാം നൂറ്റാണ്ടു

മുതലുള്ള സന്യാസഗുരുക്കന്മാരുടെ വചനങ്ങളും പ്രബോധനങ്ങളും ഉൾപ്പെടുന്ന ഈ മഹൽഗ്രന്ഥം ഗ്രീസ്, റഷ്യ തുടങ്ങിയ പൗരസ്ത്യ യൂറോപ്യൻ രാജ്യങ്ങളിലെ ഓർത്തഡോക്സ് ആദ്ധ്യാത്മിക സംസ്കൃതിയെ രൂപപ്പെടുത്തിയതാണ്. പുസ്തകം മറിച്ചുനോക്കിയിട്ട് പുഞ്ചിരിയോടെ അദ്ദേഹം എന്നോടു ചോദിച്ചു: 'പിന്നെ എന്താണ് നമ്മൾ തമ്മിലുള്ള വ്യത്യാസം?'

ബൈസന്റിയൻ പാരമ്പര്യത്തിൽപ്പെട്ട പൗരസ്ത്യ ഓർത്തഡോക്സ് സഭകളും ഓറിയന്റൽ ഓർത്തഡോക്സ് പാരമ്പര്യത്തിൽപ്പെട്ട മലങ്കര സഭയുൾപ്പെടെയുള്ള സഭകളും തമ്മിൽ ഇപ്പോഴും കുർബ്ബാനാബന്ധം ആയിട്ടില്ല എങ്കിലും മറ്റു കാര്യങ്ങളിലൊക്കെ വിശ്വാസഐക്യം ഔദ്യോഗികമായിത്തന്നെ പ്രഖ്യാപിച്ചു കഴിഞ്ഞു. എ.ഡി. 451-ൽ കൽക്കദോന്യ സുന്നഹദോസിനു ശേഷമുണ്ടായ ഭിന്നത ഇപ്പോഴും നിലനിൽക്കുന്നതിനെക്കുറിച്ചാണ് അദ്ദേഹം സൂചിപ്പിച്ചത്. 'ഫിലോക്കാലിയ' പോലുള്ള ഒരു ഗ്രന്ഥം പൊതുവായി ഉപയോഗിക്കപ്പെടുന്നുണ്ടെങ്കിൽ വിശ്വാസത്തിൽ നാം ഒന്നാണല്ലോ എന്നാണ് അദ്ദേഹം വ്യഞ്ജിപ്പിച്ചത്.

അരമനയിൽ എന്നെ സ്വീകരിച്ച ബിഷപ്പ് ആന്ദ്രേ നന്നായി ഇംഗ്ലീഷ് സംസാരിച്ചു. എന്നെ കണ്ടപ്പോൾ വളരെ സന്തോഷപൂർവ്വം, വർഷങ്ങൾക്കു മുമ്പ് അദ്ദേഹം ഇന്ത്യയിൽ വന്ന കഥ പറഞ്ഞു. 1988-ൽ തുമ്പമൺ ഭദ്രാസനത്തിന്റെ കാലം ചെയ്ത അഭിവന്ദ്യ ഫിലിപ്പോസ് മാർ യൗസേബിയോസ് തിരുമേനിയും ഞാനും സംബന്ധിച്ചിരുന്ന ഗ്രീസിലെ തെസലോനിക്യയിൽ വച്ചു നടന്ന ഒരു യോഗത്തിൽ, യുവ സന്യാസിയായി അദ്ദേഹം പങ്കെടുത്തിരുന്നു. നല്ല സഭാബന്ധങ്ങളും സൗഹൃദവും സൃഷ്ടിക്കുന്നതിൽ അത്യുത്സാഹിയായിരുന്ന യൗസേബിയോസ് തിരുമേനി സെർബിയക്കാരനായ ആ യുവ സന്യാസിയെ ഇന്ത്യയിലേക്ക് ക്ഷണിച്ചു. പക്ഷേ, വിദ്യാർത്ഥിയായിരുന്ന ആ ചെറുപ്പക്കാരൻ സന്യാസിയ്ക്ക് ഇന്ത്യയിൽ വരുവാനുള്ള പണമില്ല. സമ്പന്നനായ ഒരു ഗ്രീക്ക് ഓർത്തഡോക്സ് മാന്യനോട് അദ്ദേഹം ഇക്കാര്യം പറഞ്ഞു. തന്നെക്കൂടി കൊണ്ടുപോകാമെങ്കിൽ യാത്രാച്ചിലവ് വഹിക്കാമെന്നു അദ്ദേഹം സമ്മതിച്ചു. അവർ രണ്ടു പേരും കൂടി ഇന്ത്യയിൽ മലങ്കരസഭയിൽ എത്തി. നമ്മുടെ ആശ്രമങ്ങളിലും സെമിനാരിയിലും മറ്റും താമസിക്കുകയും, ആയിടയ്ക്ക് വീണ് സന്യാസിയുടെ ഒരു കൈ ഒടിയുകയും ചെയ്തു. അതുകൊണ്ട് മടക്കയാത്ര ഒരു മാസത്തേക്കു മാറ്റിവച്ചു. ആ സമയം നമ്മുടെ സഭയിൽ നിന്ന് അദ്ദേഹത്തിനു ലഭിച്ച കരുതലും ശുശ്രൂഷയും എല്ലാം വളരെ നന്ദിയോടെ അദ്ദേഹം അനുസ്മരിച്ചു. പ. മാത്യൂസ് രണ്ടാമൻ ബാവാ, അഭിവന്ദ്യ ഒസ്താത്തിയോസ് തിരുമേനി, അഭിവന്ദ്യ ഗീവർഗീസ് മാർ ഈവാനിയോസ് തിരുമേനി എന്നിവരോടൊപ്പമുള്ള ചിത്രങ്ങൾ അദ്ദേഹം കാണിച്ചു. അവർ മൂവരും യൗസേബിയോസ് തിരുമേനിയും കാലം ചെയ്തുപോയി എന്ന വാർത്ത വളരെ സങ്കടത്തോടെ അദ്ദേഹം കേട്ടു. നമ്മുടെ സഭയെ വളരെ സ്നേഹിക്കുന്ന ഈ മെത്രാപ്പോലീത്താ വീണ്ടും ഇന്ത്യയിൽ വരാമെന്നും പാത്രിയർക്കീസ് ബാവാ ഇന്ത്യയിൽ വരുന്നതിന് ക്രമീകരിക്കാമെന്നും പറഞ്ഞു.

പിറ്റേദിവസം അദ്ദേഹം പുരാതന പ്രസിദ്ധമായ ഒരു ആശ്രമത്തിലേക്ക് എന്നെ കൊണ്ടുപോയി. ബൽഗ്രേഡിൽ നിന്ന് 60 കി. മീറ്റർ ദൂരമുള്ള 'കൊവീൽ' (Kovilj) സന്യാസാശ്രമം 1000 വർഷം പഴക്കമുള്ള ഒന്നാണ്. ഡാന്യൂബ് നദിയുടെ തീരപ്രദേശത്താണിത്. വളരെ ഫലഭൂയിഷ്ഠമായ, അതിവിശാലമായ ഗോതമ്പുപാടങ്ങളിലൂടെയാണ് ഞങ്ങൾ ആശ്രമത്തിലേക്കു പോയത്. സമൃദ്ധിയായി വളർന്നുനിൽക്കുന്ന ഗോതമ്പും പച്ചക്കറിതോട്ടങ്ങളും കണ്ടാൽ രൂക്ഷമായ യുദ്ധങ്ങളിലൂടെ ഈ രാജ്യം കടന്നുപോയെന്ന് ആർക്കും തോന്നുകയില്ല. ബിഷപ്പ് ആന്ദ്രേ എന്നോടു പറഞ്ഞു; "സെർബിയക്കാർ ഒരിക്കലും പട്ടിണികൊണ്ടു ചാകുകയില്ല. യുദ്ധങ്ങളാണ് ഞങ്ങളെ കൊന്നൊടുക്കുന്നത്." കൊവീൽ ആശ്രമത്തിലെ സന്ധ്യാപ്രാർത്ഥനയ്ക്കായി ഞങ്ങൾ എത്തി. വളരെ ഹാർദവമായി അവിടുത്തെ മഠാധിപതി ഫാ. ഹെസക്കിയേലും സന്യാസിമാരും ഞങ്ങളെ സ്വീകരിച്ചു. ബിഷപ്പ് ആന്ദ്രേ മെത്രാനാകുന്നതിനു മുമ്പ് ആ ആശ്രമത്തിലെ അംഗമായിരുന്നു. വളരെ വിശാലമായ കൃഷിയിടങ്ങൾക്കിടയിൽ ഉയർന്നുനിൽക്കുന്ന ആശ്രമപള്ളിയും കെട്ടിടങ്ങളും സെർബിയൻ ജനതയുടെ എക്കാലത്തെയും അഭയസ്ഥാനമായിരുന്നു. വിവിധ വിദേശ ആക്രമണങ്ങൾ ഉണ്ടാകുമ്പോഴെല്ലാം ജനങ്ങൾക്ക് ആശ്വാസമരുളിയത് ഇങ്ങനെയുള്ള സന്യാസ ആശ്രമങ്ങളായിരുന്നു. മുപ്പതോളം സന്യാസിമാരാണ് അവിടെ ഉണ്ടായിരുന്നത്. ആറേകാലടി പൊക്കമുള്ള ദീർഘകായനായ മഠാധിപൻ ഫാ. ഹെസക്കിയേൽ ഇന്ത്യാക്കാരനായ എന്നോട് പ്രത്യേക സ്നേഹം കാണിച്ചു. ബർമയിലും ചൈനയിലും ചെറുപ്പത്തിൽ അദ്ദേഹം ജീവിച്ചിട്ടുണ്ട്. അദ്ദേഹത്തിന്റെ പിതാവ് യുഗസ്ലോവിയായുടെ ഒരു നയതന്ത്ര ഉദ്യോഗസ്ഥനായിരുന്നു. അക്കാലത്ത് നെഹ്റു, പട്ടേൽ തുടങ്ങിയ ഭാരതനേതാക്കളെ തന്റെ പിതാവ് കണ്ട കാര്യം അദ്ദേഹം അനുസ്മരിച്ചു. ആശ്രമാംഗങ്ങളുടെ ഒരു സംഘം ഇന്ത്യയിൽ - മലങ്കരസഭയിൽ - വരണമെന്ന് സ്നേഹപൂർവ്വം ഞാൻ ക്ഷണിക്കുകയും ചെയ്തു.

ദീർഘമായ കമ്യൂണിസ്റ്റ് ഭരണത്തിൽ നിന്ന് മോചനം നേടിയെങ്കിലും ഇന്നും ജനങ്ങളെ വിശ്വാസം പഠിപ്പിക്കുന്നത് ഓർത്തഡോക്സ് സഭയുടെ ഒരു വലിയ വെല്ലുവിളിയാണ്. ഒന്നു രണ്ടു തലമുറയിൽപ്പെട്ട ആളുകൾ പൂർണമായും ക്രിസ്തീയ വിശ്വാസത്തിൽ നിന്ന് അകന്നുപോയതു മൂലം ഇപ്പോൾ ഒരു മതവിശ്വാസവും അറിയാതെ ജീവിക്കുന്നവർ ധാരാളം ഉണ്ട്. ഡാന്യൂബും സാഗാ നദിയും സംഗമിക്കുന്ന സ്ഥലമാണ് ബൽഗ്രേഡ്. നദിയുടെ ഇരുവശങ്ങളിലുമായി പട്ടണം സ്ഥിതി ചെയ്യുന്നു. രണ്ടാം ലോകമഹായുദ്ധശേഷം പണിത പുതിയ ബൽഗ്രേഡിൽ ഏതാണ്ട് 7 ലക്ഷം ആളുകളുണ്ട്. പക്ഷേ, അവർക്ക് എല്ലാംകൂടി രണ്ടേ രണ്ട് പള്ളികളാണ് ഉള്ളത്. വിശ്വാസം പഠിപ്പിക്കാനുള്ള സംവിധാനങ്ങൾ വളരെ അപര്യാപ്തമാണ് എന്നു ബിഷപ്പ് പറഞ്ഞു. അതുകൊണ്ട് തിയോളജിക്കൽ സെമിനാരികളിലും മറ്റും ധാരാളം വിദ്യാർത്ഥികളെ എടുത്ത് വിശ്വാസപ്രബോധനം പരിശീലിപ്പിക്കാനാണ് ഇപ്പോഴത്തെ ശ്രമം. മതവിശ്വാസമോ ആത്മീയജീവിതമോ പരിചയിച്ചിട്ടില്ലാത്തതുകൊണ്ട് കുടുംബവ്യവസ്ഥ വളരെ ശോചനീയമാണെന്ന് അദ്ദേഹം പറഞ്ഞു. ലഹരിമരുന്നുകളുടെ ഉപയോഗവും തകർന്നുപോകുന്ന കുടുംബബന്ധങ്ങളും ലൈംഗിക അരാജകത്വവും സൃഷ്ടിക്കുന്ന സാമൂഹ്യപ്രശ്നങ്ങൾ നേരിടാൻ സർക്കാരിന് വേണ്ടത്ര കോപ്പില്ലാത്തതിനാൽ, സ്കൂളുകളിൽ മതപഠനം നടത്താൻ ഇപ്പോൾ സഭയ്ക്ക് അനുവാദം കൊടുത്തിട്ടുണ്ട്. അതിഭീമമായ ഒരു വെല്ലുവിളിയാണ് സഭ ഈ തലത്തിൽ ഏറ്റെടുക്കേണ്ടത്. കമ്യൂണിസം തകർന്നതോടുകൂടി പാശ്ചാത്യ മുതലാളിത്ത വ്യവസ്ഥയുടെ എല്ലാ ദോഷവശങ്ങളും ലാഭമോഹവും അക്രമവും മാഫിയാ സംഘങ്ങളും സെർബിയയിൽ വളരെ പെരുകിയെന്ന് അദ്ദേഹം പറഞ്ഞു.

ബൽഗ്രേഡിലെ എന്റെ താമസത്തി

നിടയിൽ ഒരു ഞായറാഴ്ച വന്നു. ഞാൻ രാവിലെ തലസ്ഥാനത്തെ പ്രസിദ്ധമായ വി. മർക്കോസിന്റെ പള്ളിയിൽ പോയി. പെന്തക്കോസ്തി ഞായറാഴ്ചയായിരുന്നു അന്ന്. ഓർത്തഡോക്സ് സഭകൾ ഇന്ത്യയിലും ഫിൻലൻഡിലും ഒഴിച്ച് എല്ലായിടത്തും പഴയ ജൂലിയൻ കലണ്ടർ ഉപയോഗിക്കുന്നതു മൂലം ഈസ്റ്റർ തീയതി മിക്ക വർഷങ്ങളിലും നാം ഉപയോഗിക്കുന്ന ഗ്രിഗോറിയൻ കലണ്ടറിൽ നിന്നും വ്യത്യസ്തമായി വരും. ഈ വർഷം (2013) ഏതാണ്ട് ഒരു മാസം പുറകിലായിരുന്നു അവരുടെ ഉയിർപ്പു പെരുനാൾ. അതുകൊണ്ടാണ് ജൂൺ മാസത്തിൽ പെന്തക്കോസ്തി പെരുനാൾ വന്നത്. വളരെ അസാധാരണമായ ഒരു കാഴ്ചയായിരുന്നു ഞാൻ പള്ളിയിൽ കണ്ടത്. പള്ളി നിറയെ നീളമുള്ള പുല്ലു വെട്ടി കനത്തിൽ വിതറിയിരിക്കുന്നു. പുറകിലെ വാതിലിലൂടെ കയറിചെന്ന ഞാൻ കണ്ടത് എല്ലാവരും കുമ്പിട്ടു കിടക്കുന്നതാണ്. മദ്ബഹായിൽ ഒരു വൈദികൻ പ്രാർത്ഥന ചൊല്ലുന്നുണ്ട്. നമ്മുടെ പെന്തക്കോസ്തി ശുശ്രൂഷയിലെ കുമ്പിടീൽ പോലെ ആണെന്ന് ആദ്യം ഞാൻ വിചാരിച്ചു. എല്ലാവരും കവിണ്ണുകിടന്ന് പുല്ല് കൈയിലെടുത്ത് തിരികകൾ ഉണ്ടാക്കുകയാണെന്ന് അടുത്തുചെന്നപ്പോൾ മനസ്സിലായി. പുല്ല് ചുറ്റിചുറ്റി ഒരു തിരിക ഉണ്ടാക്കിക്കഴിയുമ്പോൾ എല്ലാവരും എഴുന്നേൽക്കും. വീണ്ടും കുമ്പിട്ടു കിടന്ന് തിരിക ഉണ്ടാക്കും. അങ്ങനെ മൂന്നു തിരികകൾ ഉണ്ടാക്കണം. പ്രാർത്ഥനാപൂർവ്വമാണ് അതു ചെയ്യുന്നത്. തിരിക ഉണ്ടാക്കി എഴുന്നേറ്റു വന്ന ഒരു ചെറുപ്പക്കാരനോട് ഞാൻ, ഇംഗ്ലീഷ് അറിയാമോ എന്നു ചോദിച്ചു. അയാൾക്ക് അല്പം വശമുണ്ട്. എൻജിനീയറാണ്. ഞാൻ അയാളോടു ഈ തിരിക ഉണ്ടാക്കുന്ന ഏർപ്പാടിനെക്കുറിച്ച് ചോദിച്ചു. "അതു ഞങ്ങളുടെ ഒരു പഴയ ആചാരമാണ്" അയാൾ പറഞ്ഞു. കൂടുതലൊന്നും അയാൾക്ക് അറിഞ്ഞുകൂടാ. എന്റെ ചോദ്യം തൊട്ടടുത്ത് നിന്നിരുന്ന അയാളുടെ അമ്മ ശ്രദ്ധിക്കുന്നുണ്ടായിരുന്നു. ഇംഗ്ലീഷ് അറിയാൻ പാടില്ലെങ്കിലും വിദേശിയായ എന്റെ ചോദ്യവും കൗതുകവും എന്തിനെക്കുറിച്ചാണെന്ന് അവർക്ക് മനസ്സിലായി. അവർ സെർബിയൻ ഭാഷയിൽ വിശദീകരണം തന്നു. മകൻ തർജ്ജമ ചെയ്തു. അവർ പറഞ്ഞു, "ഇത് ത്രിത്വത്തിന്റെ പെരുനാളാണ്, പിതാവും പുത്രനും പരിശുദ്ധ റൂഹായുമായുള്ള മൂന്ന് ആളത്വങ്ങൾ വേർതിരിക്കാനാവാത്ത വിധം ത്രിത്വത്തിൽ ഒന്നായിരിക്കുന്നു. അതുകൊണ്ട് മൂന്നു കൂട്ടം പുൽനാമ്പുകൾ ഞങ്ങൾ കൂട്ടിപ്പിരിച്ച് ഇങ്ങനെ ഒരു വളയം ഉണ്ടാക്കും. അങ്ങനെ മൂന്നെണ്ണം ഉണ്ടാക്കും. അടുത്ത പെന്തക്കോസ്തി വരെ അത് വീട്ടിൽ സൂക്ഷിക്കും." അവരുടെ വ്യാഖ്യാനം എനിക്ക് വളരെ നന്നായി തോന്നി. ത്രിത്വത്തെക്കുറിച്ച് പഠിപ്പിക്കാൻ അധികം അമൂർത്ത പദങ്ങൾ ഉപയോഗിക്കേണ്ടല്ലോ; ഈ തിരിക പിരിച്ചാൽ മതിയല്ലോ എന്നു തോന്നി.

ഞാൻ വീണ്ടും പള്ളിയിൽ ചുറ്റിനടന്നു. മധ്യവയസ്കനായ ഒരാൾ വളരെ ഭക്തിയോടെ തിരിക പിരിക്കുന്നതു കണ്ട് ഞാൻ ചോദ്യം ആവർത്തിച്ചു. ബൽഗ്രേഡിലെ ഒരു പ്രൊഫസറായിരുന്ന അദ്ദേഹം അൽപ്പം കൂടി വിശദീകരിച്ചു. "ഈ തിരിക ഒരു വളയമാണ്. അഥവാ വൃത്തമാണ്. വൃത്തം പുരാതനമായ ജ്യാമിതീയ രൂപമാണ്. അനന്തതയുടെ അടയാളമാണ്. അതിന് ആദിയും അന്തവുമില്ല. തുടക്കവും ഒടുക്കവും നിശ്ചയിക്കാൻ പറ്റില്ല. അത് ത്രിത്വത്തിന്റെ അടയാളമാണ്." അതും മനോഹരമായ വ്യാഖ്യാനമായിരുന്നു.

വി. കുർബ്ബാനയ്ക്കു ശേഷം, വാടിയ പുല്ലിന്റെ ഗന്ധം കുന്തിരിക്കത്തിന്റെ സുഗന്ധത്തോടൊന്നിച്ചു നിറഞ്ഞുനിന്ന വിശാലമായ ആ പള്ളിയുടെ ഒരു വശത്തേക്ക് മാറിനിന്ന് സെർബിയൻ ഓർത്തഡോക്സ് സഭയെക്കുറിച്ച് സംസാരിച്ചു തുടങ്ങി. ഇത് സെർബിയക്കാരുടെ മാത്രം ഒരാചാരമാണ് എന്നും പറഞ്ഞു. ക്രിസ്തുമതം 9-ാം നൂറ്റാണ്ടിൽ ഗ്രീക്കു ഓർത്തഡോക്സുകാരായ മിഷനറിമാർ കൊണ്ടുവരുന്നതിനു മുമ്പുള്ള പ്രകൃത്യാരാധനയിൽ നിന്നുള്ള ഒരാചാരമാണ് ഇതെന്നു പറഞ്ഞു. മണ്ണിനെയും ചെടികളെയും ആഘോഷിക്കുന്ന പുരാതനമായ ആചാരത്തെ ക്രിസ്തീയവൽക്കരിച്ചതാണ് പെന്തക്കോസ്തി ദിവസം ഞാൻ കണ്ട അനുഷ്ഠാനം. കുർബ്ബാനയ്ക്കുശേഷം അദ്ദേഹം എന്നെ തൊട്ടടുത്തുള്ള റഷ്യൻ ഓർത്തഡോക്സ് പള്ളിയിലും കൊണ്ടുപോയി. അവിടെയും പുല്ലുപിരിക്കൽ കണ്ടു.

പ്രൊഫസർ റാസ്കോ വളരെ പെട്ടെന്ന് അടുത്തു. ഞങ്ങൾ പള്ളിക്കു ചുറ്റുമുള്ള വിശാലമായ പാർക്കിനകത്തുള്ള ഒരു കാപ്പിക്കടയിൽ പോയി രണ്ടു മണിക്കൂറോളം സംസാരിച്ചു. അദ്ദേഹത്തിന്റെ പിതാമഹൻ ബൽഗ്രേഡിലെ പ്രശസ്തനായ ഒരു അക്കാദമിഷ്യൻ ആയിരുന്നു. ഡോ. മാർക്കോവിച്ച്, കമ്യൂണിസ്റ്റുകാരുടെ ഇടയിൽ അറിയപ്പെട്ട എഴുത്തുകാരനും ദാർശനികനും ആയിരുന്നു. അദ്ദേഹത്തിന്റെ പുസ്തകങ്ങൾ പലതും സ്നേഹിതൻ എന്നെ കാണിച്ചു. ഞങ്ങൾ തമ്മിൽ പറഞ്ഞ് ഒത്തതനുസരിച്ച് എന്നെ ബൽഗ്രേഡിലെ പ്രമുഖമായ കേന്ദ്രങ്ങളെല്ലാം കൊണ്ടുനടന്ന് കാണിച്ചു. അവിടെ നടക്കുന്ന, ഡാന്യൂബ് നദീസംരക്ഷണ പ്രചാരണത്തിന്റെ ഭാഗമായി ഒരു നൃത്തനാടകം പ്രൊഫസർ സംവിധാനം ചെയ്തുകൊണ്ടിരിക്കുകയായിരുന്നു. അതിന്റെ റിഹേഴ്സൽ കാണിക്കാൻ വൈകുന്നേരം എന്നെ കൊണ്ടുപോയി. പ്രശസ്തരായ പല കലാകാരന്മാരെയും അദ്ദേഹം പരിചയപ്പെടുത്തിത്തന്നു. സെർബിയയിലെ പ്രശസ്ത കവിയായിരുന്ന ദഷങ്ക, നോബേൽ സമ്മാനാർഹനായ സാഹിത്യകാരൻ ഇവാനോവിച്ച് എന്നിവരെക്കുറിച്ചെല്ലാം വളരെ വാചാലമായി അദ്ദേഹം സംസാരിച്ചു. വിദേശിയായ എന്നെ സെർബിയൻ സംസ്കാരത്തെക്കുറിച്ച് പറഞ്ഞു മനസിലാക്കുന്നതിന് കാണിച്ച അത്യുത്സാഹവും പ്രതിബദ്ധതയും എന്നെ വിസ്മയിപ്പിച്ചു. ■

## വർത്തമാനം

# 206 കൊല്ലവും 4 മാസവും കഴിഞ്ഞ് ആർത്താറ്റ് പടിയോല ആർത്താറ്റേക്ക് തിരിച്ചെത്തി

■ അഡ്വ. പി. സി. മാത്യു പുലിക്കോട്ടിൽ, കുന്നംകുളം

ആർത്താറ്റ് പടിയോല എന്ന ഗ്രന്ഥത്തിന്റെ ആദ്യ പതിപ്പ് 2012 ഏപ്രിലിൽ പ്രസിദ്ധീകരിച്ചതിൽ ആർത്താറ്റ് പടിയോല ഇനിയും നഷ്ടപ്പെടുത്തിക്കളയാതെ തിരിച്ചുകൊണ്ടുവന്ന് ആർത്താറ്റ് പള്ളിയിലോ ആർത്താറ്റുള്ള ബാവായുടെ അരമനയിലോ സൂക്ഷിക്കണമെന്ന ആശയം ഞാൻ എഴുതിയിരിക്കുന്നു. പുസ്തകം വായിച്ച പലരും ആർത്താറ്റ് പടിയോലയെക്കുറിച്ച് കൂടുതൽ ബോധവാന്മാരാകുകയും എന്തു ത്യാഗം സഹിച്ചും പടിയോലയുടെ ഓറിജിനൽ ചെമ്പുതകിട് എത്രയും പെട്ടെന്ന് തിരിച്ചുകൊണ്ടുവരണമെന്ന് ഈ എഴുത്തുകാരനെ നിർബന്ധിക്കുകയും ചെയ്തു. തുടർന്ന് ചെമ്പുതകിട് തിരിച്ചു കിട്ടാനുള്ള ശ്രമങ്ങൾ ഊർജ്ജിതമാക്കി. അതിന് വേണ്ടിവന്നേക്കാവുന്ന സാമ്പത്തിക ബാദ്ധ്യത പ. ബാവാ തിരുമേനി ഏൽക്കുമെന്ന് സൂചന കിട്ടി. പടിയോല കൈവശമുള്ള ജോണപ്പനെ അദ്ദേഹം താമസിക്കുന്ന ആലുവായിലെ വീട്ടിൽ പോയി കണ്ട് പലതവണ സംസാരിക്കേണ്ടി വന്നു. ഇതിനിടെ ധനികരായ മറ്റു ചില സഭകളിലെ പ്രബല വ്യക്തികൾ അത് കൈവശപ്പെടുത്തുവാനുള്ള ശ്രമങ്ങൾ നടത്തുന്നതായി വിശ്വാസ യോഗ്യമായ അറിവ് കിട്ടി. എന്ത് വില കൊടുത്തും ആ പുരാതന രേഖ കൈവശപ്പെടുത്തുവാൻ ചിലർ മുന്നോട്ട് വന്നു. ഒട്ടും സമയം കളയാതെ ജോണപ്പയുടെ പക്കൽ നിന്ന് അത് വാങ്ങിയില്ലെങ്കിൽ ആ പുരാതന രേഖ മലങ്കരസഭയ്ക്ക് നഷ്ടപ്പെടുമെന്ന ഘട്ടം വരെ വന്നു. മുട്ടിപ്പായി പലതവണ ആവശ്യപ്പെട്ടതിന്റെ ഫലമായി ചില നിബന്ധനകൾക്ക് വിധേയമായി ഒടുവിൽ പടിയോല വിട്ടുതരുവാൻ ജോണപ്പ സമ്മതിച്ചു. ചുവന്ന കല്ലുവച്ച ഒരു പവന്റെ മോതിരം പ്രതിഫലമായി കിട്ടണമെന്ന ആവശ്യം ജോണപ്പ മുന്നോട്ട് വെച്ചു. പിന്നീട് ആ അഭിപ്രായം മാറ്റി. മോതിരത്തിന് പകരം സ്വർണ്ണക്കുരിശ് മതിയെന്ന് പറഞ്ഞു. കുരിശിന്മേൽ ഒരു ചുവന്ന കല്ല് പതിക്കണമെന്ന് അദ്ദേഹത്തിന് നിർബന്ധമായിരുന്നു. ആ ചുവന്ന കല്ല് പഴയകാലത്ത് കാലം ചെയ്ത ഏതെങ്കിലും മെത്രാപ്പോലീത്തായുടെ ചമയങ്ങളിൽ ഉള്ളതായിരുന്നാൽ നന്നായിരിക്കുമെന്നും നിർദ്ദേശിച്ചു. കോട്ടയം പഴയ സെമിനാരിയിലെ ഈടുവെയ്പിൽ അത്തരം കല്ലുകൾ കാണുമെന്നും അദ്ദേഹം വഴി പറഞ്ഞു തന്നു. ആ നിർദ്ദേശം വന്നപ്പോൾ ആലോചിച്ച് പറയാമെന്ന് പറഞ്ഞ് പോന്നു. പഴയ സെമിനാരിയിൽ നിന്ന് അത്തരം കല്ല് സംഘടിപ്പിച്ച് കൊണ്ടുവരിക പ്രായോഗികമല്ലെന്നും മാർക്കറ്റിൽ കിട്ടാവുന്നതിൽ വെച്ച് നല്ലൊരു ചുവപ്പ് കല്ല് കുരിശ് നിർമ്മിക്കാമെന്നും അറിയിച്ചു. ഒടുവിൽ അതിന് അദ്ദേഹം സമ്മതിച്ചു. അപ്രകാരം കുരിശ് പണിയിച്ചു. പണി കഴിഞ്ഞപ്പോൾ തൂക്കം ഒരു പവനും രണ്ട് പണത്തൂക്കവും ഉണ്ടായിരുന്നു. സ്വർണ്ണക്കുരിശിന്റെ സർവ്വചെലവും പ. കാതോലിക്കാ ബാവാ വഹിച്ചു.

2012 മെയ് മാസം 18-ാം തീയതി കാലത്ത് 8 മണിക്ക് ജോണപ്പോ പടിയോലയുടെ ഒറിജിനൽ ചെമ്പുതകിടുമായി ആർത്താറ്റുള്ള ബാവായുടെ അരമനയിൽ വന്നു. ആ സമയം പ. പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ തിരുമേനി അരമനയിൽ ഉണ്ടായിരുന്നില്ല. കൊണ്ടുവരുന്നത് ഒറിജിനൽ ചെമ്പുതകിട് തന്നെയല്ലേ എന്ന് പരിശോധിക്കുവാൻ ഞാൻ അരമനയിൽ ആ സമയം ഉണ്ടായിരിക്കണമെന്ന് ബാവാ കല്പിച്ചിരുന്നു. പടിയോലയുടെ ചെമ്പുതകിട് മുൻപ് കണ്ട് എനിക്ക് പരിചയം ഉണ്ടായിരുന്നല്ലോ. പ. ബാവായുടെ മാതൃ സഹോദരപുത്രൻ ഫാ. പത്രോസ് പുലിക്കോട്ടിലും ഈ എഴുത്തുകാരനും കൂടി പടയോലയുടെ ഒറിജിനൽ ചെമ്പുതകിട് ഭക്തി ബഹുമാനപൂർവ്വം ഏറ്റുവാങ്ങി. ജോണപ്പയ്ക്ക് കൊടുക്കാമെന്ന് ഏറ്റിരുന്ന സ്വർണ്ണക്കുരിശ് അദ്ദേഹത്തെ കാണിച്ചു. കുരിശ് വാങ്ങി കണ്ട് തൃപ്തിയായ ശേഷം അത് പ. ബാവാ തിരുമേനി വാഴ്ത്തി അനുഗ്രഹിച്ച് ഒരു ചടങ്ങിൽവെച്ച് തരണമെന്ന് അദ്ദേഹം പറഞ്ഞ് കുരിശ് തിരിച്ചു തന്നു. അപ്രകാരം ഏതാനും ദിവസം കഴിഞ്ഞ് കൂടിയ ഭദ്രാസന വൈദിക സമ്മേളനത്തിൽവെച്ച് പ. ബാവാ തിരുമേനി സ്വർണ്ണക്കുരിശ് വാഴ്ത്തി അനുഗ്രഹിച്ച് ജോണപ്പയെ അണിയിച്ചു.

പ. ബാവാ തിരുമേനിയുടെ ആർത്താറ്റ് അരമനയിൽ പടിയോല ഭദ്രമായി സൂക്ഷിച്ചു വരുന്നു. ■

# *In Everloving Memory of*

Mary Zacharia
15th Anniversary
November 14, 2013

M.G. Zacharia
67th Anniversary
September 4, 2013



*Gone but never forgotten*
*will meet in the heavenly abode*

**BABOO / BABY,**
Kozhencherry

**CHARLIE / SARO,**
Canada

**ALEX / PREMA**
USA

**GRANDCHILDREN & GREAT GRAND CHILDREN**

**Mannil Zach Bhavan**
**Thekkemala, Kozhencherry**

# ബൈബിൾ എനിക്ക് പ്രചോദനങ്ങളുടെ പുസ്തകം



■ തോമസ് കുരുവിള

GUEST

ബെന്യാമിൻ

'നജീബേ, മരുഭൂമിയുടെ ദത്തുപുത്രാ, ഞങ്ങളെപ്പോലെ നീയും നിന്റെ ജീവനെ അടക്കിപ്പിടിച്ച് ഈ മരുഭൂമിയോട് മല്ലിടുക. തീക്കാറ്റും വെയിൽ നാളവും നിന്നെ കടന്നുപോകും. നീ അവയ്ക്കു മുമ്പിൽ കീഴടങ്ങരുത്. അതു നിന്റെ ജീവനെ ചോദിക്കും. വിട്ടുകൊടുക്കരുത്.'

പ്രവാസി ജീവിതത്തെക്കുറിച്ചുള്ള മലയാളത്തിലെ സമാനതകളില്ലാത്ത ആവിഷ്ക്കാരം എന്നു വിശേഷിപ്പിക്കാവുന്ന ബെന്യാമിന്റെ 'ആടുജീവിതം' എന്ന കൃതിയിലെ വരികളാണിത്. പ്രസിദ്ധീകരിച്ച് നാലുവർഷത്തിനുള്ളിൽ അൻപത് പതിപ്പുകളിലായി അൻപതിനായിരത്തിലേറെ കോപ്പികൾ വിറ്റഴിഞ്ഞ പുസ്തകത്തിലെ താക്കോൽ വാക്യം. മരുഭൂമിയിൽ വളരുന്ന കുഞ്ഞുചെടി നജീബിനു നൽകുന്ന പ്രത്യാശയുടെ ദൂത്. സാഹിത്യചരിത്രത്തിലൊരിടത്തും അടയാളപ്പെടുത്തിയിട്ടില്ലാത്ത, പത്തനംതിട്ട ജില്ലയിലെ കുളനട ഞെട്ടൂർ ഗ്രാമത്തിലെ, മണ്ണിൽ പുത്തൻവീട്ടിൽ ബെന്നിഡാനിയേൽ വായനക്കാർക്കു പ്രിയങ്കരനായ ബെന്യാമിനും 'ആടുജീവിത'വും പര്യായശബ്ദങ്ങളാണ്.

1992-ൽ ഉദ്യോഗം തേടി ബഹ്റിനിൽ എത്തിയതിനുശേഷമാണ് ഒഴിവുസമയങ്ങളിലെ ചങ്ങാത്തത്തിന് ബെന്യാമിൻ പുസ്തകങ്ങളെ ഒപ്പം കൂട്ടിത്തുടങ്ങിയത്. കടുത്ത വായനാജ്വരം ബെന്യാമിനെ എഴുത്തിലേക്കു വഴിതിരിച്ചുവിട്ടു. 2000-ൽ പുറത്തിറങ്ങിയ 'യുത്തനേസിയ' എന്ന ആദ്യകഥാസമാഹാരത്തെത്തുടർന്ന് പെൺമാറാട്ടം(2006) ഇ.എം.എസ്സും പെൺകുട്ടിയും (2010) എന്നീ കഥാസമാഹാരങ്ങളും അബീശഗിൽ (2006), പ്രവാചകന്മാരുടെ രണ്ടാം പുസ്തകം (2007), അക്കപ്പോരിന്റെ ഇരുപത് നസ്രാണി വർഷങ്ങൾ (2008), മഞ്ഞവെയിൽ മരണങ്ങൾ (2011) എന്നീ നോവലുകളും 'ആടുജീവിത'ത്തിനു കൂട്ടായി എത്തി. 2009 ലെ കേരളസാഹിത്യ അക്കാദമി അവാർഡ് നേടിയ ആടുജീവിതം, 2012 ലെ മാൻ ഏഷ്യൻ സാഹിത്യപുരസ്ക്കാരത്തിന് നാമനിർദ്ദേശം ചെയ്യപ്പെട്ടതിന്റെ സന്തോഷത്തിലാണ് ബെന്യാമിൻ.

ഉദ്യോഗത്തിന് താല്ക്കാലിക അവധി കൊടുത്ത് നാട്ടിലെത്തിയ ബെന്യാമിനെ കണ്ടുമുട്ടിയത് കുളനടയിലെ തറവാട്ടു വീട്ടിൽ വെച്ചാണ്. സഹധർമ്മിണി ആഷയോടൊപ്പം മക്കൾ രോഹനും കെസിയയും പുറത്തേക്ക് പോയിരിക്കുകയാണ്. ഉച്ചയുറക്കം പതിവില്ലാത്തതിനാൽ പുതിയ നോവലിന്റെ 'പണിപ്പുര ദുഃഖ'ത്തോടെ എഴുത്തും വായനയുമായി കഥാകാരൻ 'ഏകാന്തവാസ'ത്തിലും മൗനത്തിന് ഇടവേള നൽകി, എഴുത്തിനെയും സാഹിത്യത്തെയും ബൈബിളിനെയും മുൻനിർത്തി സംഭാഷണമാരംഭിച്ചു. സഭാതർക്കം പ്രധാന പ്രമേയമാക്കിയ 'അക്കപ്പോരിന്റെ ഇരുപതു നസ്രാണിവർഷങ്ങൾ' എന്ന നോവലിന്റെ പിറവിയോടെയാണ് കഥകളെഴുതിയിരുന്ന ബെന്യാമിനെ വായനക്കാർ ഗൗരവമായി വീക്ഷിച്ചു തുടങ്ങിയത്. ആ നോവലിന്റെ രചനയ്ക്കുള്ള പ്രധാന പ്രേരണ എന്തായിരുന്നു?

സഭാതർക്കം മൂലം 38 വർഷത്തോളം പൂട്ടിക്കിടന്ന മാന്തളിർ സെന്റ്. തോമസ് ഓർത്തഡോക്സ് പള്ളി ഇടവകക്കാരനാണ് ഞാൻ. പൂട്ടിക്കിടക്കുന്ന ഇടവകപള്ളിയുടെ ചിത്രം കുട്ടിക്കാലം മുതൽ എന്റെ മനസ്സിലുണ്ട്. കക്ഷിവഴക്കിൽ എന്റെ പൂർവ്വികരും വലിയ തോതിൽ 'സംഭാവനകൾ' ചെയ്തിട്ടുണ്ട്. എന്റെ അപ്പച്ചൻ എം. സി. വർഗ്ഗീസ് ഒരു കക്ഷിയുടെ നേതൃനിരയിലുണ്ടായിരുന്നു. പലപ്പോഴും വഴക്കുമൂത്ത് പള്ളിയിൽ നിന്ന് നേരെ ആശുപത്രിയിലേക്ക് പേകേണ്ടതായും വന്നിട്ടുണ്ട്. എഴുതാനുള്ള പ്രേരണ ഉള്ളിൽ ശക്തമായപ്പോൾ കുട്ടിക്കാലത്ത് മനസ്സിൽ പതിഞ്ഞ ഈ സംഭവങ്ങൾ ഒരു നോവലലിന്റെ രൂപം കൈക്കൊള്ളുകയായിരുന്നു. അപ്പച്ചന്റെ ഡയറിക്കുറിപ്പുകളും കോടതിവ്യവഹാരക്കുറിപ്പുകളും പഴയ നോട്ടീസുകളും അക്കപ്പോരിന്റെ രചനയ്ക്ക് സഹായകമായി. അബീശഗയിൽ, പ്രവാചകന്മാരുടെ രണ്ടാം പുസ്തകം എന്നീ നോവലുകളിൽ ബൈബളിന്റെ ശക്തമായ



ആടുജീവിതം
ബെന്യാമിൻ

കേരള സാഹിത്യ അക്കാദമി അവാർഡ് ലഭിച്ച നോവൽ

ആടുജീവിതം

ബെന്യാമിൻ



കുട്ടിക്കാലം മുതൽ ഈ വഴക്കു കണ്ടുമടുത്ത ഒരാളെന്ന നിലയിൽ കക്ഷി വഴക്കു തീർന്നു കാണണമെന്നത് എന്റെയും സ്വപ്നമാണ്. ഒരപ്പന്റെ മക്കൾ തമ്മിലുള്ള തർക്കമാണ്. ഒരു മേശയുടെ അപ്പുറവും ഇപ്പുറവും ഇരുന്നു ചർച്ചചെയ്താൽ പരിഹരിക്കാവുന്നതുമാണ്. അടഞ്ഞുകിടക്കുന്ന ദേവാലയങ്ങളേക്കാൾ തുറന്ന ദേവാലയങ്ങളാണ് നമുക്കു വേണ്ടത്.

സ്വാധീനമുണ്ട്. ഒരു മതഗ്രന്ഥമെന്നതിനെക്കാളുപരി ഒരു സാഹിത്യകൃതി എന്ന നിലയിൽ ബൈബിൾ ബെന്യാമിനെ രൂപപ്പെടുത്തുന്നതിൽ വഹിച്ച പങ്ക് എന്താണ്?

ബൈബിൾ എനിക്ക് പ്രചോദനങ്ങളുടെ പുസ്തകമാണ്. ഒരു വിശുദ്ധ ഗ്രന്ഥം എന്ന നിലയിൽ മാത്രമല്ല, ഒരു ചരിത്രകൃതി എന്ന നിലയിലും അതുല്യമായ ഒരു സാഹിത്യകൃതി എന്ന നിലയിലും ബൈബിൾ എന്നിൽ സ്വാധീനം ചെലുത്തിയിട്ടുണ്ട്. ചെറുപ്രായം മുതൽ ബൈബിൾ വായിച്ചും കേട്ടും വളർന്നു. ഒരു കുടുംബപശ്ചാത്തലമാണ് എന്റേത്. അല്പം മുതിർന്നപ്പോൾ ബൈബിൾ മാത്രമല്ല ബൈബിളിൽ നിന്നും വിട്ടുപോയകൃതികളും അതിനോടു കൂട്ടിച്ചേർത്ത കൃതികളുമൊക്കെ വായിക്കുവാനിടയായി. 'അബീശഗയിൽ' അത്തരമൊരു വായനയുടെ ഫലമാണ്. ബൈബിളിലെ ഒരു ചെറിയ ഏട്, രണ്ടേ രണ്ടു ഭാഗത്തു പരാമർശിക്കുന്ന ഒരു നോവലലിന്റെ ക്യാൻവാസിലേക്ക് പകർത്തിയത്.

ബൈബിളിന്റെ ഹീബ്രുവിവർത്തനമായ ഖുമ്റാൻ ചാവുകടൽ ചുരുളുകളുടെ വായനയാണ് പ്രവാചകന്മാരുടെ രണ്ടാം പുസ്തകം എന്ന നോവലിന്റെ രചനയ്ക്കു പിന്നിൽ. ആ നോവലിലെ പ്രധാന കഥാപാത്രമായ യേശു, ബൈബിളിൽ രേഖപ്പെടുത്താതെ പോയ, യേശുവിന്റെ മറ്റൊരു മുഖമാണ് അന്വേഷിക്കുന്നത്. ഒരു സാമൂഹിക പരിഷ്കർത്താവ് എന്ന നിലയിലുള്ള യേശുവിന്റെ സ്ഥാനത്തെ അടയാളപ്പെടുത്താനാണ് ആ നോവലിൽ ശ്രമിച്ചത്.

ബെന്യാമിന്റെ യേശു ദർശനം ആ കൃതി വെളിപ്പെടുത്തുന്നുണ്ട്....

അത്ഭുതങ്ങളുടെ പേരിലാണ് പലരും യേശുവിനെ അനുസ്മരിക്കുന്നത്. എന്നാൽ അവൻ ചെയ്ത അത്ഭുതങ്ങളുടെ പേരിലല്ല, അപാരമായ സ്നേഹത്തിന്റെ പേരിലാകണം ക്രിസ്തുവിന്റെ അനുസ്മരിക്കേണ്ടതെന്ന ഓർമ്മപ്പെടുത്തലാണ് ആ കൃതി.

ബൈബിളിൽ നിന്ന് വേറിട്ട് യേശുവിനെ അവതരിപ്പിക്കുന്നത് ഒട്ടേറെ വിമർശനങ്ങൾക്കും തെറ്റിധാരണകൾക്കും കാരണമാവില്ലേ? ഡാവിഞ്ചി കോഡ്? എന്ന നോവൽ പുറത്തുവന്നപ്പോൾ ഡാൻബ്രൗൺ നേരിട്ടതുപോലെ...

ഡാൻ ബ്രൗൺ വിമർശനങ്ങൾ നേരിട്ടുവെന്നത് സത്യമാണ്. മലയാളത്തിൽ പൊൻകുന്നം വർക്കിയും സക്കറിയയുമൊക്കെ യേശുവിന്റെ മാനുഷിക മുഖം അവതരിപ്പിച്ചവരും വിമർശനങ്ങൾ നേരിട്ടവരുമാണ്. ഭാഗ്യത്തിനോ ദൗർഭാഗ്യത്തിനോ എനിക്ക് ഇതുവരെ അത്തരം വിമർശനങ്ങൾ ഏല്ക്കേണ്ടിവന്നില്ല. ഒരു പക്ഷേ എന്റെ പുസ്തകങ്ങൾ വായിക്കാത്തതു കൊണ്ടായിരിക്കും. (ചിരിക്കുന്നു) ഞങ്ങൾ മധ്യതിരുവിതാംകൂർ നസ്രാണികൾക്ക് പുസ്തകങ്ങളായിട്ട് രണ്ടേ രണ്ടു പുസ്തകങ്ങളേ ഉള്ളൂ. വേദപുസ്തകവും അതിനകത്തു സൂക്ഷിക്കുന്ന റേഷൻ കാർഡും. എന്നാൽ ഇന്ന് അത്തരം പുറംതിരിഞ്ഞു നില്ക്കലുകൾക്ക് പ്രസക്തിയില്ലെന്നു നാം മനസ്സിലാക്കണം. ഖുമ്റാൻ ചാവുകടൽ ചുരുളുകൾ വ്യാപകമായ പഠനങ്ങൾക്കു വിധേയമാകുന്നു. പുതിയ വെളിപ്പെടുത്തലുകൾ ബൈബിൾ വിരുദ്ധമോ സഭാവിരുദ്ധമോ അല്ല. അവയിലെ വസ്തുതാപരമായ വിവരങ്ങൾ മറച്ചുവെക്കാൻ സഭകൾക്കാകുമോ? ബൈബിളിൽ രേഖപ്പെടുത്താത്ത അനേകം സംഭവങ്ങൾ ഇനിയുമുണ്ടെന്ന് സുവിശേഷകാരന്മാർ തന്നെ രേഖപ്പെടുത്തിയിട്ടുണ്ടല്ലോ?

കസൻ ദ് സാക്കിസാണ് ബെന്യാമിന്റെ പ്രിയപ്പെട്ട എഴുത്തുകാരൻ. എന്താണ് സാക്കിസിനോടുള്ള ഇഷ്ടത്തിനു കാരണം?

അദ്ദേഹവും ക്രിസ്തുവിനെ ഹൃദയത്തിൽ സ്വീകരിച്ച എഴുത്തുകാരനായിരുന്നു......

കസൻ ദ് സാക്കിസ് ക്രിസ്തുവിനെ നോക്കിക്കണ്ട രീതി. ഏതെങ്കിലും സഭയുടെ തടവറയിലല്ല ക്രിസ്തു. ക്രിസ്തു എല്ലാവരുടേയുമാണ്. സ്നേഹത്തിന്റെയും അവസാനമില്ലാത്ത കാരുണ്യത്തിന്റെയും കടലാണ് ക്രിസ്തു. സാക്കിസിന്റെ ഒരു പ്രാർത്ഥനയുണ്ട്. 'ദൈവമേ, ഞാൻ എന്തായിത്തീരാൻ നീ ആഗ്രഹിക്കുന്നുവോ അതായിത്തീരാൻ എന്നെ സഹായിക്കേണമേ.' അത് എന്റെ കൂടി പ്രാർത്ഥനയാണ്.

'ആടുജീവിത'ത്തിൽ ആത്മീയതയുടെ ഒരു ദർശനമുണ്ട്. ഉദാഹരണത്തിന് മരുഭൂമിയിലെ ചൂടിൽ പ്രാതികൂല്യങ്ങളോടു പോരാടി വളരുന്ന ഒരു കുഞ്ഞുചെടി നജീബിനു നൽകുന്ന പ്രത്യാശ പകരുന്ന വാക്കുകൾ...

തീർച്ചയായും. ആടുജീവിതം ഒരർത്ഥത്തിൽ ആത്മീയകഥയാണ്. ഗൾഫിലുള്ള ഒരു സുവിശേഷകൻ പ്രസംഗിച്ചു. ബൈബിളിനൊപ്പം ആടുജീവിതത്തിന്റെ ഒരു പ്രതിയും വീട്ടിൽ സൂക്ഷിക്കണമെന്ന്. മനുഷ്യർ പ്രകൃതിയെ നോക്കി പഠിക്കേണ്ടതുണ്ട്. ഒരു ചെടി അതിന്റെ ജീവനെ ഗർഭത്തിൽ ഒളിപ്പിച്ചുവെച്ച് പ്രതികൂലതകളോടു പോരാടി മുളപ്പിച്ച്, തളിരിട്ട് അതിൽ പൂ വിരിയിക്കുന്ന കാഴ്ചയിൽ നിന്നു നമുക്ക് ഏറെ പഠിക്കാനുണ്ട്. കഥാനായകനായ നജീബിനെ പ്രചോദിപ്പിച്ച ആ ചെടി, ബെന്യാമിൻ എന്ന എഴുത്തുകാരനെ പ്രചോദിപ്പിച്ച ചെടി തന്നെയാണ്. നജീബിൽ ഒരു ബെന്യാമിനുണ്ട്. അല്ലെങ്കിൽ നജീബിൽ ഓരോ പ്രവാസി മലയാളികളും അവരുടെ മുഖം കണ്ടിട്ടുണ്ട്.

സഭാതർക്കത്തെ ആധാരമാക്കി നോവൽ എഴുതിയതു കൊണ്ടു ചോദിക്കുകയാണ്. കക്ഷി വഴക്കിനെക്കുറിച്ചുള്ള വ്യക്തിപരമായ ഉത്കണ്ഠകളാണോ അത്തരമൊരു രചനയ്ക്കു പിന്നിൽ?

ശരിയായിരിക്കാം. കുട്ടിക്കാലം മുതൽ ഈ വഴക്കു കണ്ടുമടുത്ത ഒരാളെന്ന നിലയിൽ കക്ഷി വഴക്കു തീർന്നു കാണണമെന്നത് എന്റെയും സ്വപ്നമാണ്. ഒരപ്പന്റെ മക്കൾ തമ്മിലുള്ള തർക്കമാണ്. ഒരു മേശയുടെ അപ്പുറവും ഇപ്പുറവും ഇരുന്നു ചർച്ചചെയ്താൽ പരിഹരിക്കാവുന്നതുമാണ്. അടഞ്ഞുകിടക്കുന്ന ദേവാലയങ്ങളേക്കാൾ തുറന്ന ദേവാലയങ്ങളാണ് നമുക്കു വേണ്ടത്.



# സുദീർഘമായ ചരിത്രമുള്ള ഒരു സഭ



**പിണറായി വിജയൻ**

(തിരുവനന്തപുരം പൗഡിക്കോണത്ത് ശാന്തി നിലയത്തിന്റെ സമർപ്പണ ചടങ്ങിൽ നിന്ന്)

തയ്യാറാക്കിയത്:
**ജോയ്സ് തോട്ടയ്ക്കാട്**

**മലങ്കര ഓർത്തഡോക്സ് സഭയുടെ പുതിയ സംരംഭവുമായി സഹകരിക്കാൻ കഴിയുന്നതിൽ അനൽപമായ സന്തോഷമുണ്ട്. സുദീർഘമായ ചരിത്രമുള്ള ഒരു സഭയാണിത്. എ.ഡി. 53-ൽ ആരംഭിച്ച പൗരാണികമായ സഭയാണിത്. വൈദേശിക മേധാവിത്തത്തിനെതിരായി കൂനൻകുരിശ് സത്യം പോലുള്ള സമരങ്ങൾ നടത്തിയിട്ടുള്ള സഭയാണിത്. ദിവംഗതരായ ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് തിരുമേനിയെയും ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ് തിരുമേനിയെയും പോലുള്ള നിസ്വാർത്ഥരും സമർപ്പിതമനസ്കരുമായ മഹാവ്യക്തിത്വങ്ങൾ നയിച്ച സഭയാണിത്...**

ഇന്ന് ബസ്സേലിയോസ് മാർത്തോമ്മാ പൗലൂസ് രണ്ടാമൻ കാതോലിക്കാബാവായെ പോലുള്ളവർ ആ മഹത്തായ പൈതൃകം വിശിഷ്ടമായ നിലയിൽ തുടർന്നു പോരുന്നു എന്നു കാണുന്നതിൽ സന്തോഷമുണ്ട്.

കേരളത്തിൽ ആദ്യമായി ഇംഗ്ലീഷ് വിദ്യാഭ്യാസം ഏർപ്പെടുത്തിയ ഈ സഭ, വിദ്യാഭ്യാസരംഗത്ത് നൽകിപോരുന്ന വിശിഷ്ടമായ സംഭാവനകൾ ശ്രദ്ധേയങ്ങളാണ്. അദ്ധ്യക്ഷനായ മാർ ഗ്രീഗോറിയോസ് തിരുമേനി ഒരു കാര്യം പറഞ്ഞു, ഇപ്പോൾ അടുത്ത കാലത്തായി ഞങ്ങൾ അതിൽ അത്രയധികം തൽപരരല്ല എന്ന്. പരക്കെ വിദ്യാഭ്യാസം വാണിജ്യവൽക്കരിക്കപ്പെടുന്ന അവസ്ഥ വന്നപ്പോഴാണ് ഈ നിലപാട് സഭ സ്വീകരിച്ചതെന്നാണ് തോന്നുന്നത്. അങ്ങനെ വാണിജ്യവൽക്കരിക്കപ്പെടുന്ന ഘട്ടത്തിലും ഈ സഭയുടെ മഹാഭൂരിപക്ഷം വിദ്യാലയങ്ങളും എയ്ഡഡ് മേഖലയിൽ നിലനിൽക്കുന്നു എന്നത് തന്നെ ഒരു പ്രത്യേകതയാണ്. സാർവ്വത്രിക വിദ്യാഭ്യാസം കേരളത്തിൽ വിജയകരമായി നടപ്പാകുന്നതിൽ സഭ വഹിച്ച പങ്ക് വളരെ വലുതാണ്.

യേശുക്രിസ്തുവിന്റെ ഏവർക്കും സ്വീകാര്യമാവുന്ന നിർദ്ദേശങ്ങൾ സത്യാധിഷ്ഠിതമായി നടപ്പാക്കിപ്പോരുന്നുണ്ട് ഈ സഭ എന്നു കാണുന്നതും അഭിമാനകരമാണ്. പാവപ്പെട്ട ഒരാൾക്ക് സഹായം ചെയ്താൽ അത് ദൈവത്തിനുള്ള സഹായമാണ് എന്ന യേശുക്രിസ്തുവിന്റെ വചനം ഈ സഭയെ നയിക്കുന്നു എന്നതും സന്തോഷകരമായ കാര്യമാണ്. രണ്ടുള്ളവൻ, ഒന്ന് ഇല്ലാത്തവന് നൽകണമെന്നും, നൂറ് ആടുകൾ ഉള്ളവൻ ഒന്നിനെ കാണാതായാൽ, തൊണ്ണൂറ്റിഒമ്പതിനെയും അവിടെ നിർത്തി, കാണാതായ ഒന്നിനെ തേടിപ്പോകണം എന്നൊക്കെയുള്ള നിർദ്ദേശങ്ങൾ സമൂഹത്തെക്കുറിച്ചുള്ള കരുതലിൽ നിന്നും ഉടലെടുത്തവയാണ്. ആ കരുതലാണ്

അദ്ധ്യക്ഷപ്രസംഗകന്റെ വാക്കുകളിൽ നേരത്തെ നമുക്ക് കാണാൻ കഴിഞ്ഞത്. ആ ചിന്തകളിൽ വേരുകളുള്ള നിരവധിയായ കർമ്മപ്രവർത്തനങ്ങൾ ഈ സഭ മുമ്പോട്ടു കൊണ്ടു പോകുന്നു എന്നു കാണുന്നതിലുള്ള സന്തോഷം ഇവിടെ രേഖപ്പെടുത്തട്ടെ.

ജീവകാരുണ്യ പ്രവർത്തന മേഖലയിൽ മാതൃകാപരമായ പ്രവർത്തനമാണ് സഭ കാഴ്ചവയ്ക്കുന്നത്. ഞാൻ മനസ്സിലാക്കിയിടത്തോളം, ഹൈദരാബാദിൽ കുഷ്ഠരോഗികളുടെ കുഞ്ഞുങ്ങളെ പുനരധിവസിപ്പിക്കാനുള്ള ഒരു കേന്ദ്രം ഈ സഭ നടത്തുന്നുണ്ട്. റയിൽവേ സ്റ്റേഷനിൽ നിന്ന് കണ്ടെത്തി പുനരധിവസിപ്പിച്ച ഒരു കുഷ്ഠരോഗിയുടെ മകൻ സിവിൽ സർവ്വീസ് പരീക്ഷയ്ക്കിരിക്കുന്ന നിലയിൽ എത്തിയത് ഈ മണ്ഡലത്തിലെ സഭയുടെ മാതൃകാപരമായ പ്രവർത്തനത്തിന്റെ ശ്രദ്ധേയമായ ലക്ഷണമാണ്. ബാംഗ്ലൂരിൽ എയ്ഡ്സ് രോഗികളുടെ പുനരധിവാസകേന്ദ്രം പ്രവർത്തിക്കുന്നുണ്ട്. വികലാംഗഭവൻ ശ്രീകാര്യത്ത് പ്രവർത്തിക്കുന്നു. ബാലികാസദനടക്കം എത്രയോ സ്ഥാപനങ്ങൾ വേറെയുണ്ട്. അവശതയും വിഷമതയും നേരിടുന്ന ദുർബല ജനവിഭാഗങ്ങളെ ശക്തിപ്പെടുത്തി സമൂഹത്തിന്റെ മുഖ്യധാരയിലേക്ക് കൊണ്ടുവരിക എന്ന ദൗത്യമാണ് സഭ ഏറ്റെടുത്തിട്ടുള്ളത്. ദുർബല ജനവിഭാഗങ്ങളെ ജീവിതത്തെ നേരിടാൻ പ്രാപ്തമാക്കുന്ന പ്രവർത്തനങ്ങളാണ് ഇവയൊക്കെയും. ജീവിതത്തെ ജീവിതയോഗ്യമാക്കി എടുക്കാനുള്ള പ്രവർത്തനങ്ങളിൽ മുഴുകുന്ന പ്രസ്ഥാനമാണ് എന്റെ പ്രസ്ഥാനം. ആ പ്രസ്ഥാനത്തിന് സഭ നടത്തുന്ന ഈ പ്രവർത്തനങ്ങളെ മനസ്സിലാക്കാനും ഉൾക്കൊള്ളാനും സാധിക്കും. എന്നു മാത്രമല്ല, സഭയ്ക്കും കമ്മ്യൂണിസ്റ്റുകാർക്കും സഹകരിച്ചു പ്രവർത്തിക്കാവുന്ന ഒരുപാട് മേഖലകൾ സമൂഹത്തിലുണ്ടെന്നും ആ മേഖലകളിലെ യോജിച്ചുള്ള പ്രവർത്തനങ്ങൾ നാടിന്റെ മുഖച്ഛായ തന്നെ മാറ്റാനും ജനങ്ങളുടെ ജീവിതം മെച്ചപ്പെടുത്താനും സഹായിക്കുമെന്നും മനസ്സിലാക്കുന്നവരാണ് ഞങ്ങൾ. ജനങ്ങളുടെ ഉന്നമനത്തിനുവേണ്ടി ഉതകേണ്ട അത്തരം യോജിച്ചുള്ള പ്രവർത്തനങ്ങളെ ഇല്ലാതാക്കാനും പരസ്പരം തെറ്റിദ്ധാരണ വളർത്താനും ചില സഭകളിലെ ചില പുരോഹിതന്മാർ ശ്രമിക്കുന്ന ഒരു കാലമാണിത്. അത്തരമൊരു കാലത്ത് മലങ്കര ഓർത്തഡോക്സ് സഭ വ്യത്യസ്തമായ രീതിയിൽ മാതൃകാപരമായി ചിന്തിക്കുന്നു എന്നു കാണുന്നത് ആഹ്ലാദകരമാണ്. ഇന്ത്യയുടെ വ്യത്യസ്ത ഭാഗങ്ങളിൽ വിദ്യാലയങ്ങളും ജീവകാരുണ്യ പ്രവർത്തനങ്ങളും നടത്താൻ സഭയ്ക്കു കഴിയുന്നു. പല തലമുറകൾക്ക്, പതിനായിരക്കണക്കിന് ആളുകൾക്ക് അതിന്റെ പ്രയോജനം ഉണ്ടായിട്ടുണ്ട്. അതൊക്കെ നാടിനും പൊതുവിലുള്ള നേട്ടങ്ങൾ തന്നെയാണ് എന്ന് കാണുന്നു.

ഇപ്പോൾ സഭയുടെ ജീവകാരുണ്യ പ്രസ്ഥാനങ്ങൾക്ക് ഒരു ആസ്ഥാനമാണ് ഇവിടെ ഉണ്ടാകുന്നത്. ഇതിന്റെ ഉദ്ഘാടനം നടത്തുന്ന ഈ ചടങ്ങിൽ പങ്കെടുത്ത് ഇത്തരം ജീവകാരുണ്യ പ്രവർത്തനങ്ങൾക്ക് ആശംസകൾ അർപ്പിക്കാൻ കഴിയുന്നത് അഭിമാനകരമായി ഞാൻ കരുതുകയാണ്. ഈ സ്ഥാപനത്തിനും ഇത് നയിക്കുന്നവർക്കും എല്ലാ ഭാവുകങ്ങളും ഞാൻ ആശംസിക്കുന്നു. നല്ല നിലയിൽ ഇത്തരം പ്രവർത്തനങ്ങൾ തുടരാൻ സഭയ്ക്ക് കഴിയട്ടെ എന്ന് ആശംസിക്കുന്നു. കാതോലിക്കാബാവായുടെ എല്ലാ സൽസംരംഭങ്ങൾക്കും ഞങ്ങളുടെ പിന്തുണയും ഐക്യദാർഢ്യവും ഉണ്ടാകും എന്നു കൂടി അറിയിക്കാൻ ഈ അവസരം ഉപയോഗിക്കുകയാണ്. ■




## മദ്ബഹാ

ദ്ബാഹ് എന്ന ക്രിയാധാതുവിൽ നിന്ന് ഉത്ഭവിച്ച പദമാണ് മദ്ബഹോ എന്നുള്ളത്. ഇതിന് ബലി, കാഴ്ച, വഴിപാട്, യാഗം എന്നൊക്കെയാണർത്ഥം. മദ്ബഹായ്ക്ക് ബലിപീഠം എന്നർത്ഥമുണ്ടെങ്കിലും ബലിപീഠം സ്ഥിതി ചെയ്യുന്ന സ്ഥലത്തെയാണ് ഇത് സൂചിപ്പിക്കുന്നത്. (an altar, the sancturay) സുറിയാനിയിൽ മറ്റ് രണ്ട് പദങ്ങൾ കൂടി മദ്ബഹായെ സൂചിപ്പിക്കുവാൻ ഉപയോഗിക്കുന്നു. (1) ക്ദുശ് കുദ്ശീൻ (ശുദ്ധതകളുടെ ശുദ്ധസ്ഥലം) ഇപ്പോൾ ഈ വാക്ക് ബലിപീഠത്തിനു ചുറ്റുമുള്ള അലങ്കാര പണികളോടു കൂടിയ കമാനത്തിനാണ് ഉപയോഗിക്കുന്നെങ്കിലും, മദ്ബഹായെ കുറിക്കുവാൻ ഇത് പ്രസക്തമാണ്. (2) ബസ് കുദ്ശോ (ശുദ്ധതകളുടെ ഭവനം) ദേവാലയത്തെ മുഴുവൻ വിശേഷിപ്പിക്കുവാൻ ഈ പദത്തിനു കഴിയുമെങ്കിലും മദ്ബഹായെ ആണിത് സൂചിപ്പിക്കുന്നത്. ശുചിയൊടു ശുദ്ധ്യ ബെസ് കുദിശാ സ്പർശിച്ചുള്ള പാദങ്ങൾ.... എന്ന ഗീതത്തിൽ മദ്ബഹായിൽ പ്രവേശിച്ച പാദങ്ങൾ എന്നർത്ഥമുള്ളതിനാൽ ബെസ്കുദിശ മദ്ബഹാ തന്നെയാണ് വിശുദ്ധിയോടെയാണ് മദ്ബഹായിൽ പരികർമ്മിക്കേണ്ടത് എന്ന സന്ദേശവും ഇതു നൽകുന്നു.

ഫാ. മാത്യു വർഗീസ്, അടൂർ

90th Anniversary of Demise
(23-09-2013)



Antonio Francisco Xavier
Alvaris Mar Julius

METROPOLITAN OF CEYLON & INDIA

29.07.1889 - 23.09.1923

## വിവാഹമോചനം...

9-ാം പേജിൽ നിന്നു തുടർച്ച.

പരിഹരിച്ച് മുന്നോട്ടുപോകണമെന്ന് ദമ്പതികൾ ആഗ്രഹിക്കണമെങ്കിൽ ആ തരത്തിൽ ഒരു സമ്മർദ്ദം അവർക്ക് അനുഭവപ്പെടേണ്ടിയിരിക്കുന്നു. ന്യായമായ കാരണങ്ങളില്ലാതെ വേർപിരിയുന്ന ദമ്പതികൾക്ക് സഭയിൽ മറ്റൊരു വിവാഹത്തിന് സാദ്ധ്യതയില്ലെന്നു വന്നാൽ നിലവിലുള്ളതിന്റെ പോരായ്മയെ പരിഹരിക്കാൻ ദമ്പതികൾ ശ്രമിക്കും. ഈ കാര്യത്തിൽ സഭകൾക്കും ഒരു കൂട്ടുത്തരവാദിത്വമുണ്ടാകണം.

ഒരു സഭയിൽ നടത്തിക്കൊടുക്കാത്തതിന്റെ പേരിൽ മറ്റൊന്നിലേക്കു ചെന്നാൽ അവിടെ രണ്ടു കൈയും നീട്ടി അങ്ങനെയുള്ളവരെ സ്വാഗതം ചെയ്യരുത്. അതേസമയം മുകളിൽ കാണിച്ചതുപോലെ ന്യായമായും ഒരു വിവാഹം മുൻപോട്ടുപോകാനാകാത്ത സാഹചര്യങ്ങളിൽ അതു വേർപെടുത്തുവാൻ സിവിൽ കോടതികളെ സമീപിക്കുവാൻ സ്വാതന്ത്ര്യം നൽകുകയും വേണം. ഏതായാലും വിവാഹം നടത്തിക്കൊടുക്കുകയും അതിന്റെ ഭൗതികമായും, ആത്മീയമായുമുള്ള എല്ലാറ്റിന്റെയും പങ്കാളികളാവുകയും ചെയ്ത ഇടവകയും സഭയും തങ്ങൾക്ക് ഇക്കാര്യത്തിൽ യാതൊരു ഉത്തരവാദിത്വവുമില്ലാ എന്നരീതിയിൽ ഒഴിഞ്ഞു നിൽക്കുന്നതു നന്നല്ല.

### അടിയന്തിരമായി സഭകൾ ചെയ്യേണ്ടത്

ഉത്തരവാദപ്പെട്ട ഒരു സമിതിയെ സഭ നിയോഗിക്കണം. സഭാക്കോടതി എന്ന് പേരു നൽകുന്നതിനോട് യോജിപ്പില്ല. 'കുടുംബക്ഷേമ സമിതി' എന്നോ ഒക്കെയുള്ള നല്ല പേരുകൾ നൽകാം. വിവാഹം മോചിപ്പിക്കാനല്ല മറിച്ച് ബന്ധങ്ങൾ ശക്തിപ്പെടുത്താനാണ് ഈ സമിതി. ആവുന്നതും വിവാഹമോചനം ഒഴിവാക്കാൻ ദമ്പതികൾക്ക് പ്രേരണ (Motivation) നൽകുകയും, അതിനുള്ള വഴികൾ പറഞ്ഞ് ബോദ്ധ്യപ്പെടുത്തുകയും ചെയ്യണം. അവരുടെ പരിശോധനയിൽ ഒത്തുപോകാൻ സാദ്ധ്യമല്ലെന്നു ബോദ്ധ്യപ്പെട്ടവർക്കുമാത്രമേ ഭാവിയിൽ കോടതിവഴി വിവാഹമോചനം നേടിയാലും പുനർവിവാഹത്തിന് അനുമതി നൽകുകയുള്ളൂ എന്ന് സഭകൾ തീരുമാനിക്കണം. സദുദ്ദേശത്തോടെയും ആത്മീയമായ ഉൾക്കാഴ്ചയോടെയും നൽകുന്ന പ്രബോധനങ്ങൾ വിശ്വാസികൾ സ്വീകരിക്കാതിരിക്കയില്ല. നല്ലപങ്കു വിശ്വാസികൾ, തങ്ങളുടെ ആലോചനകൾ പുനഃപരിശോധനയ്ക്കു വിധേയമാക്കും. കോടതിയുടെ തീരുമാനത്തിനു വിധേയമായി മാത്രം വിവാഹമോചനവും പുനർവിവാഹവും അനുവദിക്കുന്ന രീതി നല്ലതല്ല. ഇവിടെ സഭകൾ കുടുംബ ബന്ധങ്ങളെ ശക്തീകരിക്കുന്ന ധാർമ്മിക ഉത്തരവാദിത്വത്തിൽ നിന്ന് ഒഴിഞ്ഞ് മാറുന്നു എന്നു ചിന്തിച്ചാൽ തെറ്റില്ല. വിവാഹം നടത്തുന്ന ദിവസത്തിനുവേണ്ടി കാണിക്കുന്ന കാർക്കശ്യം പോലും ദൈവം കൂട്ടിച്ചേർത്ത ഒരു വിവാഹം മോചിപ്പിക്കുന്ന പ്രക്രീയയിൽ കാണിക്കുന്നില്ല എന്നത് വിരോധാഭാസമായി തോന്നുന്നു. ■

SEPTEMBER 21ST
WORLD ALZHEIMER'S DAY

**Dn. Benjamin Thomas**
C.S Ashram Thadagam

# DEMENTIA



**What is Dementia?**

"Dementia is a group of progressive disease of the Brain that slowly affect all functions of the mind and lead to a deterioration in the person's ability to remember, reason and concentrate. It can effect every area of human thinking, feeling & behaviour".

**Understanding Dementia**

Dementia needs to be understood as an interaction between psychological and neurological influences .

The main focus of dementia care must be on the person living with the illness, alongside an awareness of the needs of carers.

**The Person**

Knowlege of the individual provides crucial clues to the under standing of difficulties experi enced and responses made.

**The Dementia**

Should be understood in terms of the disabilities it brings for the individual.

**The Environment**

Should be helpful, should minimise difficulties not add to them.

## THE COMMON TYPES OF DEMENTIA

**Dementia is a term for a range of illnesses.**

**Alzheimer's** the most common type, in which brain cells deteriorate though the build up protein widespread and extensive damage to cells – connections damaged.

**Vascular Dementia:-** is the second most common type of dementia and is caused by problem in the supply of blood to brain cells. About 75% of people who are diagnosed with dementia will have either Alzheimer's or vascular dementia, or a combination of the two .

**Lewy Body Dementia:-** links to parkinson's disease **(lewy bodies concentrated in base of brain – substantianigra )**. In dementia lewy bodies move to other parts of brain- deposits clogging cells.

Muscle Movement, Mask – Life Face,
Swallowing/ speech difficulties.

**What are Symptoms?**

Although there are many different forms of dementia, the thing they all have in common is that they progressively damage the brain. In most cases the key symptom of dementia is serious memory loss, but other including losing track of the time, getting lost in familiar places and changes behaviour. Additionally, people with dementia are likely to lose their ability to reason clearly and may find making decisions very hard. Dementia can also cause personality changes, which can be particularly distressing for those who care for a person with the illness.

Most types of dementia progress gradually and with the right help and support, most people with dementia can go on living at home and enjoy a good quality of life for a long time.

Early on in the illness, many people may need help such as reminders and memory aids, and help with managing money or making decisions. Later they will need increasing amount of the help with their daily activities.In the later stages of the illness, people with dementia are likely to need a lot of help with ordinary everyday activities such as eating, washing, dressing and going to the toilet.

Many people worry about memory loss, and fear it is the start of dementia. However in many cases there may be another cause. Illnesses and infections as well as depression, anxiety, bereavement, tiredness and the side effects of some prescribed medications can all cause memory problems which can be treated. It is important that anyone concerned sees his or her doctor.

**What is the impact of dementia?**

The progress of the disease is broken into three stages. Mild, Moderate and sever.

In mild dementia, a person might have difficulty making decisions, coping with complexities in their work or hobbies, and may have problem remembering to pay bills or attend appointments.

At a moderate stage, the person with dementia may have increasing difficulty recognizing family, friends or familiar places, may need more help with everyday activities such as reading or dressing and their behavior may change.

In the later stages of dementia, the disease affects more functions of the brain, and problems of memory & activity become more severe. Communication can become very challenging, and the illness is likely to increasingly affect the person's physical abilities.

## DISABILITIES IN DEMENTIA

**Progressive difficulty may occur with:**

Memory and learning, Concentration and judgments, Communication, Recognition , Emotional and behavioural respon ses, Coordinating and directing activities, Orientation, Thinking,imagining,calculating,problem solving, planning

**Who cares for people with dementia?**

Contrary to perception, most people (60%) with dementia live at homes, often supported by a range of community and health care services. Around 705 people with dementia living in the community live with their carer. Research shows that most carers are the spouse or daughter of the person with dementia.

Caring for a person with dementia can be a very stressful and complex task, and research has consistently shown that carers suffer from high level of stress and anxiety. Because dementia, carers often find themselves taking on more task in order to support the increasing needs of the person with dementia. This can cause considerable problems for carers, whose own health and well being may be jeoparelised. ■

Sept. 14

Fr. Dr. K. M. Koshy Vaidyan

# Feast of the CROSS



In the Orthodox Christian liturgical calendar, September 14 is the day of the Feast of the Cross. The liturgy of this feast in the Malankara Orthodox Church recalls the tradition which narrates the story of Helena, mother of Emperor Constantine discovered the cross.

This is one of the great feasts of the Church year, and one which has an important historical background.

The feast came into existence in Jerusalem. In the fifth century the Church of Jerusalem celebrated on September 13 the anniversary of the dedication of the Costantinian basilicas on Golgotha. The cross was brought outside the church for the veneration on September 14. H. Chirat notes that the 7th century Constantinopolitan *Chronicon paschale* (Paschal Chronicle) gives as the precise date for the discovery September 14, 320.[1] Egeria attested the date was chosen in 335.[2] The liturgy reached its climax with the solemn presentation of the cross for the veneration of the faithful, as is celebrated on Good Friday.[3] The celebration spread rapidly, first throughout the east and then in the west.

According to legend the Cross was discovered in 326 by Helena, during a pilgrimage she made to Jerusalem. She asks the people of Jerusalem to tell her the location. When the Jewish leaders of the city are silent, she places one of them, a man named Judas, in a well until he agrees to show her the site. After seven days, he prays to God for guidance and reveals the location. Afterwards, Judas converts to Christianity, and takes the name *Kyriakos*, 'he who belongs to the Lord.'[4] The following hymn, taken from the *Qolo: quqoyo*, depicts the story of Helena discovered the Holy Cross:[5]

From Rome, the city of kings, to Jerusalem came Helena the Queen to adore the cross; she stopped all the Jews (saying), 'Come, show me the place of the cross'. They answered and said to her: we have a Rabbi; if you take hold of him, he will show you the place where is laid, halleluiah, the cross of the Saviour.

Helena finds the three crosses, nails, and title under a pagan temple. To determine which the right cross is, a dead girl is brought to the site. Upon being touched by the True Cross, she is restored to life.

Helena also known as Helena Augusta or Helena of Constantinople (ca. 246/50 August 330) was the consort of Emperor Constantius, and the mother of Emperor Constantine. Shortly after its origin of the legend, most likely in Jerusalem, in the second half of the forth century, the story quickly became widespread and available in Greek, Latin and Syriac versions.

Helena's birthplace is not known with certainty. The 6th-century historian Procopius is the earliest authority for the statement that Helena was a native of Drepanum, in the province of Bithynia in Asia Minor. Her son Constantine renamed the city "Helenopolis" in her honour, which supports the belief that the city was her birthplace.[6] Cyril Mango has rejected this argument.[7] When Constantine became the ruler of the empire in 324 he gradually made his mother a founding member of his dynasty. Ambrose phrased it as *de stercore ad regnum* (from the dung to royalty).[8]

The legend of the cross is known in three redactions all of them dating from the end of the fourth and the beginning of the fifth century: the Helena legend, the Protonike legend[9], Judas Kyriakos legend[10]. In some of the Ethiopic versions, included in the *Miracles of Mary*, the cross is not discovered by Helena but by the fictitious woman Theodoxia, who is Helena's daughter and Constantine's sister.[11] The Theodoxia legend was probably influenced by another form of the invention of the Cross, namely the Coptic story about the discovery of Christ's tomb by Constantine's virgin sister Eudoxia.[12] The legend is preserved almost intact in a single papyrus codex in the Egyptian museum I Turin (Cat. 63,000, Codex Ib, fols. 10v-41r, seventh to eighth century).

Drijvers' research observes[13] Stephan Shoemaker contributes another story of the discovery of the cross.[14] It is preserved in the Six Books narratives (5th century) of the tradition of legends about the Virgin Mary's Dormition and Assumption. The Six Books preserved in Syriac Coptic and Ethiopian manuscripts.[15] Drijvers argues that at the beginning of the fifth century various versions of the discovery of the cross circulated in the Syriac-speaking world: the Judas Kyriakos, the Protonike, and the Six Books narratives.[16] The earliest manuscripts of the Kyriakos legend are in Syriac. The Helena legend was probably also known in Syriac.

Jacob of Serugh (d. 521) composed a (unpublished) homily on the discovery of the cross.[17] Henana of Adiabene (c. 572- c. 610) wrote a now lost 'Cause of the Invention of the Cross'; Babai the Great (d. 628) wrote a 'Cause of the Feast of the Cross'.[18]

The Judas Kyriakos legend was the best-known and most widespread of the four redactions among Syrian Christians-Jacob of Serugh's homily was based on it: the Kyriakos narrative is included in a considerable number of Syriac manuscripts, several of which have been published.[19] Sebastian Brock published two Syriac poems on the discovery of the cross accompanied by an English translation.[20]

Cyril of Jerusalem (ca. 313 – 386), announces the wide spread distribution of the True Cross as a relic: "The holy wood of the cross gives witness: it is here to be seen in this very day and through these who take (pieces) from it in faith, it has from here already filled almost the whole world."[21]

To be concluding, the cross on which Jesus had been nailed, and on which he died, became the object of special respect and worship sign for Christians everywhere in the world. What is the cross of Jesus to you? Is it just a religious symbol? The cross of Jesus was about far more than death, suffering and blood. The cross of Jesus was a place of testimony. It was here that God made His greatest declaration of love for lost humanity.

ഫാ. പി.ഡി. സ്കറിയാ പൊൻവാണിഭം

# പുണ്യശ്ലോകനായ ചേപ്പാട് മാർ ദിവന്നാസ്യോസ്

**കാ**ലത്തിന്റെ നിരന്തരമായ പ്രവാഹഗതിയിൽ വ്യക്തികളും സംഭവങ്ങളും സ്വയമറിയാതെ ചരിത്രത്തിന്റെ കണ്ണികളാകുന്നു. ഇവിടെ ചരിത്രം വഴിമാറ്റപ്പെടുകയോ രചിക്കപ്പെടുകയോ ചെയ്യുന്നു. അറിയാതെയും അംഗികരിക്കപ്പെടാ തെയും വിസ്മരിക്കപ്പെട്ട അമൂല്യരത്നമാണ് ചേപ്പാട് ഫിലിപ്പോസ് മാർ ദീവന്നാസ്യോസ്.

പുന്നത്ര മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ പിൻഗാമി യായി മാർ ദീവന്നാസ്യോസ് (IV) എന്ന പേരിൽ 1825-ൽ മെത്രാനായി അഭിഷേകം ചെയ്യപ്പെട്ട തിരുമേനി മലങ്കരസഭയുടെ ഏറ്റം കലുഷിതമായ കാലഘട്ടത്തിൽ കരിമ്പാറയുടെ ഉറപ്പോടെ, ശാന്തമായി സഭയെ നയിച്ചു. ആട്ടിൻ തോലണിഞ്ഞ ചെന്നായെപ്പോലെ മലങ്കരസഭയിൽ നുഴഞ്ഞു കയറിയ സി.എം.എസ്. മിഷണറിമാർ തദ്ദേശീയരും, വിദേശീയരുമായ രാഷ്ട്രീയ നേതൃത്വ ത്തിന്റെ തണലിൽ സഭയിൽ ആകമാനം ശക്തമായ സ്വാധീനം നേടിയിരുന്നു. വെടിയുണ്ടയും, പാൽപ്പൊടിയും ഒരുമിച്ച് വച്ചുനീട്ടി മതപ്രചരണം നടത്തിയ പാശ്ചാത്യ കച്ചവട സംസ്ക്കാരത്തിന്റെ മുൻകുറി.

കേരളത്തിന്റെ രാഷ്ട്രീയ നേതൃത്വത്തിന്റെ ശക്തസാന്നിദ്ധ്യമായ റസിഡെന്റ് സായിപ്പിന്റെ സ്വാധീനത്തിൽ കേരളത്തിന്റെ സാമൂഹ്യ സാംസ്ക്കാരിക തലങ്ങളിൽ നടപ്പാക്കിയ ഗുണപരമായ നടപടികളുടെ നിഴലിൽ മലങ്കരസഭയുടെ തനതായ മല്പാൻ വീടുകൾ (ഗുരുകുല സമ്പ്രദായത്തിൽ വൈദീക ശിക്ഷണം നൽകിയ കേന്ദ്രങ്ങൾ) നശിപ്പിച്ച് സെമിനാരി സമ്പ്രദായത്തിന്റെ ചട്ടക്കൂട്ടിൽ മലങ്കരസഭയുടെ ഏക മെത്രാനെ പൂട്ടി ഒതക്കുവാൻ മിഷനറിമാർ ശ്രമിച്ചു. ഒപ്പം പരിശുദ്ധ മാതാവിന്റെയും, പരിശുദ്ധ പിതാക്കന്മാരുടെ മദ്ധ്യസ്ഥതയും, വാങ്ങിപ്പോയവരുടെ ഓർമ്മയും ഉൾപ്പെടെയുള്ള വിശ്വാസ അനുഭവങ്ങൾ നവീകരണത്തിന്റെ സ്വാധീനത്തിന്റെ പേരിൽ തള്ളിപ്പറയുവാനും, അതിനനുസരിച്ച് തക്സ ഉൾപ്പെടെ പൊളിച്ച് എഴുന്നതിനും പ്രേരിപ്പിച്ചു. ഈ വെല്ലുവിളിയ്ക്കെതിരെ ചേപ്പാട് മാർ ദീവന്നാസ്യോസ് നടത്തിയ സന്ധിയില്ലാത്ത പോരാട്ടത്തിന്റെ സുവർണ്ണ ഫലമാണ് ആധുനിക മലങ്കരസഭ അനുഭവിക്കുന്ന, നാം അഭിമാനിക്കുന്ന മൂല്യങ്ങളും പാരമ്പര്യങ്ങളും.

മലങ്കരസഭയുടെ 'മാഗ്നകാർട്ടാ' എന്നു വിശേഷിപ്പിക്കുന്ന മാവേലി ക്കര പടിയോല ഈ പിതാവിന്റെ നാമം സഭാ ചരിത്രത്തിൽ അതുല്യമാ ക്കുന്നു. 1806-ൽ ഡോ: ബുക്കാനൻ സായിപ് 6-ാം മാർത്തോമ്മായുമായി (വലിയ മാർ ദിവന്നാസ്യോസ്) ഉണ്ടാക്കിയ ഉടമ്പടി പ്രകാരം ആഗ്ലിക്കൻ സഭയുടെ ഒരു ലോചർച്ച് വിഭാഗമായ സി.എം.എസ്.-ൽ ലയിപ്പിക്കുന്നതി നുള്ള കെണികൾ ഒരുക്കി. പതിറ്റാണ്ടുകൾക്ക് ശേഷവും അതൊരു വിഫല സ്വപ്നമായി അവശേഷിച്ചപ്പോൾ 1835 നവംബർ 19-ന് ബിഷപ് ഡാനിയേൽ വിൽസൻ സുറിയാനി സഭയുടെ വിശ്വാസാചാരങ്ങൾ ആഗ്ലിക്കൻ സഭയ്ക്ക് അടിയറ വെയ്ക്കുന്ന വിധത്തിലുള്ള പരിഷ്ക്കാര ങ്ങൾ നടപ്പിലാക്കുവാൻ അന്നത്തെ മലങ്കര മെത്രാപ്പോലീത്ത ആയ ചേപ്പാട് മാർ ദീവന്നാസ്യോസിനെ ഏൽപ്പിച്ചു. തുടർന്ന് 1836 ജനുവരി 16 ന് (1011 മകരം 05) മാവേലിക്കര പുതിയകാവ് പള്ളിയിൽ മലങ്കര മെത്രാപ്പോലീത്തായുടെ കൽപ്പന പ്രകാരം ഒരു പള്ളി പ്രതിപുരുഷ യോഗം (മലങ്കര അസോസിയേഷൻ) ചേർന്നു. പ്രസ്തുത യോഗത്തിൽ ബിഷപ് വിൽസന്റെ നിർദ്ദേശങ്ങൾ മലങ്കര നസ്രാണിയുടെ പോരാട്ടവിര്യ ത്തിനൊത്ത വീറോടെ അപ്പാടെ നിരസ്കരിച്ചു. പരിശുദ്ധ പിതാവ് 1855-ൽ ചേപ്പാട് വലിയ പള്ളിയിൽ കബറടങ്ങി. ■


ഫാ. പി.ഡി. സ്കറിയാ (വികാരി)

## എട്ടു നോമ്പല്ല...

11-ാം പേജിൽ നിന്നു തുടർച്ച...

ത്തിൽപ്പെട്ട വൃശ്ചികം രണ്ടിനു (നവംബർ 15) സകല പരേതരേയും ഓർക്കുന്ന *ആനീദാ പെരുന്നാൾ* കുന്നംകുളത്ത് ഇന്നും വിപുലമായി ആചരിക്കുന്നുണ്ട്.

1708 മുതലുള്ള ലഭ്യമായ എല്ലാ സഭാ പഞ്ചാംഗങ്ങളിലും ദൈവമാതാവിന്റെ ജനനപ്പെരുന്നാൾ സ്ഥാനം പിടിച്ചിട്ടുണ്ട്. 1907-ലും 1908-ലും കാരുചിറ ഗീവർഗീസ് റമ്പാൻ പ്രസിദ്ധീകരിച്ച സഭാ പഞ്ചാംഗങ്ങളിലുള്ള ഈ പെരുന്നാൾ ഇന്നും മലങ്കര സഭയുടെ പെരുന്നാൾ പട്ടികയിൽ ഇടം കണ്ടെത്തിയിട്ടുണ്ട്.

എട്ടു നോമ്പ് സഭയുടെ കാനോനിക നോമ്പല്ല എന്നത് തികച്ചും ശരിയാണ്. മലങ്കര സഭ പാശ്ചാത്യ സുറിയാനി സഭാ വിജ്ഞാനീയം ഔദ്യോഗികമായി അംഗീകരിച്ച 1686-ലെ ചെങ്ങന്നൂർ സുന്നഹദോസിനു ശേഷം അതേ വർഷം സുന്നഹദോസ് വിളിച്ചുകൂട്ടിയ മാർ ഈവാനിയോസ് ഹദിയള്ള അയച്ച പൊതു കൽപ്പനയിൽ ... *നമുക്ക് ബുധനും, വെള്ളിയും കൂടാതെ അഞ്ച് വിശുദ്ധ നോമ്പുകളാണ് ഉള്ളത്. 40 നോമ്പ്, ശ്ലീഹാനോമ്പ്, ദൈവമാതാവായ മറിയാമിന്റെ വാങ്ങിപ്പിന്റെ നോമ്പ്, രക്ഷാകരമായ ജനനത്തിന്റെ നോമ്പ്, നിനുവ നോമ്പ് (എന്നിവ) നമ്മൾ എല്ലാവർഷവും ആചരിക്കുന്നു. ...* എന്നാണ് രേഖപ്പെടുത്തിയിരിക്കുന്നത്. പാശ്ചാത്യ സുറിയാനി ആരാധനാക്രമങ്ങൾ ഔദ്യോഗികമായി അംഗീകരിച്ച 1809-ലെ *കണ്ടനാട് പടിയോല*യുടെ അഞ്ചാം പ്രമാണം ... *കല്പിയ്ക്കപ്പെട്ട നൊയമ്പുകള് അഞ്ചും നൊക്കുകയും* ... എന്ന രീതിയിൽ ഇതു ശരി വയ്ക്കുന്നു. പക്ഷേ ഇക്കാലത്തൊക്കെയും എട്ടു നോമ്പ് നിലവിലുണ്ടായിരുന്നു.

*മലങ്കര ഇടവക പത്രിക*യുടെ 1896 ഇടവം ലക്കത്തിൽ ... *കന്നിമാസത്തിൽ എട്ടു നോമ്പ് എന്നൊരു നോമ്പും മകര മാസത്തിൽ ബാത് അല്ലങ്കിൽ ബാവസ് അല്ലങ്കിൽ വാത് നോമ്പ് എന്നൊരു നോമ്പും ഈ നാട്ടിൽ ചില സ്ഥലങ്ങളിൽ ചിലർ ആചരിച്ചു വരുന്നുണ്ടല്ലോ. അതുഎന്തു കാരണത്തിന്മേൽ എന്നും, എന്നു മുതൽ എന്നും അറിവുള്ളവർ അറിവിച്ചു തന്നാൽ കൊള്ളാമെന്നു അപേക്ഷയുണ്ട്. കാനോനായിലുംമറ്റും ഇല്ലന്നു അച്ചന്മാർ പറയുന്നു* ... എന്ന് ഒരു ലേഖകൻ ഒരു അന്വേഷണം നടത്തിയിരുന്നു. പിന്നീടുള്ള ലക്കങ്ങൾ പരതിയിട്ടും ഇതിനാരും മറുപടി കൊടുത്തതായി കാണുന്നില്ല. ഇവയിൽ *ബാവസ് നോമ്പിനെ*പ്പറ്റി ആദ്യം പ്രതിപാദിക്കാം. *അപേക്ഷ* എന്ന് അർത്ഥമുള്ള *ബാവൂത്താ* അഥവാ *ബോവൂസാ* എന്ന സുറിയാനി വാക്കിൽനിന്നാണ് ഈ പദം രൂപമെടുത്തിരിക്കുന്നത്. പൗരസ്ത്യ കൽദായ പാരമ്പര്യത്തിൽ നിന്നാണ് *ബോവൂസാ നോമ്പ്* മലങ്കരയിലെത്തിയത്.

കൽദായ സഭയുടെ ഇന്ത്യയുടേയും മലയാളത്തിന്റെയും മെത്രാപ്പോലീത്താ ആയിരുന്ന മാർ തീമോത്തിയോസ് 1983-ൽ *ബോവൂസാ നോമ്പി*ന് വ്യക്തമായ വിശദീകരണം നൽകിയിട്ടുണ്ട്. അദ്ദേഹത്തിന്റെ വിശദീകരണ പ്രകാരം ... *ബാവൂത്താ എന്ന സുറിയാനി പദത്തിന് യാചന എന്നാണ് അർത്ഥം. പൗരസ്ത്യസഭയിൽ പ്രധാനമായും മൂന്ന് ബാവൂത്താ ആചരണങ്ങൾ ഉണ്ട്. അവയിൽ നിനവാക്കാരുടെ ബാവൂത്താ എന്നറിയപ്പെടുന്ന മൂന്നു നോയമ്പ് ... മാത്രമാണ് ഇപ്പോൾ തൃശ്ശൂരും മദ്ധ്യപൗരസ്ത്യ ദേശത്തും മറ്റുമുള്ള പൗരസ്ത്യ സഭകൾ ആചരിച്ചു വരുന്നത്. മറ്റ് രണ്ട് ബാവൂത്താകൾ മാർ സയ്യായുടെ ബാവൂത്തായും, കന്യകമാരുടെ ബാവൂത്തായുമത്രേ.* ...(കോറപ്പിസ്ക്കോപ്പാ റാഫേൽ വട്ടക്കുഴി, *ബാവൂത്താ പ്രാർത്ഥനകൾ*, തൃശൂർ, 1983)

പൗരസ്ത്യ കൽദായ പാരമ്പര്യ പ്രകാരം മകരം ഒന്ന് മാർ സയ്യായുടെ ഓർമ്മദിനമാണ്. അതിനാൽ മകര മാസത്തിലെ *ബാവസ് നോമ്പ്* മാർ സയ്യായുടെ ബാവൂത്താ ആവാനാണ് സാദ്ധ്യത. നെസ്തോറിയാൻ സഭാ പിതാവായ മാർ സയ്യായുടെ പെരുന്നാളും ബോവൂസായും 1896-ൽ നിലവിലിരുന്ന പാശ്ചാത്യ സുറിയാനി കാനോനിൽ കാണുക അസാദ്ധ്യമാണ്. പശ്ചാത്തലമറിയാതെ നസ്രാണികൾ പഴയ പാരമ്പര്യപ്രകാരം ജനുവരിയിൽ *ബാവസ് നോമ്പ്* ആചരിച്ചു വന്നതാവണം ലേഖകൻ സൂചിപ്പിക്കുന്നത്. ഇന്നും ചെങ്ങന്നൂരും പരിസര പ്രദേശത്തും ആചരിക്കുന്ന *വസന്ത പെരുന്നാളും* പ്രദക്ഷിണവും ഇതിന്റെ ബാക്കിപത്രമേല്ലേയെന്നു പരിശോധിക്കേണ്ടിയിരിക്കുന്നു.

1809-ലെ *കണ്ടനാട് പടിയോല*യിൽ സാമൂഹികാചാരങ്ങളെ പരാമർശിക്കുമ്പോൾ ... *ബാവൂസ വഴക്കായും ഒണപുടകയും കൊടുക്കാതെയും* ... എന്നൊരു പ്രയോഗമുണ്ട്. ഇതിലെ ... *ബാവൂസ വ(പ)ഴക്കായും* ഇതുവരെ വ്യാഖ്യാനാതീതമായി നിലകൊള്ളുകയാണ്. അതും *ബാവൂത്താ*യും തമ്മിൽ എന്തെങ്കിലും ബന്ധമുണ്ടോയെന്നും പരിശോധനാ വിധേയമാക്കേണ്ടതാണ്.

പൗരസ്ത്യ കൽദായ പാരമ്പര്യത്തിൽ ഉള്ളതല്ലെങ്കിലും എട്ടു നോമ്പിന് നസ്രാണികളുടെ റോമൻ കത്തോലിക്കാ കാലത്തേക്കാളും പഴക്കമുണ്ട്. *ഉദയംപേരൂർ സുന്നഹദോസിന്റെ കാനോനാകൾ* പ്രകാരം കന്നി എട്ട് പെരുന്നാളിന് താലേന്നു മാത്രമാണ് *കടപ്പെട്ട നോമ്പ്* ഉള്ളത്. പെരുന്നാളുകളേയും നോമ്പുകളേയും പറ്റി വിശദമായി പ്രതിപാദിക്കുന്ന ഏഴാം മൗത്വാ, ഏഴാം കൂടിവിജാരം ഒൻപതാം കാനോനായിൽ ... *എന്നാലും കല്പന ആയിട്ടുള്ള നൊംപ അല്ല. ഇവണ്ണം തന്നെ കന്നി ഞായറ്റിൽ എട്ടുനൊയംപ എന്നു ചൊല്ലുന്ന നൊയംപും.* ... (സ്കറിയ സഖറിയ, *ഉദയംപേരൂർ സുന്നഹദോസിന്റെ കാനോനാകൾ*, ഇടമറ്റം, 1994) എന്നു രേഖപ്പെടുത്തുമ്പോൾ അന്നു എട്ടുനോമ്പ് നിലവിലുണ്ടായിരുന്നു എന്നും, അത് റോമൻ കത്തോലിക്കാ പാരമ്പര്യത്തിൽ പെട്ടതല്ലന്നും വ്യക്തമാകുന്നു.

എട്ടു നോമ്പിന്റെ ഉൽഭവത്തെക്കുറിച്ച് പരിശോധിക്കുന്നതിനുമുമ്പ് അത് ആചരിച്ചിരുന്നത് എപ്രകാരമായിരുന്നു എന്നു പരിശോധിക്കാം. പാലക്കുന്നത്ത് അബ്രഹാം മൽപ്പാൻ മുതൽപേർ തിരുവിതാംകൂറിലെ ബ്രിട്ടീഷ് റസിഡന്റ് കേണൽ ഫ്രേസർക്ക് 1836 ചിങ്ങം 21-നു നൽകിയ ഹർജിയിൽ എട്ടുനോമ്പിനെപ്പറ്റി പതിനേഴാമത് അപമര്യാദയായി വിവരിച്ചിട്ടുണ്ട്. അത് ... *നോമ്പു, തേറ്റത്തിന് ഒരു വഴിയായിട്ടും, ശരീര അമർച്ചക്കായിട്ടും നിശ്ചയിച്ചിരിക്കുമ്പോൾ, അതിൽ ഉൾപ്പെടാതെയും, പള്ളി കല്പിച്ചിട്ടില്ലാതെയും, സാധ്യം പ്രമാണിച്ച് എട്ടുനോമ്പെന്നു പേരും പറഞ്ഞു, ബ്രാഹ്മണാചാരത്തിൻപ്രകാരം, ചില പള്ളികളിൽ ഏതാനും ആളുകൾ ശേഖരിക്കപ്പെട്ടു, കഴിയുന്നടത്തോളമുള്ള പലഹാരങ്ങൾ ഉണ്ടാക്കി, കൊന്ത ആയിട്ടു നോമ്പു കഴിക്കയും, അതിനെ പ്രമാണിച്ചു പല കപടഭക്തികൾ പറഞ്ഞു നടത്തി വരുന്നത്.* ... എന്നാണ്.

1853-ലെ *ചട്ടവര്യോല*യിൽ എട്ടു നോമ്പിനെ പരാമർശിക്കുന്നത് താഴെ പറയുംപ്രകാരമാണ്. ... *103-മത. എട്ടു നൊമ്പിൽ ഏറിയ പുരുഷരും സ്ത്രീകളും പള്ളിയിൽകൂടി അരഭിയ്ക്കയും, കെട്ടു ചുമടു മുതലായ്ത പള്ളിയകത്ത വയ്ക്കയും, അവിടെവച്ച തിന്നുകയും കുടിയ്ക്കയും, രാത്രിയിൽ പള്ളിയകത്തകെടന്ന ഉറങ്ങുകയുംമറ്റും ചെയ്യുന്നത ഒരു പ്രകാരത്തിലും ന്യായമായിട്ടുള്ളതല്ലാഴ്കകൊണ്ടും, നൊയമ്പു നൊല്ക്കുന്ന ആളുകൾ കുറുമ്പാ*

നയ്ക്കും നമസ്ക്കാരത്തിന്നുംമാത്രം പള്ളിയകത്ത പൊകുന്നതല്ലാതെ, പള്ളിയകത്തുവച്ച യാതൊന്നും ഭക്ഷിക്കയുംമറ്റും ചെയാതെ ഇരിയ്ക്കയും, നുപ്പത്തൊന്നാമത ലക്കത്തിൽ പറഞ്ഞിരിയ്ക്കുന്ന പ്രകാരം നടക്കയും ചെയ്യണം. ... 31 -മത്തെ കാനോനായിൽ ... ചില പള്ളികളിൽ പന്ത്രണ്ടു ജനത്തിന നെർശ്ശയിട്ടുംമറ്റും പള്ളിയകത്തു ഇരുത്തി നെർച്ച ഊട്ടി കഴിച്ചു വരുന്നത, ഒരു പ്രകാരവും ന്യായമുള്ളതല്ലാഴികകൊണ്ടു, പള്ളിയകത്തുവച്ച ആയ്തു ചെയാതെ, പള്ളിക്കു പുറത്ത ഒരു സ്ഥലെത്തവച്ച കഴിച്ചുകൊള്ളുന്നതല്ലാതെ, മറ്റു യാതൊന്നും അവിടെവച്ച ഭക്ഷിച്ച പൊകയും ചെയ്യരുത. ... എന്ന വിശദീകരണവും നല്കുന്നുണ്ട്. (ഡോ. എം. കുര്യൻ തോമസ്, *പത്രോസ് പാത്രിയർക്കീസിന്റെ പരിഷ്ക്കാരങ്ങൾ*, കോട്ടയം, 2011)

പത്തൊമ്പതാം നൂറ്റാണ്ടിലെ ഈ രണ്ടു പരമർശനങ്ങളുടെ അടിസ്ഥാനത്തിൽ അന്നത്തെ എട്ടു നോമ്പാചരണത്തെ താഴെ പറയുംവിധം സംഗ്രഹിക്കാം.

1. എട്ടുനോമ്പ് സഭാ നിയമപ്രകാരം ഉള്ളതല്ല.

2. ചില പള്ളികളിൽ മാത്രമാണ് ഇതു നടക്കുന്നത്.

3. നോമ്പുകാർ പള്ളിയിൽ താമസിക്കുകയും ഉറങ്ങുകയും ചെയ്യുന്നു.

4. അവർ പലഹാരങ്ങൾ ഉണ്ടാക്കുകയും (കൊണ്ടുവരികയും) പള്ളിയിൽ വെച്ച് ഭക്ഷിക്കുകയും ചെയ്യുന്നു.

5. കാനോനിക നോമ്പുകൾ പോലെയുള്ള ഉപവാസം എട്ടുനോമ്പിനില്ല.

6. ആ ദിവസങ്ങളിൽ വി. കുർബാനയും നമസ്കാരങ്ങളും ഉണ്ട്.

7. ആവർത്തിച്ചുള്ള പ്രാർത്ഥന (കൊന്ത) ആയിട്ടാണ് എട്ടുനോമ്പ് ആചരിച്ചിരുന്നത്.

8. ചില പ്രത്യേക കാര്യസാദ്ധ്യത്തിനായിട്ടാണ് എട്ടുനോമ്പ് ആചരിച്ചിരുന്നത്.

9. ഇത് മൊത്തത്തിൽ ബ്രാഹ്മണ (പ്രാദേശിക - അക്രൈസ്തവ) ആചാരമാണ്.

ഇരുപതാം നൂറ്റാണ്ടിൻ ആദ്യ പാദത്തിലെ എട്ടുനോമ്പ് ആചരണത്തിന്റെ വിവരണം പ. ബസേലിയോസ് ഗീവർഗീസ് പ്രഥമൻ കാതോലിക്കായുടെ *സഭാ ജീവിത നാൾവഴി*യിൽനിന്നും ലഭ്യമാണ്. ... *(വള്ളിക്കാട്ട് ദയറായിൽ കൊല്ലവർഷം) 1094 ന് 1918 ... കന്നി 1 ന് ശനിയാഴ്ച ചൊല്ലി. ... 2 ന് ചൊല്ലി. 8 നോമ്പിനായി ചില സ്ത്രീകളും വന്നിരുന്നു. 3, 4, 6, 8 തീയതികളിൽ ചൊല്ലി. 8 നോമ്പുകാർക്കായി ഒരു പ്രത്യേക പ്രാർത്ഥന കഴിച്ച് അനുഗ്രഹിച്ചയച്ചു. അവരുടെ വകയായി ഒരു പാച്ചോറ് നേർച്ചയും ഉണ്ടായിരുന്നു. ...1097 - 1921 ... 8 നോമ്പ് നോൽക്കുന്നതിനായി മുൻ കൊല്ലത്തേക്കാളധികം സ്ത്രീകൾ പള്ളിയിൽ വരികയും നോമ്പാരംഭിക്കയും ചെയ്തു. .... 8 - ന് ചൊല്ലി. മാതാവിന്റെ ജനനത്തെപ്പറ്റി പ്രസംഗിക്കയും നോമ്പുകാരെ അനുഗ്രഹിക്കയും ചെയ്തു. അവർ നേർച്ചയിടുകയും ഒരു പാച്ചോർ നേർച്ച കഴിച്ച് പിരിയുകയും ചെയ്തു.* ... (വള്ളിക്കാട്ടു ദയറാ (പ്രസാ.), *കാതോലിക്കേറ്റിന്റെ നിധി*, വാകത്താനം, 2005)

ഈ വിവരണപ്രകാരം എട്ടു നോമ്പിൽ എല്ലാ ദിവസവും വി. കുർബാന ഉണ്ടായിരുന്നു. മാത്രമല്ല, നോമ്പുകാരുടെ വകയായി കന്നി എട്ടു പെരുന്നാളിന് ഒരു പാച്ചോർ നേർച്ചയും നടത്തിയിരുന്നു. ഇത് പാലക്കുന്നത്ത് അബ്രഹാം മൽപ്പാൻ മുതൽപേരുടെ *കഴിയുന്നടത്തോളമുള്ള പലഹാരങ്ങൾ ഉണ്ടാക്കി* ... എന്ന ആരോപണത്തോടു പൊരുത്തപ്പെട്ടു പോകുന്നുണ്ട്. 1923-ലെ എട്ടുനോമ്പിനെപ്പറ്റി ... *കന്നി മാസം 2, 3 തീയതികളിൽ ചൊല്ലി. 3 നു യഹോവ ഹൃദയങ്ങളെ തൂക്കി നോക്കുന്നു എന്ന വാക്യം സംബന്ധിച്ചു പ്രസംഗിച്ചു. 6, 8 തീയതികളിൽ ചൊല്ലി. 8 നോമ്പുകാരായ സ്ത്രീകളും മറ്റും പോയി. പാച്ചോർ നേർച്ചയുമുണ്ടായിരുന്നു. 10 നു ചൊല്ലി. ചുങ്കക്കാരനെയും പ്രീശനെയും പറ്റി പ്രസംഗിച്ചു.* ... എന്നും, 1924-ൽ ... *കന്നി മാസം 1 നു ചൊല്ലി. പുന്നൂസു കത്തനാർ പ്രസംഗിച്ചു. 4, 7, 8 തീയതികളിൽ ചൊല്ലി 8 നോമ്പുകാർ കുറെപ്പേരുണ്ടായിരുന്നു. അവർ കുമ്പസാരിച്ചും ശു. കുർബാന അനുഭവിച്ചുംകൊണ്ട് പോകയും ചെയ്തു.* ... എന്നും 1925 -ൽ ... *കന്നി മാസം 1-നു ഗീവറുഗീസു കത്തനാർ ചൊല്ലി. 8 നോമ്പുകാരായി പത്തിരുപത് സ്ത്രീകളും വന്നുചേർന്നു. അന്നുമുതൽ ദിവസവും കുർബാന ഉണ്ടായിരുന്നു. 4, 6, 7 തീയതികളിൽ കഥാനായകൻ ചൊല്ലി. ഗീവറുഗീസു കത്തനാർ പ്രസംഗിച്ചു. നോമ്പുകാർ കുർബാന അനുഭവിച്ചു. പാച്ചോർ നേർച്ചയും ഉണ്ടായിരുന്നു.* ... എന്നും അദ്ദേഹം രേഖപ്പെടുത്തിയിട്ടുണ്ട്.

ഈ വിവരണങ്ങൾ നൽകുന്ന സൂചനപ്രകാരം കന്നി എട്ടു പെരുന്നാളിനു മാത്രമാണ് നോമ്പുകാർ കുമ്പസാരിച്ച് വി. കുർബാന അനുഭവിക്കുന്നത്. അതിനാൽ അവർ മറ്റു ദിവസങ്ങളിൽ ഉപവസിച്ചാലും അതിനു നിയമ തടസമില്ല. പ. വാകത്താനത്തു ബാവായുടെ വിവരണങ്ങൾ പ്രകാരം സ്ത്രീകളാണ് എട്ടുനോമ്പ് എടുത്തിരുന്നത് എന്നു മനസിലാക്കാം. വ്യക്തമായ പരാമർശനങ്ങൾ ഇല്ലെങ്കിലും ഇതു പൂർണ്ണസമയം - കുറഞ്ഞത് പകൽ മുഴുവനെങ്കിലും - പള്ളിയിൽ ചിലവഴിക്കുന്ന രീതിയിലായിരുന്നു എന്നതിന് ശക്തമായ സൂചനകൾ ഉണ്ട്.

സ്ത്രീകൾ പള്ളിയിൽ താമസിച്ച് നോമ്പ് എടുത്തിരുന്ന പതിവുണ്ടായിരുന്നു എന്ന് 1853-ലെ ചട്ടവര്യോലയിലെ ... *74-മത. സ്ത്രീകൾക്കു ഗർഭം ഉണ്ടാകുന്ന എല്ലാ സമയത്തും ദൈയ്‌വം രക്ഷിപ്പാൻവെണ്ടി പ്രത്യെകം പ്രാർത്ഥിക്കുകയും, ധർമ്മങ്ങളും വഴിപാടുകളും കൊടുക്കയും, ശുദ്ധമാന കുറുബാന കൈക്കൊൾകയും ചെയ്യുന്നതല്ലാതെ, പള്ളിയിൽ ഭജനം പാർത്ത, രാത്രിയിൽ പള്ളിയ്ക്കകത്ത കിടക്കയും,* ... *അരുത.* ... എന്ന കാനോനാ സാക്ഷിക്കുന്നുണ്ട്. ഏതാനു ദശാബ്ദങ്ങൾക്കു മുമ്പുവരെ സ്ത്രീകൾ മാത്രമായിരുന്നു പ്രായേണ എട്ടുനോമ്പ് എടുത്തിരുന്നത്. *സ്ത്രീകളുടെ നോമ്പ്* എന്നൊരു പ്രാദേശിക നാമംപോലും എട്ടുനോമ്പിനുണ്ടായിരുന്നു. 1836-ലെ പരാതിയും 1853-ലെ ചട്ടവര്യോലയും എട്ടുനോമ്പ് പള്ളികളിൽ താമസിച്ച് എടുക്കുന്ന ഒന്നായിരുന്നു എന്ന് വ്യക്തമാക്കുന്നുണ്ട്.

പള്ളികളിൽ *ഭജനം പാർക്കുക* എന്ന നസ്രാണികളുടെ പതിവിന് പോർട്ടുഗീസ് അധിനിവേശകാലത്തേക്കാൾ പഴക്കമുണ്ട് എന്നതിന് *ഉദയംപേരൂർ സുന്നഹദോസിന്റെ കാനോനാകൾ* തന്നെ തെളിവാണ്. ഏഴാം മൗത്വ, ആറാം കൂടിവിജാരം, 25-ാം കാനോനായിൽ ... *എന്നാൽ മലംകരെ ഇടവകയിൽ ഉള്ള പള്ളികളിൽ ക്ലേശക്കാരര* (= ബുദ്ധിമുട്ടുള്ളവർ) *തങ്ങളുടെ ദൈവതെകുറിച്ച* (= ഭക്തിമൂലം) *തങ്ങടെ കെട്ടിയവരും തങ്ങടെ വീട്ടിൽ ഉള്ളവരും ആയി പള്ളികളിൽ പൊറുത്തു ഞായം. തങ്ങടെ ക്ലെശം ചൊല്ലി അവുടെ വീടുകളിലേപ്പൊലെ ചിറ്റാഷ്മ*(= ശുശ്രൂഷ) *എല്ലാം കൂടിയൊല്ലൊ മതിയാവു. ഇതിനെക്കൊണ്ട ശുദ്ധമാന സുന്നഹദൊസ പ്രമാണിക്കുന്നു. ക്ലേശക്കാരര ആരും പള്ളികളിൽ പൊറുക്കരുത. അന്തിക്ക എന്നാൽ പ്രവൃത്തിക്ക രക്ഷയായിട്ടെ പൊറുക്കുമ്പൊളെ ആവു. ക്ലേശക്കാരര തങ്ങളുടെ ദൈവതെക്ക തക്കവണ്ണം പള്ളിക്കെന്ന* (= പള്ളിയിൽ വന്ന്) *തംപുരാനൊട അപേക്ഷിച്ചുംകൊണ്ട തങ്ങടെ സ്ഥലത്ത പൊയി പൊറുത്തു*

*കൊള്ളണം. പല ദിവസം എത്തിക്കണം എാകിൽ പള്ളിക്ക അരികെ ഒള്ള വീടുകളിൽ താൻ പള്ളിയിടെ മൊണ്ടകത്തിൽ* (= മുഖമണ്ഡപം, നടശാല) *താൻ പൊറുത്തുകൊള്ളണം. ...* എന്നു രേഖപ്പെടുത്തിയിരിക്കുന്നു.

പൗരസ്ത്യ കൽദായ സഭയുടെ *ബാവൂത്താകൾ* പ്രാഭാതം മുതൽ സൂര്യൻ അസ്തമിച്ചു കഴിയുംവരെയുള്ളവയായിരുന്നു. യാത്രാ സൗകര്യം പരിമിതമായിരുന്ന കാലത്ത് *ബാവൂത്തായിൽ* പങ്കെടുക്കുവാൻ *കുടികളിൽ*നിന്നും വന്നവർ അതിനു ശേഷം പള്ളിയിലോ പള്ളിപ്പരിസരത്തോ രാപർത്തിരിക്കാൻ സാദ്ധ്യത ഏറെയാണ്.

ഉദയംപേരൂർ സുന്നഹദോസ് പള്ളികളിൽ *ഭജനം പാർക്കുക* എന്നതിനെ നിരുൽസാഹപ്പെടുത്തുന്നു എങ്കിലും നിരോധിക്കുന്നില്ല. പക്ഷേ പള്ളിക്കുള്ളിൽ രാപാർക്കുന്നതിനെ നിരോധിക്കുന്നുമുണ്ട്. 1853-ലെ *ചട്ടവര്യോലയും* നിരോധിക്കുന്നത് അതിനെയാണ്. ഇന്ന് ഏറ്റവും വിപുലമായി എട്ടുനോമ്പ് ആചരിക്കുന്ന മണർകാട് പള്ളിയിൽ മൂന്നു ദശാബ്ദം മുമ്പുവരെ സമീപസ്ഥർ ഒഴികെ നോമ്പുകാർ മുഴുവൻ പള്ളിക്കിരുവശവുമുള്ള നെടുമ്പുരകളിൽ നോമ്പുകാലം മുഴുവൻ താമസിക്കുകയായിരുന്നു. അതിന് ഒരു ദശാബ്ദവുംകൂടി മുമ്പ് അവിടെ അവർ ഭക്ഷണവും പാകം ചെയ്തിരുന്നു.

ഏതാനും ദശകങ്ങൾക്കു മുമ്പുവരെ മിക്ക പള്ളികൾക്കും മുഖമണ്ഡപമോ മറ്റ് അനുബന്ധ സൗകര്യങ്ങളോ ഇല്ലായിരുന്നു എന്ന വസ്തുത പരിഗണിച്ചാൽ ആളുകൾ പള്ളിക്കുള്ളിൽ കിടന്നുറങ്ങിയിരുന്നതിൽ അസ്വാഭാവികമായി ഒന്നുമില്ല. ഒരുപക്ഷേ ആർത്താറ്റ് കുന്നംകുളം പള്ളിയിൽ മാത്രമായിരിക്കാം നോമ്പുകാർക്കു താമസിക്കാൻ പ്രത്യേകം കെട്ടിടങ്ങൾ പണ്ടുമുതലേ ഉണ്ടായിരുന്നത്.

പ്രത്യേക ആവശ്യങ്ങൾക്കായി നോമ്പെടുക്കുന്നത് സഭ പ്രോൽസാഹിപ്പിക്കുന്ന ഒന്നാണ്. ഉദാഹരണത്തിന് പട്ടം കൊടുക്കുന്നവരും ഏൽക്കുന്നവരും ഇപ്പോഴും പ്രത്യേക വ്രതം എടുക്കുന്നുണ്ട്. നസ്രാണി സ്ത്രീകൾ തനതായ ഒരു നോമ്പ് എടുക്കുമ്പോൾ അത് ദൈവമാതാവിന്റെ പെരുന്നാളിനോടനുബന്ധിച്ചു വരുന്നത് സ്വാഭാവികം. പക്ഷേ എന്തുകൊണ്ട് *എട്ടു നോമ്പ്* എന്നത് ഇനിയും പരിഗണിക്കാം. അവിടെയാണ് നസ്രാണിയുടെ തനത് പവിത്രതാ സങ്കല്പത്തിന്റെ പ്രസക്തി.

കേരളത്തിലെ ക്ഷേത്രങ്ങളിൽ *ഭജനം പാർക്കുക* എന്നൊരു വ്രതമുണ്ട്. ക്ഷേത്രക്കുളത്തിലോ സമീപത്തുള്ള നദിയിലോ മുങ്ങിക്കുളിച്ച്, പ്രഭാതം മുതൽ പ്രദോഷം വരെയുള്ള എല്ലാ പൂജകൾക്കും ദർശനം നടത്തി, ബാക്കി സമയം നാമം ജപിച്ചും പ്രദക്ഷിണം വെച്ചും ചെലവഴിച്ച്, ക്ഷേത്രത്തിൽനിന്നും കിട്ടുന്ന നിവേദ്യമോ ഭക്ഷണമോ മാത്രം കഴിച്ച്, രാത്രി ക്ഷേത്രപരിസരത്തുതന്നെ കിടന്നുറങ്ങിയാണ് ഭജനം പാർക്കുന്നത്. ഏതെങ്കിലും കാരണവശാൽ ക്ഷേത്രസങ്കേതം വിട്ടുപോയാൽ വ്രതഃഭംഗം വന്നതായി കണക്കാക്കിയിരുന്നു. പ്രശസ്തരായ അനേകം വ്യക്തികളുടെ ഭജനത്തിന്റെ വിവരണം കൊട്ടാരത്തിൽ ശങ്കുണ്ണിയുടെ *ഐതീഹ്യമാല*യിൽ കാണാനുണ്ട്.

1836-ലെ പരാതിയിലെയും 1853-ലെ *ചട്ടവര്യോലയി*ലെയും പരമർശനങ്ങൾ പരിശോധിച്ചാൽ ഇതും നസ്രാണിയുടെ ഭജനം പാർക്കലും തമ്മിൽ കാര്യമായ യാതൊരു വിത്യസവുമില്ലന്നുകാണാം. നിവേദ്യച്ചോറോ വെച്ചൂട്ടോ നിലവിലില്ലാത്ത പള്ളികളിൽ ഭക്ഷണം സ്വയം പാകം ചെയ്തു കഴിക്കുകയോ, പലഹാരങ്ങൾ കൊണ്ടുവരികയോ ചെയ്യുന്നത് സ്വഭാവികം. ക്ഷേത്രങ്ങളിലേപ്പോലെ കിടന്നുറങ്ങാൻ അനുബന്ധ നിർമ്മിതികളില്ലാത്ത പള്ളികൾക്കുള്ളിൽത്തന്നെ കിടന്നുറങ്ങിയതിലും അസ്വഭാവികതയില്ല. നിത്യേനെ വി. കുർബാനയും, *കൊന്ത ആയിട്ടു നോമ്പു കഴിക്കയും* ചെയ്യുന്നത് തനി *ഭജനം പാർക്കൽ* തന്നെയാണ്.

ക്ഷേത്രങ്ങളിലെ *ഭജനം പാർക്കൽ* മൂന്നു ദിവസമോ, വാരമോ (ഏഴു ദിവസം), പക്ഷമോ (14 ദിവസം), മാസമോ (30 ദിവസം) മണ്ഡലമോ (41 ദിവസം) അതിൽ കൂടുതലോ ആകാം. ഒരു വാരം എന്നാൽ ഒരു പ്രഭാതത്തിൽ ആരംഭിച്ച് എട്ടാം ദിവസം പ്രഭാതത്തിലാണ് പൂർത്തീകരിക്കുക. മൂന്നു നോമ്പ്, ശ്ലീഹാ നോമ്പ് എന്നിവപോലെ ദിവസം പൂർത്തീകരിക്കാൻ അത് ആവശ്യമാണ്.

ഈ മാനദണ്ഡത്തിൽ പരിഗണിച്ചാൽ നസ്രാണിക്ക് ഒരു *വാര ഭജനത്തിന്* എറ്റവും അനുയോജ്യം കന്നി 1 – 8 ആണന്നു കാണാം. 1-ാം തീയതി എന്ന നിയതമായ ദിനത്തിൽ ആരംഭിച്ചാൽ ഏഴു ദിനങ്ങൾ പൂർത്തിയാക്കി 8-ാം തീയതി അവസാനിപ്പിക്കാം. അന്ന് ദൈവമാതാവിന്റെ ഒരു പെരുന്നാളുമാണ്. അക്കാലത്ത് മറ്റ് നോമ്പുകൾ വരുന്നുമില്ല. എല്ലാംകൊണ്ടും അനുകൂലമായ കാലഘട്ടം.

പത്തൊമ്പതാം നൂറ്റാണ്ടിൽ ദൈവമാതാവിനും നോയമ്പുകൾക്കും എതിരെ പ്രചരണം നടത്തിയ പാശ്ചാത്യ പ്രൊട്ടസ്റ്റന്റുകളും, *തങ്ങളുടേതല്ലാത്തതെല്ലാം വേദവിപരീതം* എന്നു വിശ്വസിച്ച പാശ്ചാത്യ സുറിയനിക്കാരുമാണ് എട്ടുനോമ്പിനേക്കുറിച്ച് ആശയക്കുഴപ്പങ്ങൾ ഉണ്ടാക്കിയത്. പാശ്ചാത്യ സുറിയാനി സഭാവിജ്ഞാനീയം ഉപയോഗിച്ച് എട്ടുനോമ്പിനെ പരിഷ്ക്കരിക്കാനും, ദയറാക്കരുടെ ഉപവാസ നിയമങ്ങൾ നസ്രാണിളുടെമേൽ അടിച്ചേൽപ്പിക്കുവാനും നടത്തിയ ശ്രമങ്ങളാണ് ഇരുപതാം നൂറ്റാണ്ടിൽ എട്ടുനോമ്പു വിരുദ്ധത കലുഷമാക്കിയത്. പിടിയിലൊതുങ്ങാത്തവിധം എട്ടുനോമ്പു ചട്ടക്കൂടുകളില്ലാതെ വളർന്നു എന്നതാണ് അതിന്റെ ദുരന്ത ഫലം.

മറിച്ച്, *എട്ടുനോമ്പ്* നസ്രാണിയുടെ തനത് പവിത്രതാ സങ്കല്പം രൂപംകൊടുത്ത ഒരു ദൈവസാധന - ഭജനമിരിക്കൽ - ആണെന്നും, അവർക്കതിന് അവകാശമുണ്ടെന്നുമുള്ള യാഥാർത്ഥ്യം അംഗീകരിച്ച് അതിന് വ്യക്തമായ ഒരു ചട്ടക്കൂട് ഉണ്ടാക്കിയിരുന്നങ്കിൽ ഇന്നത്തെ ആശയക്കുഴപ്പങ്ങൾ ഒഴിവാക്കമായിരുന്നു. വി. കുർബാന കഴിഞ്ഞ് ഉപവാസം എന്ന പ്രശ്നം ഒരു ലഘുഭക്ഷണം കൊടുത്തു പരിഹരിക്കവുന്നതാണ്. പള്ളിയിലിരുന്ന് സന്ധ്യവരെയെങ്കിലും ഒറ്റയ്ക്കോ സമൂഹമായോ ആരാധിയ്ക്കുവാൻ ആവശ്യമായ ക്രമങ്ങളും സൗകര്യങ്ങളും ഉണ്ടാക്കുകയും, ആർത്താറ്റ് ഉള്ളതുപോലെ കുറച്ചു സ്ഥലങ്ങളിലെങ്കിലും ഈ ദിവസങ്ങളിൽ *ഭജനം പാർക്കാൻ* സൗകര്യമുണ്ടാക്കുകയുമാണ് വേണ്ടത്. *ധ്യാനം കൂടുവാനും* കൂട്ടുവാനും തെക്കും വടക്കും നടക്കുന്നതിലും നല്ലത് അതാണ്. ■



# Breaking the Word

# വേദപ്പൊരുൾ


**ഫാ. ജോജി കെ. ജോയി, അടൂർ**


*2013 സെപ്റ്റം. 22*

## സ്ലീബാപെരുനാളിനു ശേഷം 2–ാം ഞായർ

*(വി. മത്താ. 16: 5–12)*

സ്ലീബാ പെരുനാളിനുശേഷമുള്ള ഞായറാഴ്ച വായനകളിൽ കർത്താവിന്റെ രണ്ടാമത്തെ വരവും, യുഗാന്ത്യവും പ്രതിപാദിക്കുന്ന വേദഭാഗങ്ങളാണ് പരിശുദ്ധ സഭ ധ്യാനത്തിനും, പഠനത്തിനുമായി ക്രമീകരിച്ചിരിക്കുന്നത്. പരീശന്മാരുടേയും സാദൂക്യരുടേയും 'പുളിച്ച മാവ്' എന്ന തെറ്റായ ഉപദേശത്തെ സൂക്ഷിക്കുവാൻ നമ്മോട് ശക്തമായി ആവശ്യപ്പെടുന്നു.

**പുളിച്ചമാവ് : ഒഴിവാക്കേണ്ട തിന്മ, സ്വീകരിക്കേണ്ട നന്മ**

വി. വേദപുസ്തകത്തിൽ പുളിച്ച മാവിനെ നന്മയുടേയും, തിന്മയുടേയും പ്രതീകമായി സാദൃശ്യപ്പെടുത്തുന്നുണ്ട്. സ്വർഗ്ഗരാജ്യം പുളിച്ചമാവിനോട് സദൃശ്യം (വി. മത്തായി 13.33). എന്നാൽ ചില സ്ഥലങ്ങളിൽ തിന്മയുടെ പ്രതീകമാണ് പുളിച്ച മാവ്. "ആകയാൽ നാം പഴയ പുളിമാവ് കൊണ്ടല്ല തിന്മയും ദുഷ്ടതയുമായ പുളിമാവ് കൊണ്ടുമല്ല സ്വച്ഛതയും സത്യവുമായ പുളിപ്പില്ലായ്മകൊണ്ട് തന്നെ ഉത്സവം ആചരിക്കേണം" (1 കോരി. 5.8). പരീശന്മാരും സാദൂക്യരും യഹൂദസമൂഹത്തിലെ പ്രത്യേക വിഭാഗങ്ങളായിരുന്നു. ന്യായപ്രമാണത്തെ അക്ഷരംപ്രതി പാലിക്കുന്നതിൽ നിർബന്ധം പുലർത്തിയിരുന്ന പരീശന്മാർ ദൈവത്തിനുവേണ്ടി വേർതിരിക്കപ്പെട്ടവർ എന്ന് സ്വയം അഭിമാനിച്ചിരുന്നു. എന്നാൽ യഥാർത്ഥ ജീവിതത്തിൽ "ദൈവത്തിൽ നിന്നും അകന്നവരായി ജീവിച്ചു." ഇത്തരം ആത്മീയതയിലെ ഇരട്ടത്താപ്പിനെ ശക്തിയുക്തം യേശുക്രിസ്തു എതിർത്തിരുന്നു. (വി. മത്തായി 23. 23–33; വി. ലൂക്കോസ് 11.37–54) സാദൂക്യരാകട്ടെ സാമൂഹ്യ-രാഷ്ട്രീയ മേഖലകളിൽ നിർണ്ണായക സ്വാധീനം പുലർത്തിയവരായിരുന്നു. മതകാര്യങ്ങളിൽ 'അല്പസ്വല്പം' വിട്ടുവീഴ്ചകൾക്കു തയ്യാറായി നിയമങ്ങളെ തങ്ങളുടെ സ്വാർത്ഥലാഭത്തിനുവേണ്ടി വളച്ചൊടിക്കാൻ സമർത്ഥരുമായിരുന്നു. രണ്ടുതരം തിന്മ നിറഞ്ഞ പുളിപ്പാണ് ഇവിടെയുള്ളത്. ഒന്ന് നിയമാധിഷ്ഠിതമായ അനുഷ്ഠാനങ്ങളിൽ മനുഷ്യത്വം ലേവലേശം കാട്ടാതെയുള്ള ജീവിതം അനുഷ്ഠാന കേന്ദ്രീകൃതമായ 'ആത്മീയ അഹന്ത.' രണ്ട്, നിയമങ്ങളെയും അനുഷ്ഠാനങ്ങളെയും വ്യക്തിതാല്പര്യങ്ങൾക്കായി വളച്ചൊടിക്കുന്ന 'സൗകര്യംപോലെ'യുള്ള ആത്മീകത. 'എനിക്കും കിട്ടണം പണം' എന്ന ചിന്ത. ഇന്നും ഇത്തരത്തിലുള്ള പ്രതിഭാസങ്ങൾ തുടരുന്നിടത്താണ് ക്രിസ്തുവിന്റെ വാക്കുകളുടെ പ്രസക്തി. ആത്മീയത ലേവലേശമില്ലാതെ ചില ആചാര അനുഷ്ഠാനങ്ങളിൽ – പെരുനാൾ ആഘോഷങ്ങൾ, റാസ, സ്വർണ്ണ കൊടിമരങ്ങൾ – അമിത പ്രാധാന്യം കല്പിച്ച് അവയിൽ നിന്നും യഥാർത്ഥത്തിൽ ഉണ്ടാകേണ്ട 'ഹൃദയപരിവർത്തനം' അശേഷം ഉണ്ടായിട്ടില്ലാത്തവർ ഒരു വശത്ത്. സഭയും, അതിന്റെ ചിട്ടകളും 'Certificate' ലഭിക്കാനായി മാത്രം ഉപയോഗപ്പെടുത്തുകയും, ഭൗതീക സുഖസൗകര്യങ്ങൾ വർദ്ധിപ്പിക്കുവാൻ എന്ന വ്യാജേന ചില ആത്മീയ പൊടികൈകൾ കാട്ടി കുരിശ് എടുത്തുമാറ്റുന്നതിന് (കുരിശു വഹിക്കുന്നതിനല്ല) ശ്രമിക്കുന്നവർ മറുവശത്തും. ഇതിനു രണ്ടിനുമിടയിൽ എന്താണ് സത്യമെന്നറിയാതെ വേവലാതിപ്പെടുന്ന ബഹുഭൂരിപക്ഷമായ വിശ്വാസികളും; ഇന്നിന്റെ നേതൃത്വം 'സൗകര്യം പോലെ' രണ്ടു കൂട്ടരോടും ചങ്ങാത്തം കൂടുന്നു. സമുചിതമായ ഒരു നിലപാടെടുക്കുന്നതിൽ പരാജയപ്പെടുന്നു. ഇവിടെയാണ് ക്രിസ്തു നമുക്ക് മാതൃകയാകേണ്ടത്. പരീശന്മാരുടേയും, സാദൂക്യരുടേയും പുളിച്ച മാവു സൂക്ഷിച്ചുകൊൾവിൻ (വി. മത്തായി 16.6; 16.12) എന്ന് ശക്തിയുക്തം അവിടുന്നു കല്പിക്കുന്നു.

**യഥാർത്ഥ ആദ്ധ്യാത്മീക ജീവിതം നന്മയുടെ പുളിപ്പ്**

പരീശന്മാരുടെയും സാദൂക്യരുടേയും പുളിച്ചമാവിനെ സൂക്ഷിക്കുവാൻ കല്പിക്കുന്ന കർത്താവ്, അവയെ സൂക്ഷിക്കുക എന്നുമാത്രമല്ല നമ്മോട് ആഹ്വാനം ചെയ്യുന്നത്. അതിനുമുമ്പ് ശരിയായ അഥവാ പാലിക്കേണ്ട നന്മകളെകുറിച്ചും പറഞ്ഞുതരുന്നു. പാലിക്കേണ്ട നന്മയാകുന്ന പുളിപ്പിനെ കുറിച്ചും കൂടി മനസ്സിലാക്കുന്നിടത്തെ പാലിക്കരുതാത്ത തിന്മയാകുന്ന പുളിപ്പിനെകുറിച്ചുള്ള ചിന്ത പൂർണ്ണമാകുകയുള്ളൂ. വി. ലൂക്കോസ് 11.37 മുതൽ 54 വരെയുള്ള ഭാഗങ്ങളിൽ യേശുക്രിസ്തു പരീശന്മാരും, ന്യായശാസ്ത്രിമാരും കാട്ടി കൂട്ടുന്ന തിന്മയെക്കുറിച്ച് എതിർത്തു സംസാരിക്കുന്നു. എന്നാൽ അതിനുമുമ്പ് 11.33 മുതൽ 36 വരെയുള്ള ഭാഗങ്ങളിൽ യഥാർത്ഥ ക്രിസ്തീയജീവിതം അഥവാ നന്മയുടെ പുളിപ്പെന്താണെന്നും അവിടുന്ന് പ്രതിപാദിക്കുന്നു.

നന്മയുടെ പുളിപ്പ് ജീവിതത്തിന്റെ വിശുദ്ധിയാണ്. വിശുദ്ധി കേവലം വാക്കിൽ ഒതുങ്ങുന്ന ഒന്നല്ല അത്. ബാഹ്യവും, ആന്തരീകവുമായ ജീവിതക്രമമാണ്. ആന്തരീകമായ വെളിച്ചം ഉണ്ടാക്കി എടുക്കുന്നവർക്ക് മാത്രമെ യഥാർത്ഥ വിശുദ്ധിയിലേക്ക് വളരാനാകൂ. ആന്തരീകമായ വെളിച്ചവും, തെളിച്ചവും കണ്ണിൽ കൂടി പ്രതിഫലിക്കപ്പെടും എന്ന ലോകയാഥാർത്ഥ്യം ക്രിസ്തു തന്റെ വാക്കുകളിലൂടെ അരക്കിട്ടുറപ്പിക്കുകയാണിവിടെ. ജീവിത നവീകരണത്തിനും, പുനക്രമീകരണത്തിനും സാധ്യമാക്കുന്ന ദിവ്യദർശനങ്ങളാണ് ഈ വേദഭാഗങ്ങൾ നമ്മുടെ മുൻപിൽ അവതരിപ്പിക്കു

ന്നത്. ബാഹ്യവും ആന്തരീകവുമായ വിശുദ്ധിയാണ് നന്മയുടെ പുളിപ്പ്.

**കണ്ണാണ് ശരീരത്തിന്റെ വിളക്ക്**

വൈദ്യശാസ്ത്രത്തിലെ ആധുനിക പരിശോധനാ സംവിധാനങ്ങൾ വികസിപ്പിക്കുന്നതിനു മുൻപ് കണ്ണിൽ നോക്കിയാണത്രെ രോഗങ്ങൾ കണ്ടുപിടിച്ചിരുന്നത്. ശരീരത്തിന്റെ എല്ലാ അവസ്ഥാ വിശേഷങ്ങളും കണ്ണിൽ തെളിയും എന്നാണത്രെ. പണ്ഡിതമതം. ക്രിസ്തു പറയുന്നു 'ശരീരത്തിന്റെ വിളക്കു കണ്ണാകുന്നു കണ്ണു ചൊവ്വുള്ളതെങ്കിൽ ശരീരം മുഴുവൻ പ്രകാശിതമായിരിക്കും. ദോഷമുള്ളതെങ്കിലോ ശരീരവും ഇരുട്ടുള്ളതായിരിക്കും' (വാ. 34). ഒട്ടും തന്നെ വ്യാഖ്യാനം ആവശ്യമില്ലാത്ത ചിന്ത. ഒരുതരത്തിൽ ക്രിസ്തുമൊഴിഞ്ഞ ലളിതവും എന്നാൽ ദാർശനീകവുമായ പദപല്ലവികളെ മനുഷ്യബുദ്ധിയിൽ ചർവ്വണം നടത്തി ഉജ്ജ്വലത നഷ്ടപ്പെടുത്തുന്നു എന്നതു മാത്രമാണല്ലോ വ്യാഖ്യാനിച്ചാൽ ലഭിക്കുന്നത്.

**ബാഹ്യപ്രകടനങ്ങളുടെ സ്ഥാനത്ത് ആന്തരീകശുദ്ധി**

ഭക്ഷണത്തിനു ക്ഷണിക്കപ്പെട്ട കർത്താവ് ഭക്ഷണത്തിനു മുൻപ് കുളിച്ചില്ല എന്നതിൽ ആശ്ചര്യപ്പെടുന്ന ഒരു പരീശനോട് കർത്താവ് പറയുന്ന ചിന്തകളാണ് 37 മുതൽ 41 വരെയുള്ള വേദഭാഗത്തിലുള്ളത്. കർത്താവിന്റെ മറുപടി ശുചിത്വബോധത്തിനെതിരാണോ എന്ന തോന്നൽ ഒരു പക്ഷേ ഉണ്ടാകും. ബാഹ്യശുദ്ധിക്ക് അർഹിക്കുന്നതിലും അധികം പ്രാധാന്യം കൊടുക്കുമ്പോൾ ആന്തരീക വിശുദ്ധിക്ക് ഒട്ടും ആഴം കല്പിക്കാത്തവരെ വിമർശിക്കുവാനാണ് ശ്രമം. കിണ്ടി കിണ്ണങ്ങളുടെ പുറം സ്വർണ്ണം പോലെ തിളക്കം വരുത്താൻ ആഗ്രഹിക്കുന്നവർ അതിന്റെ അകം വൃത്തിയാക്കുന്നില്ല. എന്താണതിന്റെ പരിണിതഫലം ഉള്ളിൽ ശേഖരിക്കപ്പെടുന്ന വെള്ളം മലിനമാക്കപ്പെടും. പുറത്തെ ശുചിത്വം അകത്തില്ലെങ്കിലോ മാലിന്യ ജലം കുടിച്ച് ഇല്ലാത്ത രോഗങ്ങൾ വലിച്ചു വയ്ക്കും.

പരീശന്മാർ അന്യായമായി സമ്പാദിച്ചിട്ടുള്ള അവരുടെ സ്വത്തുക്കൾ അവർക്കായി മാത്രം ഉപയോഗിച്ചു പോന്നു. അവരുടെ ചിന്തയിൽ അത് എങ്ങനെ വർദ്ധിപ്പിക്കാം, എങ്ങനെ അവർക്കായി ഉപയോഗിക്കാം എന്നുള്ള ആലോചന നിറഞ്ഞുനിന്നിരുന്നു. യേശുതമ്പുരാൻ ആകട്ടെ ഈ സ്വത്തുക്കൾ സമ്പാദിച്ചതിന്റെ ചരിത്രം അറിഞ്ഞുകൊണ്ട് "അകത്തുള്ളത് ഭിക്ഷയായി കൊടുപ്പിൻ; എന്നാൽ സകലതും നിങ്ങൾക്കു ശുദ്ധം ആകും" (ലൂക്കോ. 11.41) എന്ന് പ്രസ്താവിച്ചു. പരീശന്മാർ അന്യായമായി സമ്പാദിച്ച് വച്ചിരിക്കുന്ന സ്വത്തുക്കളും അതിനെ കുറിച്ചുള്ള അവരുടെ ആകാംക്ഷ, നിരൂപണം ഇവയൊക്കെ ധർമ്മവിരുദ്ധമാകയാൽ അതിന്റെ ഉടമസ്ഥാവകാശം അവർ ഒഴിയണം, അവർ അത് വിറ്റ് പാവങ്ങൾക്ക് ഭിക്ഷയായി കൊടുക്കുന്നു എങ്കിൽ അത് സമ്പാദിക്കാൻ അവർ നടത്തിയ പാപത്തിന് പരിഹാരമാകുമെന്നും, അതുവഴിയായി ദുഷ്ടതയും, ധനമോഹവും കൊണ്ട് ജീർണ്ണിച്ച ഹൃദയത്തിന് ശുദ്ധീകരണമാകുമെന്നും അവിടുന്ന് വ്യക്തമാക്കി.

ചുരുക്കത്തിൽ ഉള്ളിലെ വിശുദ്ധി കണ്ണിലൂടെ പ്രതിഫലിക്കുമ്പോൾ, ഉള്ളിനെ നോക്കാനുള്ള ഉൾക്കാഴ്ച ഉണ്ടാകുകയും, കുറ്റബോധത്തോടെ പാപം വിട്ട് ഗുണം ചെയ്യാനുള്ള ആന്തരീക വളർച്ച നമ്മിലുണ്ടാകുകയും ചെയ്യും. അന്യായമായി സമ്പാദിച്ചത് സത്യാനുതാപത്തോടെ ഉപേക്ഷിക്കുമ്പോഴാണ് വെളിച്ചവും, തെളിച്ചവുമുണ്ടാകുന്നത്. നന്മയുടെ പ്രകാശം ഉള്ളിലുണ്ടാവുകയും അതേസമയം തിന്മയെ പൂർണ്ണമായും നീക്കികളയുകയും ചെയ്യുന്നിടത്ത് പുളിപ്പ് സ്വർഗ്ഗരാജ്യത്തിന്റെ പ്രതീകമായി മാറുന്നത്.

*സെപ്റ്റം. 29*

## സ്ലീബാപെരുനാളിനു ശേഷം 3-ാം ഞായർ

**വി. മർക്കോ. 2:23-28**

പഴയനിയമ കല്പനകളെ നീക്കുവാനല്ല അതിനെ നിവർത്തിപ്പാനും, ദുർവ്യാഖ്യാനങ്ങളും, അനുഷ്ഠാനത്തിൽ മാത്രം അധിഷ്ഠിതമായ യാന്ത്രീകതയും അകറ്റി ദൈവീകമാനം നൽകുവാനുമാണ് യേശുതമ്പുരാൻ ശ്രമിച്ചത്. ദൈവജനത്തിന് മോശ മുഖാന്തിരം സീനായിമലയിൽ വച്ച് ദൈവം കൊടുത്ത നിയമമാണ് ശബ്ബത്താചരണം. പത്തു കല്പനകളിൽ ഒന്നാക കൊണ്ട് വളരെ തീഷ്ണതയോടെ യഹൂദന്മാർ ഇതിനെ ആചരിച്ചിരുന്നു. എന്നാൽ ശബ്ബത്താചരണത്തിൽ വന്ന തെറ്റായ വ്യാഖ്യാനങ്ങൾ നിമിത്തം ആത്മാവ് നഷ്ടപ്പെട്ട് ആശയത്തിൽ മാത്രമായി ശബ്ബത്താചരണം. ചട്ടലംഘനങ്ങൾ മാത്രമായി, ദൈവം അനുഗ്രഹിച്ചു ശുദ്ധീകരിച്ച ഏഴാം ദിവസത്തിന്റെ ഓർമ്മയായി (ഉല്പത്തി 2:1-3) നടത്തിയിരുന്ന ശബ്ബത്താചരണത്തിന്റെ നിയമവ്യവസ്ഥകൾ.

**മതഭക്തി ദൈവഭക്തിയെ കീഴ്പ്പെടുത്തരുത്**

ദൈവഭക്തി അഥവാ ദൈവത്തോടുള്ള ബന്ധത്തിന്റെ അടിസ്ഥാനത്തിൽ ആരംഭിച്ച ശബ്ബത്താചരണം പിൽക്കാലത്ത് മതഭക്തിയായി അധഃപതിച്ചു. ദൈവത്തോടുള്ള ദൈവജനത്തിന്റെ നന്ദി പ്രകടനമാണ് ഓരോ അനുഷ്ഠാനങ്ങളും. എന്നാൽ അവയെല്ലാം മനുഷ്യനെ വേദനപ്പെടുത്താനല്ല പ്രത്യുത അവന്റെ ജീവിതാവശ്യവുമായി പൂർണ്ണമായി ബന്ധപ്പെട്ടിട്ടുള്ളതാകണം. പക്ഷേ, ഇതിന്റെ അവസ്ഥ എന്താണ്. മതഭക്തി കൂടിവരുന്നു ദൈവഭക്തിയും ദൈവഭയവും കുറഞ്ഞും വരുന്നു. ഓരോ മതാചാരങ്ങളും മറ്റ് മതങ്ങളെ താഴ്ത്തികെട്ടുവാനും അതുവഴി മതവൈരവും, സ്പർദ്ധയും വർദ്ധിപ്പിക്കുന്നതിനും ഇടയാക്കുന്നു എന്നത് യാഥാർത്ഥ്യമാണ്. അസഹിഷ്ണുതയും, മതബന്ധിയായ ഭീകരതയും കൂടിവരുന്നു. സ്നേഹവും, കരുണയും, നന്മയും സംലഭ്യമാക്കേണ്ട മതങ്ങൾ നശീകരണത്തിന്റെയും അസാമാധാനത്തിന്റെയും വക്താക്കളാകുന്നു. എനിക്ക് ശത്രുവായ മതത്തിന്റെ ദൈവം എന്റെ ശത്രുവാണ് എന്ന ശൈലിയിലേക്ക് പോകുന്നു മതവ്യാഖ്യാനങ്ങൾ. ഇവിടെയാണ് ക്രിസ്തുവിന്റെ വാക്കുകളുടെ പ്രസക്തി. മതമൗലീകതയ്ക്ക് പകരം അവിടുന്ന് കല്പിക്കുന്നത് മനുഷ്യത്വത്തിൽ ഊന്നിയ സ്നേഹത്തിന്റെയും, കരുണയുടെയും ജീവിതമാണ്. ക്ഷമയും, സമാധാനവും, വിട്ടുവീഴ്ചയും ചേർന്ന ഭക്തി ജീവിതമാണ് അവിടുന്ന് കാട്ടിതന്ന ജീവിതമൂല്യം. പൂർണ്ണദൈവമാകുന്ന അവിടുന്ന് ദൈവത്തോടുള്ള ബന്ധത്തിന്റെ മാനദണ്ഡമായി കാണുന്നത് മറ്റുള്ളവരോടുള്ള സ്നേഹബന്ധമാണ്. "ഞാൻ നിങ്ങളെ സ്നേഹിച്ചിരിക്കുന്നതുപോലെ നിങ്ങളും തമ്മിൽ തമ്മിൽ സ്നേഹിക്കണം" എന്നാകുന്നു എന്റെ കല്പന (വി. യോഹ. 15.12). 'നിങ്ങളിൽ' എന്ന വാക്കിൽ ജാതി, മത, വർഗ്ഗ വർണ്ണ വ്യത്യാസമൊട്ടുമില്ല. അതിനാലാണ് ക്രിസ്തുശിഷ്യനായ വി. യോഹന്നാൻ "ഞാൻ ദൈവത്തെ സ്നേഹിക്കുന്നു എന്നു പറകയും തന്റെ സഹോദരനെ പകെക്കയും ചെയ്യുന്നവൻ കള്ളനാകുന്നു. താൻ കണ്ടിട്ടുള്ള സഹോദരനെ സ്നേഹിക്കാത്തവനു കണ്ടിട്ടില്ലാത്ത ദൈവത്തെ സ്നേഹിക്കാൻ കഴിയുന്നതല്ല" (1 യോഹ. 4.20) എന്ന് പ്രസ്താവിക്കുന്നത്.

മതഭക്തി നല്ലതു തന്നെ പക്ഷേ മനുഷ്യത്വമാകണം ഉരകല്ല്. അതിനാൽ ദൈവഭക്തിയിലേക്ക് വളരാൻ ശ്രമിക്കാം.

**പ്രമാണങ്ങളിൽ വെളിപ്പെടുന്ന ദൈവകൃപ**

'മനുഷ്യപുത്രൻ ശബ്ബത്തിനും കർത്താവാകുന്നു' (വി. മർക്കോസ് 2.28) ഈ വേദസംഭവം ഉപസംഹരിക്കുന്നത് ഈ വാചകത്തോടെയാണ്. ന്യായപ്രമാണം മോശ മുഖാന്തിരം ലഭിച്ചു കൃപയും, സത്യവും യേശുക്രിസ്തു മുഖാന്തിരം വന്നു (വി. യോഹ. 1.17). പഴയനിയമം ന്യായപ്രമാണത്തിൽ അധിഷ്ഠിതമാണെങ്കിൽ പുതിയ നിയമം കൃപയിൽ അധിഷ്ഠിതമാണ്. യോഹന്നാന്റെ വീക്ഷണത്തിൽ നിയമം കൃപയ്ക്ക് വഴി മാറികൊടുത്തു. എന്നുവച്ച് നിയമമില്ല എന്നല്ല. എന്നാൽ നിയമം ദൈവകൃപയുടെ പ്രകാശനമായി മാറി. പഴയനിയമത്തിലും നിയമം ദൈവകൃപയുടെ വെളിപ്പെടുത്തൽ തന്നെയായിരുന്നു. യഹോവയായ ദൈവം കരുണയും കൃപയുമുള്ളവൻ ദീർഘക്ഷമയും മഹാദയയും വിശ്വസ്ഥതയുമുള്ളവൻ. ആയിരം ആയിരത്തിനു ദയപാലിക്കുന്നവൻ. അകൃത്യവും അതിക്രമവും പാപവും ക്ഷമിക്കുന്നവൻ.... (പുറപ്പാട് 34. 6,7). ദൈവം കൃപ ചെയ്യുന്നത് നിയമം പാലിക്കുന്നവരോടായിരുന്നു. "എന്നെ സ്നേഹിച്ചു എന്റെ കല്പനകളെ പാലിക്കുന്നവർക്ക് ആയിരം തലമുറവരെ ദയ കാണിക്കും (പുറപ്പാട് 20.6). എന്നാൽ

ദൈവത്തോടുള്ള നിയമം പാലിക്കുന്നതിൽ ‘ആക്ഷരീകമാനം’ മാത്രം നിലവിൽ വന്നപ്പോൾ ആത്മീകത നഷ്ടപ്പെട്ടു. അവിടെയാണ് യേശുക്രിസ്തുവിന്റെ രക്ഷാകരമായ മനുഷ്യാവതാരത്തിന് പ്രസക്തിയുമുള്ളത്. “അവൻ നിറവിൽ നിന്ന് നമുക്കെല്ലാവർക്കും കൃപയ്ക്കുമേൽ കൃപ ലഭിച്ചു” (വി. യോഹ. 1.16).

ദൈവത്തോടുള്ള നമ്മുടെ ബന്ധം അനുഷ്ഠാനങ്ങളിലൂടെ വെളിവാക്കാം. അത് സാധാരണപ്പെട്ട മനുഷ്യർക്ക് അനാവശ്യ ഭാരമാകാതിരിക്കാൻ ശ്രമിക്കുമ്പോൾ നിയമാനുഷ്ഠാനം കൃപയായി രൂപാന്തരപ്പെടും. അപ്പോൾ ചെയ്യുന്നതിനെല്ലാം അർത്ഥവും, വ്യാപ്തിയുമുണ്ടാകും.

**ദൈവകൃപയുടെ പങ്കിടീലാകണം ക്രിസ്തീയ ദൗത്യം**

ക്രിസ്തുവിന്റെ വാക്കുകൾക്കും ഉപദേശങ്ങൾക്കും കാലത്തിനതീതമായി പ്രസക്തിയുണ്ട്. ശബ്ബത്തിൽ വിളഭൂമിയിൽ കൂടി കടന്നുപോകുമ്പോൾ നടന്ന കതിർ പറിച്ച സംഭവവും അതിനോടനുബന്ധിച്ച ക്രിസ്തുവിന്റെ വിപ്ലവാത്മകമായ ഉപദേശവും അന്നത്തെ കാലത്തോട് ചേർന്നും ഇന്നും പ്രസക്തമാണ്. ചിലരൊക്കെ വ്യാഖ്യാനിക്കുന്നതുപോലെ ക്രിസ്തു ന്യായപ്രമാണത്തിനെതിരായിരുന്നില്ല. നീക്കുവാനല്ല വള്ളിപുള്ളി മാറ്റാതെ നിവർത്തിപ്പാനും ആണ് താൻ വന്നത് എന്നത് അവിടുന്ന് നിസ്സംശയം പ്രഖ്യാപിച്ചിട്ടുണ്ട് (വി. മത്തായി 5. 17-20). അതോടൊപ്പം അതിനെ ആചരിക്കുന്നവൻ സ്വർഗ്ഗരാജ്യത്തിൽ വലിയവനാകും എന്നും അവിടുന്ന് പ്രസ്താവിച്ചു. ഇവിടെ നിയമങ്ങൾ ലഘൂകരിക്കുക എന്നോ വിട്ടുവീഴ്ച ചെയ്യുക എന്നോ അല്ല അർത്ഥമാക്കുന്നത്. ചിലരൊക്കെ പ. സഭയുടെ അനുഷ്ഠാനനിയമങ്ങൾ ലഘൂകരിക്കുന്ന പ്രവണത കാട്ടുന്നുണ്ട് (ആചാരങ്ങൾ പാലിക്കേണ്ട ആചാര്യന്മാരുൾപ്പെടെ). അതിനവർ ക്രിസ്തുവിന്റെ ആശയങ്ങളെ ദുരുപയോഗം ചെയ്യുന്നുമുണ്ട്. നിയമങ്ങൾ പാലിച്ച് ആചാരങ്ങൾ അനുഷ്ഠിക്കുമ്പോൾ ദൈവകൃപയുടെ പങ്കിടീൽ ഉണ്ടാകണം. ദൈവമഹത്വത്തിനും, മനുഷ്യനന്മയ്ക്കും, നീതിനിർവ്വഹണത്തിനുമായി നിയമങ്ങൾ മാറണം. ബാഹ്യഭക്തിയുടെ സ്ഥാനത്ത് ആന്തരീകവിശുദ്ധിയും ധാർമ്മിക നന്മകളുമുണ്ടാകണം.

*ഒക്ടോ. 6*

## സ്ലീബാപെരുനാളിനു ശേഷം 4-ാം ഞായർ

**വി. ലൂക്കോ. 16 : 9-17**

വി. ലൂക്കോസിന്റെ സുവിശേഷം 15,16 അദ്ധ്യായങ്ങളെ ഉപമകളുടെ അദ്ധ്യായങ്ങൾ എന്ന് വിശേഷിപ്പിക്കാവുന്നതാണ്. ഏറ്റവും ലളിതമായും എന്നാൽ സ്പർശനീയമായും, ജീവിതബന്ധിയായ കാര്യങ്ങളെ കൈകാര്യം ചെയ്യുന്നവയാണ് ഈ ഭാഗങ്ങൾ. ലൂക്കോസ് 16.1 മുതൽ 8 വരെയുള്ള ഭാഗത്ത് പറയുന്ന ഒരുപമയുടെ തുടർച്ചയായാണ് 9 മുതൽ 17 വരെയുള്ള ഭാഗത്ത് കാണുന്ന കർത്താവിന്റെ വചനങ്ങൾ.

**വിശ്വസ്തതയും; ബുദ്ധിയും: വിനിയോഗിക്കേണ്ട കഴിവുകൾ**

മറ്റുള്ളവരുടെ ആരോപണങ്ങളാൽ ജോലി നഷ്ടപ്പെട്ട ഒരു കാര്യസ്ഥൻ തന്റെ ബുദ്ധിയും, വിശ്വസ്ഥതയും കൊണ്ട് യജമാനന്റെ പ്രീതി പിടിച്ചു പറ്റിയ സംഭവമാണ് ഈ ഉപമയിലെ പ്രധാന കഥാതന്തു. സത്യത്തിൽ വ്യാഖ്യാനത്തിന് ഏറെ ബുദ്ധിമുട്ടുണ്ടാക്കുന്നതാണ് ഈ ഭാഗം. യഥാർത്ഥത്തിൽ യേശുക്രിസ്തു ഉദ്ദേശിക്കുന്നതെന്തെന്ന് മനസ്സിലാക്കാൻ ബുദ്ധിമുട്ടുണ്ട്. കാര്യസ്ഥന്റെ അവിശ്വസ്തതയെ ക്രിസ്തു ന്യായീകരിക്കുകയാണോ? അവിശ്വസ്തതകൊണ്ടും, അന്യായം കൊണ്ടും സ്നേഹിതരെ ഉണ്ടാക്കണമെന്നാണോ ക്രിസ്തു ഉദ്ദേശിക്കുന്നത്? അതേസമയം ഉപമയോടൊപ്പമുള്ള ഉദ്ബോധനത്തിൽ അല്പം പോലും അവിശ്വസ്തത കാണിക്കരുതെന്നാണ് കർത്താവ് പറയുന്നത്.

യേശുമശിഹായുടെ കാലത്തുണ്ടായിരുന്ന കാര്യസ്ഥന്റേയും കടക്കാരന്റേയും ജീവിതശൈലി പരിശോധിച്ചാൽ ഒരു പക്ഷേ ഈ ഉപമയുടെ വ്യാഖ്യാനത്തിലുള്ള ബുദ്ധിമുട്ട് മാറികിട്ടും. വളരെയധികം കൃഷിസ്ഥലങ്ങളുടെ ഉടമയായിരിക്കും ഒരു ധനികൻ. അയാളുടെ വസ്തുവകകൾ കൈകാര്യം ചെയ്യുന്ന ആളാണ് കാര്യസ്ഥൻ. കാര്യസ്ഥൻ ആണ് കൃഷിയിടങ്ങൾ കൃഷിക്കാർക്കു നൽകുന്നത്. ഇങ്ങനെ കൃഷി നടത്തി കൃഷി വിഭവങ്ങളുടെ വിഹിതം വസ്തു ഉടമയ്ക്കു കൃഷിക്കാർ നൽകണം. ഒലിവു തോട്ടം ഏറ്റെടുക്കുന്നയാൾ ഒലിവെണ്ണ കൊടുക്കണം. ഗോതമ്പു വയൽ ഏറ്റെടുക്കുന്നയാൾ ഗോതമ്പുകൊടുക്കണം. എന്നാൽ കൃഷിക്കാർ പലപ്പോഴും കാര്യസ്ഥന്മാരുടെ ചൂഷണത്തിനു വിധേയരായിരുന്നു. കടച്ചീട്ടുകളിൽ അവരെകൊണ്ട് താങ്ങാവുന്നതിലധികം വിഹിതം എഴുതിച്ചേർത്തും, കൃഷിക്കാരെ സ്ഥിരം കടക്കാരനാക്കുവാനും, ഇങ്ങനെ കൂടുതൽ എഴുതുന്നതിന്റെ വിഹിതം നിലം. ഉടമയിൽ നിന്നു വാങ്ങി സ്വയം ധനികരാകുവാനും കാര്യസ്ഥന്മാർക്കു കഴിയുമായിരുന്നു. സത്യത്തിൽ ഉടമകൾക്കും, കൃഷിക്കാർക്കും തലവേദനയായിരുന്നു ഈ കാര്യസ്ഥന്മാർ. അമിതമായ കടം പലപ്പോഴും തിരിച്ചടക്കാനാവാത്ത നിലയിലേക്ക് കൃഷിക്കാരെകൊണ്ടു പോകുന്നതിനോടൊപ്പം, ഉടമകൾക്ക് കടം കൊടുത്ത തുക പോലും ലഭ്യമാകാത്ത സ്ഥിതി വിശേഷവും ഉണ്ടാക്കും.

എന്നാൽ ഈ ഉപമയിലെ ബുദ്ധിമാനായ കാര്യസ്ഥൻ അന്യായലാഭം ഉപേക്ഷിച്ച് തനിക്ക് സ്വന്തമായി ഉണ്ടാക്കാമായിരുന്ന ധനം കൂടെ എഴുതി തള്ളിയപ്പോൾ കടക്കാർക്ക് അവൻ ഇഷ്ടനായി മാറി. ഇളവു ചെയ്ത് കിട്ടിയപ്പോൾ ഉള്ളത് തിരിച്ചടക്കാൻ കടക്കാരും ശ്രമിച്ചു. ഒരിക്കലും തിരികെ കിട്ടുകയില്ലാതിരുന്ന കടം “ഉള്ളതെങ്കിലും” തിരികെ കിട്ടിയപ്പോൾ യജമാനനും സന്തോഷം. തീർത്തും അസന്തുഷ്ടിയും, അസംതൃപ്തിയും നിറഞ്ഞ ഒരന്തരീക്ഷത്തിൽ നിലനിന്ന അവസ്ഥകൾക്ക് മാറ്റം വരുത്തിയതാര്? ബുദ്ധികൂർമ്മതയോടെ എന്നാൽ വിശ്വസ്ഥതയോടും സാഹചര്യത്തിനൊത്തു പ്രവർത്തിച്ച കാര്യസ്ഥൻ ചുരുക്കത്തിൽ സാഹചര്യത്തിനൊത്തു വിശ്വസ്ഥത നഷ്ടപ്പെടുത്താതെ ഉപയോഗിച്ച ബുദ്ധിയെ കർത്താവ് ശ്ലാഘിക്കുകയാണിവിടെ. കാര്യസ്ഥൻ ബുദ്ധികൊണ്ട് ലോകത്തിൽ സ്നേഹിതന്മാരെ നേടിയതുപോലെ വെളിച്ചത്തിന്റെ മക്കൾ സ്വർഗ്ഗരാജ്യത്തിൽ സ്നേഹിതന്മാരെ നേടണം.

**അനീതിയുള്ള മാമോൻ സ്വർഗ്ഗത്തിലെ നിക്ഷേപം**

സെമിറ്റിക് പാരമ്പര്യത്തിൽ ധനത്തെ വിശേഷിപ്പിച്ചിരുന്നത് ‘മാമോൻ’ എന്നാണ്. ധനം അതിൽ തന്നെ നന്മയാണെങ്കിലും അതിന്റെ ക്രയവിക്രയത്തിൽ അന്യായവും, അനീതിയും പൊതുവായി ഉണ്ടാക്കും എന്ന ധാരണയിലാണ് അനീതിയുള്ള മാമോൻ എന്ന് ധനത്തെ കുറിച്ച് ക്രിസ്തു പറയുന്നത്. അതെങ്ങനെ ഉപയോഗിക്കണം എന്നാണ് ക്രിസ്തു പറയുന്നത് ‘സ്നേഹിതരെ സമ്പാദിക്കാൻ’ (9) റാബിമാരുടെ ചൊല്ലായിരുന്നു ‘ഈ ലോകത്തിൽ പണക്കാരൻ പാവപ്പെട്ടവനേയും, വരുവാനുള്ള ലോകത്തിൽ പാവപ്പെട്ടവൻ പണക്കാരനേയും സഹായിക്കും’ എന്നുള്ളത്. യഹൂദാ ചിന്തയിൽ ഈ ലോകത്തിൽ പാവപ്പെട്ടവർക്ക് സഹായം കൊടുക്കുന്നതിന്റെ പ്രതിഫലം സ്വർഗ്ഗത്തിൽ ലഭിക്കും എന്നത് ഏറ്റവും ശ്രദ്ധേയമായ ഒന്നായിരുന്നു. പണം അതിന്റെ പ്രവർത്തനങ്ങൾ പ്രത്യക്ഷത്തിൽ അനീതിയുള്ള മാമോന്റേതാണെങ്കിലും അത് മറ്റുള്ളവരുടെ നന്മയ്ക്കായി ഉപയോഗപ്പെടുത്തുന്നു എങ്കിൽ സ്വർഗ്ഗത്തിൽ നശിച്ചു പോകാത്തതും, പഴകി പോകാത്തതുമായ നിക്ഷേപം ഉണ്ടാകും. സ്വർഗ്ഗരാജ്യത്തിലെ സ്ഥാനവും, നിക്ഷേപവും തീരുമാനിക്കപ്പെടുന്നത് ഈ ലോകത്തിലെ സ്ഥാനവും, നിക്ഷേപവും എങ്ങനെ വിനിയോഗിക്കുന്നു എന്നതിനെ ആശ്രയിച്ചായിരിക്കും.

വേദപുസ്തകം ധനത്തെ ചിലപ്പോഴൊക്കെ ‘തെറ്റിന്റെ’ പര്യായമായി വ്യാഖ്യാനിക്കുന്നു എങ്കിലും അതിന്റെ ഉപയോഗവും വിനിയോഗവും വിശുദ്ധവും സത്യസന്ധവും പ്രയോജനപ്രദവും ആയിരിക്കുവാൻ നമ്മോട് ശക്തിമായി ആഹ്വാനം നൽകുന്നുണ്ട്.

**അല്പത്തിലുള്ള വിശ്വസ്തത അധിക ഉത്തരവാദിത്വത്തിന് നിദാനം**

ഏറ്റവും ലളിതമായ ഒരു സമവാക്യം വ്യക്തമാക്കുകയാണിവിടെ ക്രിസ്തു ചെയ്യുന്നത്. ചെറിയ കാര്യങ്ങളിൽ സൂക്ഷ്മത കാട്ടുന്ന ഒരാളിനെ മാത്രമെ വലിയ കാര്യങ്ങൾ ഭരമേല്പിക്കാനാവൂ എന്നത് ഒരു ലോകയാഥാർത്ഥ്യമാണ്. ദൈവീകസത്യങ്ങളോടും ആത്മീയമേഖലയിലും, ജീവിതത്തിൽ മുഴുവനും വിശ്വ

സ്ഥത പാലിക്കുന്നവരാണ് നീതിമാന്മാർ.

## ഒക്ടോ. 13
## സ്ലീബാപെരുനാളിനു ശേഷം 5–ാം ഞായർ

വി. മത്താ. 23:1–12

**അംഗീകരിക്കേണ്ടതായ അധികാര സ്ഥാനങ്ങൾ**

പരീശന്മാർക്കും, വേദപണ്ഡിതന്മാർക്കും എതിരായിട്ടാണ് ക്രിസ്തു പരസ്യമായ അഭിപ്രായപ്രകടനം നടത്തുന്നത്. തിരുവെഴുത്തുകളെ ആധികാരികമായി വ്യാഖ്യാനിക്കുകയും, പഠിപ്പിക്കുകയും ചെയ്യുന്നവരാണ് വേദപണ്ഡിതന്മാർ, അനുഷ്ഠാനങ്ങൾക്കും പാരമ്പര്യങ്ങൾക്കും അമിതമായ പ്രാധാന്യം നൽകുന്നവരാണ് പരീശന്മാർ ഇവർ മോശയുടെ പീഠത്തിൽ ഇരിക്കുന്നു. സുന്നഗോഗുകളിൽ ഉപദേഷ്ടാവ് ഇരുന്ന് ന്യായപ്രമാണം പഠിപ്പിക്കുന്ന സിംഹാസനത്തിന് മോശയുടെ പീഠം എന്നു പറയുന്നു. പഠിപ്പിക്കുന്നതിനുള്ള ഔദ്യോഗിക പദവിയേയും, അധികാരത്തേയും സൂചിപ്പിക്കുന്നതാണിത്. മോശയുടെ പീഠത്തിന് ലഭിക്കേണ്ടതായ പ്രാധാന്യം 'മോശയെക്കാളും വലിയവനായ' ക്രിസ്തു നൽകുന്നു. പരീശന്മാരെയും, വേദപണ്ഡിതന്മാരേയും അവരുടെ പ്രവൃത്തികളാൽ ക്രിസ്തു അംഗീകരിക്കുന്നില്ല. അംഗീകരിക്കുവാൻ ആഹ്വാനം ചെയ്യുന്നില്ല എങ്കിലും അവരുടെ സ്ഥാനത്തെ അംഗീകരിക്കുവാനും ബഹുമാനിക്കുവാനും ക്രിസ്തു താല്പര്യപ്പെടുന്നുണ്ട്. 'ദേവാലയ നികുതി കൊടുക്കുന്നതിനെ സംബന്ധിച്ചും' (വി. മത്തായി 17.24-27) ഇതേ അഭിപ്രായം തന്നെ ക്രിസ്തു പ്രകടിപ്പിക്കുന്നുണ്ട്. ചുരുക്കത്തിൽ അധികാരസ്ഥാനങ്ങളെ അറിഞ്ഞാദരിക്കുന്നത് ക്രിസ്തു ദർശനത്തിലെ അവിഭാജ്യഘടകമാണ്. 1 പത്രോസ് 2:. 13,14

**അധികാരം: പ്രകടനമല്ല പവിത്രമാകണം**

മോശയുടെ പീഠത്തിൽ ഇരിക്കുന്ന, അധികാരം കൈയ്യാളുന്ന പരീശന്മാരേയും, വേദപണ്ഡിതന്മാരുടെയും സ്ഥാനം അംഗീകരിക്കുന്ന കർത്താവ് അവരുടെ പ്രകടനാത്മകതയെ നിശിതമായി വിമർശിക്കുന്നു. 'പറയുന്നത് പ്രവൃത്തിക്കാത്തതിനെയും, നിയമങ്ങൾ ഉണ്ടാക്കുന്നു എങ്കിലും പാലിക്കാത്തതും, വേഷവിധാനങ്ങളുടെ അലങ്കാരങ്ങളും, പിടിച്ചുവാങ്ങുന്ന ബഹുമാന നാമങ്ങളും എന്നുവേണ്ട എല്ലാ അധികാര പ്രകടന അലങ്കാരങ്ങളും ക്രിസ്തുവിന്റെ കരുത്തുറ്റ നാവിന്റെ താഡനത്തിന് വിധേയമാകുന്നു.'

ക്രിസ്തു ലക്ഷ്യമാക്കുന്ന അധികാരം ബാഹ്യമോഡികളിൽ അധിഷ്ഠിതമായിരുന്നില്ല. പ്രത്യുത ആന്തരിക വിനയത്തിന്റെതായിരുന്നു. ആന്തരികമായി വിനയപ്പെടുന്നവർക്കു മാത്രമെ അധികാരത്തെ പവിത്രമായി കാണുവാൻ കഴിയുകയുള്ളൂ. അതിനാലാണ് 23.12 ൽ ഒരു ജഗത്സത്യം കർത്താവ് പ്രഖ്യാപിക്കുന്നത്.

"തന്നെത്താൻ ഉയർത്തുന്നവൻ താഴ്ത്തപ്പെടും

തന്നെത്താൻ താഴ്ത്തുന്നവൻ ഉയർത്തപ്പെടും."

ലാളിത്യത്തിന്റെയും താഴ്മയുടെയും ഭാവം എന്നും നേതൃത്വത്തിന്റെ ലക്ഷണമായിരിക്കണം. പക്ഷെ, എല്ലാ കാലങ്ങളിലും ആഡംബരവും ഗർവ്വും നേതൃത്വത്തിന്റെ പര്യായമായി മാറുന്നു എന്നത് ഒരു യാഥാർത്ഥ്യമാണ്. ക്രിസ്തു വിഭാവനം ചെയ്ത നവ്യാധികാരശൈലി ക്രിസ്തുശിഷ്യന്മാർ പിൻപറ്റിയിരുന്നു എന്നതാണ് വാസ്തവം. അധികാരസ്ഥാനത്തിന്റെ കൊടുമുടിയിൽ ഇന്ന് പലരാലും പ്രതിഷ്ഠിതനായ വി. പത്രോസിന്റെ വാക്കുകൾ നോക്കാം. (1 പത്രോസ് 5. 2-4)

ചുരുക്കത്തിൽ ദൈവം തന്ന സ്ഥാനത്തിന്റെ അതുല്യത നഷ്ടപ്പെടുത്താതെ എന്നാൽ താഴ്മയോടും, വിനയത്തോടും, ആന്തരീകവിശുദ്ധിയോടും അധികാരം കൈകാര്യം ചെയ്യുമ്പോൾ ഒരു ആത്മീയാനുഭവമായി അത് പരിലസിക്കും. അവിടെയാണ് ദരിദ്രർക്ക് സുവിശേഷം, ബന്ധിതർക്ക് മോചനം, മർദ്ദിതർക്ക് സ്വാതന്ത്ര്യം എന്ന ലക്ഷ്യങ്ങൾ സാക്ഷാത്കരിക്കാൻ കഴിയുന്നത്.

സഭയുടെ മൂന്ന് പൊതുസ്വഭാവങ്ങളും അതേസമയം ലക്ഷ്യങ്ങളുമാണ് മേൽ പ്രസ്താവിച്ചത്. നീതിയോടും, നിഷ്ഠയോടും ജീവിക്കുന്ന നേതൃത്വം മാതൃകയാക്കാൻ പറ്റുന്ന നേതൃത്വം ഇതിന് അനിവാര്യമാണ്. അപ്രകാരമുള്ള നേതൃത്വത്തിന്റെ ശക്തിയും, പ്രേരണയും സ്ത്രോതസ്സുമാണ് നസ്രായനായ യേശു.

**ഭൂമിയിൽ ആരെയും പിതാവെന്നു വിളിക്കരുത്**

സന്ദർഭത്തിൽ നിന്നും അടർത്തിയെടുത്ത് ദുർവ്യാഖ്യാനം ചെയ്യുന്ന ഒരു ഭാഗമാണിത്. ആരെയും പിതാവ് എന്നു വിളിക്കരുത് എന്ന് ക്രിസ്തു പറഞ്ഞതിനാൽ 'അഭിവന്ദ്യ സഭാ മേലദ്ധ്യക്ഷന്മാരെ പിതാവ് എന്ന് വിളിക്കുന്നതെന്തിനാണെന്നാണവരുടെ ചോദ്യം. പ്രത്യക്ഷത്തിൽ ശരിയെന്നും വിചാരിക്കാവുന്ന ഈ ചോദ്യത്തിന് കഴമ്പില്ലെന്നതാണ് യാഥാർത്ഥ്യം.

എന്താണ് ക്രിസ്തു ഇതു പറയാനുള്ള സന്ദർഭം. മുൻപ് സൂചിപ്പിച്ചതുപോലെ അധികാരസ്ഥാനം കൈയ്യാളുന്നവർ വേഷഭൂഷാധികളിൽ സ്വയപ്രകടനം നടത്തുകയും തങ്ങളെ ബഹുമാനപൂർവ്വം അഭിസംബോധന ചെയ്യാനായി ചില ഉപചാര വാക്കുകൾ നിർബന്ധപൂർവ്വം സാധാരണക്കാരുടെ മേൽ അടിച്ചേൽപ്പിക്കുകയും ചെയ്തു. അവയിൽ പലതും സ്വർഗ്ഗസ്ഥനായ ദൈവത്തെ അഭിസംബോധന ചെയ്യാനായി ഉപയോഗിച്ചിരുന്നതാണ്. ഈ സന്ദർഭത്തിലാണ് ക്രിസ്തു നിങ്ങൾ ആരെയും പിതാവ്, ഗുരു, നായകൻ എന്നു വിളിക്കരുത് എന്നുപറയുന്നത്. അതായത് സ്വർഗ്ഗസ്ഥനായ പിതാവിന്റെ (ദൈവത്തിന്റെ) സ്ഥാനത്ത് വരുന്ന പിതാവോ, നായകനോ, ഗുരുവോ ഉണ്ടാകരുത്. ദൈവത്തിന്റെ സ്ഥാനം അതുല്യമാണ്. മറ്റൊന്നിനും പകരം വയ്ക്കാനാകാത്തതും, മറ്റൊന്നിനോടും താരതമ്യം വയ്ക്കാനാകാത്തതുമായ സ്ഥാനമാണത്.

ഇപ്രകാരം ദൈവസ്ഥാനം അവകാശിക്കുന്ന പദങ്ങൾക്കെതിരെയാണ് ക്രിസ്തു പറയുന്നത് "നിങ്ങളിൽ ഏറ്റവും വലിയവൻ ശുശ്രൂഷക്കാരനെപോലെയാകണം എന്ന്." ■





### BRIDE GROOM WANTED

Orthodox parents invite proposal for their daughter (23/158), B.Tech, pursuing M.Tech and working as assistant professor in a reputed Institution from parents of professionally qualified (preferably M. Tech) god-fearing orthodox boys.

*Contact:*

Mobile No. 09740475127 / 09448548101/04842740401
Email : cpk001@yahoo.com / vig_rect@yahoo.com

### BRIDE GROOM WANTED

Orthodox doctor parents invite proposal for their daughter MBBS girl 23 years, 5'4", fair from MBBS/ post graduate doctor boys.

*Contact:*

george28jacob@yahoo.com
9447553846, 9447316657

### BRIDE GROOM WANTED

Orthodox Parents invite proposals for their daughter 27/154 , MBBS, from parents of Professionally qualified boys preferrably Doctors.

*Contact:*

**09444016194 , 04426151064,**

**M4 marry ID : 3908984**

### BRIDE GROOM WANTED

Baroda settled parents invite proposals for their daughter B/B in Baroda, 25 yrs. 168 height BBA, MBA (HR) working as private college Lecturer from qualified boys (minimum post graduation) middle class family from outside Kerala.

*Contact:*

**08128546953, 9446188383**




# സെന്റ് തോമസ് മിഷൻ, ഭിലായ്
(കൽക്കട്ട ഭദ്രാസനം)

# സ്തേഫാനോസ് മാർ തേവോദോസിയോസ് മെമ്മോറിയൽ മിഷൻ സെന്റർ, പാത്താമുട്ടം

## കൂദാശയും ഉദ്ഘാടനവും


മോറാൻ മാർ ബസേലിയോസ് മാർത്തോമ പൗലോസ് ദ്വിതീയൻ കതോലിക്കാ ബാവാ


ഭാഗ്യസ്മരണാർഹനായ ഡോ. സ്തേഫാനോസ് മാർ തേവോദോസിയോസ് മെത്രാപ്പോലീത്ത


ഡോ. ജോസഫ് മാർ ദീവന്നാസിയോസ് മെത്രാപ്പോലീത്ത

**2013 ഒക്ടോബർ 2 ബുധൻ**

- സ്തേഫാനോസ് മാർ തേവോദോസിയോസ് സ്മൃതി മണ്ഡപം
- ഉത്തരഭാരതമിഷൻ പരിശീലനകേന്ദ്രം
- കൽക്കട്ട ഭദ്രാസന വിദ്യാഭ്യാസ സ്ഥാപനങ്ങളുടെ ലയിസൻ ഓഫീസ്
- സാമൂഹിക ക്ഷേമ പ്രവർത്തനകേന്ദ്രം
- പ്രവാസ ജീവിതത്തിനുശേഷം മടങ്ങി എത്തുന്നവരുടെ പ്രാർത്ഥനാ മന്ദിരം


സ്തേഫാനോസ് മാർ തേവോദോസിയോസ് മെമ്മോറിയൽ മിഷൻ സെന്റർ, പാത്താമുട്ടം

### പ്രോഗ്രാം

7.30 a.m.
വി. കുർബ്ബാന
പാത്താമുട്ടം സ്ലീബാ പള്ളിയിൽ
പരിശുദ്ധ കതോലിക്കാ ബാവായുടെ
മുഖ്യകാർമ്മികത്വത്തിൽ
അനുസ്മരണം : ഡോ. ജോസഫ് മാർ
ദീവന്നാസിയോസ് മെത്രാപ്പോലീത്ത
വെബ്സൈറ്റ് ഉദ്ഘാടനം
9.30 a.m.
മിഷൻ സെന്ററിന്റെ
കൂദാശയും ഉദ്ഘാടനവും
പരിശുദ്ധ കതോലിക്കാ ബാവാ

ആശംസകളോടെ : സിജു ഐസക് & ഫാമിലി, ഓസ്ട്രേലിയ



# സൺഡേസ്ക്കൂൾ വാർത്തകൾ

### വാർഷിക പൊതുയോഗവും ജൂബിലി ഉദ്ഘാടനവും

ആഗസ്റ്റ് രണ്ടാംശനിയാഴ്ച ദേവലോകത്തു വാർഷിക പൊതുയോഗം നടന്നു. OSSAE സുവർണ്ണജൂബിലി ആഘോഷ ഉദ്ഘാടനം പ. ബാവാതിരുമേനി നിർവഹിച്ചു. വന്ദ്യനായ ജോഷ്വാ അച്ചൻ ജൂബിലി സന്ദേശം നൽകി.

ഈ പ്രസ്ഥാനത്തിന് 50 വർഷത്തെ ആയുസ്സാണോ എന്ന സന്ദേഹമുണ്ടായേക്കാം. സഭയുണ്ടായ കാലം മുതൽ വിശ്വാസ പാഠത്തിന് പല രീതികൾ ആവിഷ്ക്കരിച്ചിട്ടുണ്ട്. പ്രസ്ഥാനത്തിന് ഇന്നുള്ള ഒരു ഘടന ഉണ്ടായി വന്നത് ആംഗ്ലിക്കൻ സഭയിൽ ഉടലെടുത്ത സൺഡേസ്ക്കൂളിനെ അനുകരിച്ചാണ്. പ. പരുമല തിരുമേനി, പുലിക്കോട്ടിൽ ദീവന്നാസ്യോസ് അഞ്ചാമൻ തുടങ്ങിയവരുടെ കാലത്ത് ഇടവകകളിൽ അതു വ്യാപിച്ചു. സഭ ഭിന്നിച്ചു നിന്നപ്പോൾ മെത്രാൻ പക്ഷത്ത് സൺഡേസ്ക്കൂൾ സമാജം എന്നും, ബാവാ കക്ഷിയിൽ സൺഡേസ്ക്കൂൾ അസ്സോസിയേ,ൻ എന്ന പേരിലും പ്രവർത്തനങ്ങൾ തുടർന്നു. സഭാ സമാധാനമുണ്ടായശേഷം 1964-ൽ രണ്ടു സംഘടനകളും ഒന്നായി ഓർത്തഡോക്സ് സൺഡേസ്ക്കൂൾ അസ്സോസിയേഷൻ ഓഫ് ദ ഈസ്റ്റ് എന്ന പ്രസ്ഥാനം ഉണ്ടായി അതിന്റെ 25-ാം വാർഷികം 1989 ചെങ്ങന്നൂർ ബഥേൽ അരമനയിൽ വെച്ചു നടത്തി. 50-ാം വാർഷികമാണ് ഇപ്പോൾ കൊണ്ടാടുന്നത്. ബോധവൽക്കരണത്തിനു പ്രാധാന്യം നൽകുന്ന ചർച്ചക്ലാസ്സുകളും പഠനസെമിനാറുകളും ഇടവക, ഡിസ്ട്രിക്ട്, ഭദ്രാസനം, സോണൽ, കേന്ദ്രതലങ്ങളിൽ നടത്തുവാനാണ് തീരുമാനിച്ചിരിക്കുന്നത്. വിശദമായ സർക്കുലർ യൂണിറ്റുകളിൽ എത്തിക്കുന്നതാണ്.

**ഒരുരൂപാ ശേഖരണം:** ജൂബിലിവർഷത്തിന്റെ പ്രാധാന്യം ഉൾക്കൊണ്ട് ആദ്യഞായറാഴ്ചകളിൽ ഓരോ രൂപ വീതം ജൂബിലി ഫണ്ടിലേക്കു ശേഖരിക്കണമെന്ന് നിശ്ചയിച്ചിട്ടുണ്ട്. ജൂബിലി ചിന്തകളും വരുമാനവും ഉണ്ടാകുവാൻ ഈ നേർച്ച പദ്ധതി സഹായകമാകും.

**'ലോഗോ'** : ജൂബിലിയുടെ അടയാളമായി പ്രസിദ്ധപ്പെടുത്തുന്ന 'ലോഗോ' ആഗസ്റ്റ് 31-നകം അയച്ചുതരണം. തെരഞ്ഞെടുക്കുന്ന 'ലോഗോ'ക്ക് സമ്മാനം നൽകുന്നു.

**സഹപാഠ്യമത്സരങ്ങൾ:** ഡിസ്ട്രിക്ട് തല മത്സരങ്ങൾ സെപ്റ്റംബർ 14-ാനാണ്. ഭദ്രാസന ഡയറക്ടറന്മാരുടെ അനുവാദം കൂടാതെ ഈ തീയതി ആരും മാറ്റരുത്. സീനിയർ കുട്ടികൾ സ്വതസിദ്ധമായി പ്രസംഗിക്കുവാൻ പരിശീലിക്കണമെന്നതിനാൽ പ്രസംഗത്തിന് 10 മിനിറ്റിനു മുൻപു വിഷയം നൽകണം. ആദ്യഘട്ടങ്ങളിൽ ലഘുവിഷയങ്ങൾ കൊടുക്കുക.

**12-ാം ക്ലാസ്സ് പരീക്ഷ:** പുതുക്കിയ പാഠ്യപദ്ധതിയിൽ 12-ാം ക്ലാസ്സ് പരീക്ഷ പാസ്സാകുന്നവർക്ക് വേദപ്രവീൺ ഡിപ്ലോമാ സർട്ടിഫിക്കേറ്റാണ് നൽകുന്നത്. സൺഡേസ്ക്കൂൾ പഠിപ്പിക്കാൻ അവർക്കു പ്രാപ്തി നൽകുക എന്നതും ലക്ഷ്യം വെക്കുന്നു. എല്ലാ വിദ്യാർത്ഥികളും ഭദ്രാസന ഡയറക്ടർമാർ നടത്തുന്ന ഓറിയന്റേഷൻ ക്ലാസ്സുകളിൽ പങ്കെടുത്തിരിക്കണം. അവരുടെ പേരുവിവരങ്ങൾ, ഡയറക്ടർമാർ എത്രയും വേഗത്തിൽ കേന്ദ്ര ഓഫീസിൽ എത്തിക്കണം. ഓറിയന്റേഷൻ ക്ലാസ്സിൽ പങ്കെടുക്കാൻ സാധിക്കുന്നവർ കേന്ദ്രഓഫീസുമായി ബന്ധപ്പെടണം.

**മലങ്കരസഭാ മാസിക:** എല്ലാ കുടുംബങ്ങളിലും സഭാ മാസികയുടെ ഒരു കോപ്പി വരുത്തിയിരിക്കണം എന്ന് പ. ബാവാ തിരുമേനിയുടെ കല്പന ശ്രദ്ധയിൽപെട്ടിരിക്കുമല്ലോ. ആവുമെങ്കിൽ സൺഡേസ്ക്കൂൾ അദ്ധ്യാപകരിൽ ഒരാൾക്കു ചുമതലയെടുത്ത് ആവുന്നതും വരിക്കാരെ ചേർക്കുവാൻ ശ്രമിക്കണം. വിശദവിവരങ്ങൾക്ക് മാസിക ഓഫീസുമായി ബന്ധപ്പെടുക.

തിന്മപെരുകുമ്പോഴും നന്മ വളരണമെന്ന് ആഗ്രഹിക്കുന്നവരുടെ വശം നിന്നു പോയിട്ടില്ല. തിരുവോണത്തിൽ നാം കണ്ടത്തേണ്ട വലിയ സന്ദേശം അതുതന്നെയാണ്. എല്ലാവർക്കും ആശംസൾ.

**ഒ. തോമസ് അച്ചൻ**

## വിജയികൾ



സൺഡേസ്ക്കൂൾ മത്സരപരീക്ഷയ്ക്ക് 6-ാം ക്ലാസ്സിൽ ഒന്നാം റാങ്ക് നേടിയ ജെർലിൻ മറിയം കടമ്പനാട് സെന്റ് തോമസ് കത്തീഡ്രലിലെ നസറേത്ത് സൺഡേസ്ക്കൂൾ വിദ്യാർത്ഥിനി. മാറാമ്പുഴ അഡ്വ. പ്രസാദിന്റെ മകൾ.



അഖില മലങ്കര ഒ.വി.ബി.എസ്. 2013-ൽ സീനിയർ വിഭാഗത്തിൽ ഏറ്റവും നല്ല അഭിപ്രായത്തിന് അർഹനായ ക്രിസ്റ്റിൻ ജോർജ് തോമസ് മാവേലിക്കര ഭദ്രാസനത്തിൽ പുന്നമൂട് സെന്റ് ഗ്രിഗോറിയോസ് ഇടവകാംഗം കാരിക്കോട്ടു വാടയ്ക്കൽ അഡ്വ. ഉമ്മൻ ജോർജിന്റെ മകൻ.

## ഒ.വി.ബി.എസ്. 2014 ലേയ്ക്ക് ഗാനങ്ങൾ ക്ഷണിക്കുന്നു

ഓർത്തഡോക്സ് വെക്കേഷൻ ബൈബിൾ സ്ക്കൂൾ 2014 ലേക്ക് ഗാനങ്ങൾ ക്ഷണിക്കുന്നു. "ഭൂമിയും അതിന്റെ പൂർണ്ണതയും യഹോവയ്ക്കുള്ളതാകുന്നു" എന്നതാണ് ഒ.വി.ബി.എസ്. 2014 ചിന്താവിഷയം. ഈ ചിന്താവിഷയത്തെ അടിസ്ഥാനമാക്കിയോ അല്ലാതെയോ ക്രിസ്തീയ മൂല്യങ്ങൾ ഉൾക്കൊള്ളുന്ന കുട്ടികളുടെ അഭിരുചിക്ക് ഇണങ്ങുന്ന ഗാനങ്ങൾ ഏത് ഭാഷകളിൽ ഉള്ളതും പരിഗണിക്കപ്പെടും. ഗാനങ്ങൾ ഈണം നൽകിയോ അല്ലാതെയോ ഒ.വി.ബി.എസ്. ഡിപ്പാർട്ടമെന്റ്, ഒ.എസ്.എസ്.എ.ഇ., ദേവലോകം, കോട്ടയം എന്ന വിലാസത്തിൽ ഒക്ടോബർ 15-ന് മുൻപ് ലഭിക്കത്തക്ക വിധത്തിൽ അയയ്ക്കുക. കൂടുതൽ വിവരങ്ങൾക്ക് 9446448215

ഡോ. സാറാമ്മ വർഗീസ്

# WCC അസംബ്ലിയും ഓർത്തഡോക്സ് സ്ത്രീകളും



അഖില ലോക സഭാ കൗൺസിലിന്റെ 10-ാമത് അസംബ്ലി ദക്ഷിണ കൊറിയയിലെ ബുസാനിൽ വച്ച് 2013 ഒക്ടോ. 30 മുതൽ നവം. 8 വരെ നടക്കുന്നു. "ജീവദാതാവായ ദൈവമെ, നീതിയിലേക്കും സമാധാനത്തിലേക്കും ഞങ്ങളെ നടത്തേണമേ" എന്നതാണ് അസംബ്ലിയുടെ ചിന്താവാക്യം. പരസ്പരം യുദ്ധഭീഷണികൾ മുഴക്കി നില്ക്കുന്ന ഇരു കൊറിയകൾക്കും സമാധാനത്തിന്റെ സന്ദേശം ഈ സമ്മേളനം നൽകട്ടെ. വിവിധ അംഗസഭകളുടെയും പ്രസ്ഥാനങ്ങളുടെയും ഔദ്യോഗിക പ്രതിനിധികൾക്കു പുറമെ സമ്മേളനം കാണുവാനും വോട്ടു ചെയ്യുന്നതൊഴികെയുള്ള എല്ലാ പരിപാടികളിലും പങ്കെടുക്കാനുമായി എത്തിച്ചേരുന്നവർ, വിവിധ രാജ്യങ്ങളിൽ നിന്നുള്ള മാദ്ധ്യമ പ്രവർത്തകർ എന്നിങ്ങനെ ലോകത്തിന്റെ പല ഭാഗങ്ങളിൽ നിന്നും ഏകദേശം നാലായിരം പേർ ചേരുന്ന ഒരു മഹാസമ്മേളനമായിരിക്കും 10-ാമത് WCC അസംബ്ലി ലോകത്തിന്റെ വിവിധ സഭാംഗങ്ങളുടെ ഈ കൂടിവരവ് ഒരു വലിയ ആഘോഷം തന്നെയാണ്. വൈവിധ്യമാർന്ന അനുഭവങ്ങൾ പങ്കുവയ്ക്കൽ, വിവിധ രാജ്യങ്ങളിലെ ആളുകൾ ഒന്നിച്ചു വരുന്ന ചെറിയ കൂട്ടങ്ങളായുള്ള വേദപഠനക്ലാസ്സുകൾ, ഒരുമിച്ചുള്ള ആരാധന, പാട്ട്, പ്രാർത്ഥന. ഇതെല്ലാം അസംബ്ലിയുടെ ദൈനംദിന അനുഭവങ്ങളാണ്. പ്രധാനപ്പെട്ട ചിന്താവാക്യം മുൻനിർത്തി, ആഗോളതലത്തിലുള്ള പ്രശ്നങ്ങളെ വിശകലനം ചെയ്യുന്ന പ്രത്യേക സെഷനുകളുണ്ടാകും. തുടർന്ന് അവയെപ്പറ്റിയുള്ള ചർച്ചകളും, പ്രമേയാവതരണങ്ങളും വോട്ടിനിടലും എല്ലാം അവിടെ നടക്കും. അടുത്ത ഏഴു വർഷത്തേക്കുള്ള WCC യുടെ പ്രവർത്തനങ്ങളെപ്പറ്റി തീരുമാനിക്കുക, അതിന്റെ നടത്തിപ്പിനായുള്ള സെൻട്രൽ കമ്മറ്റിയെ തിരഞ്ഞെടുക്കുക എന്നിവയെല്ലാം ഈ അസംബ്ലിയിലാണു നടക്കുക. ലോകത്തിന്റെ പല ഭാഗങ്ങളിൽ നിന്നുള്ള ആളുകൾ അവരുടെ അവസ്ഥകളെയും പ്രശ്നങ്ങളെയും അവതരിപ്പിക്കുന്ന പരിപാടികൾക്ക് കൊറിയൻ ഭാഷയിലുള്ള 'madang' എന്നാണ് നാമകരണം ചെയ്തിട്ടുള്ളത്. പല വർക്ക്ഷോപ്പുകൾ ഒരേ സമയം നടക്കുന്നതിനാൽ താല്പര്യമുള്ളതിൽ ഓരോരുത്തർക്കും പങ്കെടുക്കാം.

ഇന്ത്യയിൽ നിന്നും ഈ അസംബ്ലിയിൽ പങ്കെടുക്കാൻ ഉദ്ദേശിക്കുന്നവർക്കായി ഒരു പ്രീ അസംബ്ലി ബാംഗ്ലൂരിൽ വച്ച് നാഷണൽ ക്രിസ്ത്യൻ കൗൺസിലിന്റെ ആഭിമുഖ്യത്തിൽ നടത്തുകയുണ്ടായി. അതിൽ ഇന്ത്യയിൽ ഇന്നും നിലനില്ക്കുന്ന 'caste system' എങ്ങനെ മനുഷ്യത്വം ഇല്ലാതാക്കുന്നു എന്നു വെളിപ്പെടുത്തുന്ന പ്രബന്ധങ്ങൾ വളരെ ശ്രദ്ധേയമായിരുന്നു. തമിഴ്നാട്ടിൽ ഉയർന്ന ജാതിയിലുള്ള ഒരു പെൺകുട്ടിയെ പ്രേമിച്ചു വിവാഹം കഴിപ്പിച്ചതു മൂലം ജീവിതം തന്നെ നഷ്ടപ്പെട്ട താഴ്ന്ന ജാതിക്കാരായ ഇളവരശനെപ്പറ്റി, നമ്മുടെ നാട്ടിൽ വർദ്ധിച്ചുവരുന്ന അഴിമതിയെയും അക്രമത്തെയും പറ്റി, ഇന്നാട്ടിലെ സ്ത്രീകൾ സഭയിലും സമൂഹത്തിലും അനുഭവിക്കുന്ന രണ്ടാംതരം പൗരത്വത്തെപ്പറ്റിയൊക്കെ ബാംഗ്ലൂരിലെ യുണൈറ്റഡ് തിയോളിക്കൽ കോളേജിലെ വിദ്യാർത്ഥികൾ കലാപ്രകടനങ്ങൾ കാഴ്ചവച്ചു. കൂടംകുളം ആണവ നിലയത്തിനെതിരെ സമരം നയിച്ച് ജയിൽ വാസം അനുഭവിക്കേണ്ട വന്ന സ്ത്രീകൾ സ്വന്തം അനുഭവങ്ങൾ വിവരിച്ചു. ഇങ്ങനെ ഓരോ രാജ്യവും WCC അസംബ്ലിയിൽ സ്വന്തം അനുഭവങ്ങൾ അവതരിപ്പിക്കും. കൂട്ടായ ചർച്ചകളിൽ കൂടെ പ്രശ്നങ്ങൾക്കുള്ള പ്രതികരണങ്ങൾ ഉരുത്തിരിയും.

ലോകസഭകളുടെ കൂട്ടായ്മയിൽ ഓർത്തഡോക്സ് സഭയിലെ സ്ത്രീകൾക്ക് എന്തു പങ്കാണു വഹിക്കാനുള്ളത്? 2008-ൽ ഗ്രീസിലെ Vols Academy for Women in Church and Society ഓർത്തഡോക്സ് സ്ത്രീകൾക്കുവേണ്ടി നടത്തിയ ഇന്റർ ഓർത്തഡോക്സ് കൺസൾട്ടേഷനിൽ ഉരുത്തിരിഞ്ഞ ചില ചിന്തകൾ ദൈവത്തിന് നന്ദിയർപ്പിക്കുന്ന വയാണ്.

1. സ്ത്രീകളുടെ പ്രശ്നങ്ങൾ പഠിക്കാൻ വേണ്ടി മാത്രം സിനഡിന്റെ ഒരു പ്രത്യേക കമ്മീഷനെ ഗ്രീസിനെ ഓർത്തഡോക്സ് സഭ നിയോഗിച്ചതിന്.

2. സ്ത്രീകളെ സംബന്ധിക്കുന്ന പ്രാർത്ഥനകളുടെ ഭാഷ നവീകരിക്കാൻ അന്ത്യോക്യൻ സഭയുടെ സിനഡ് തീരുമാനിച്ചതിന്.

3. സഭയുടെ പ്രവർത്തനകൾക്കായി ശെമ്മാശിനിമാരെ കോപ്റ്റിക് ഓർത്തഡോക്സ് സഭ അനുവദിച്ച് അനുഗ്രഹിച്ചതിന്.

4. സഭയുടെ കാര്യങ്ങളിൽ തീരുമാനമെടുക്കാനുള്ള വേദികളിൽ, ഇടവക തലത്തിലും സഭയാകമാനവും സ്ത്രീകൾക്ക് പങ്കാളിത്തം നൽകാൻ ഫിൻലന്റിലെ സഭ തീരുമാനിച്ചതിന്, ആരാധനയിലെ വേദവായന നടത്താൻ സ്ത്രീകൾക്ക് അവസരം നൽകിയതിനും.

ടർക്കിയിലെ ഈസ്റ്റാൻബൂളിൽ 1997-ൽ നടന്ന വിവിധ ഓർത്തഡോക്സ് സഭകളിലെ സ്ത്രീകളുടെ കൂടിക്കാഴ്ചയ്ക്കു ശേഷം ലോകത്തെമ്പാടുമുള്ള ഓർത്തഡോക്സ് സഭകളിൽ പല മാറ്റങ്ങളും ഉണ്ടായിട്ടുണ്ട്. എന്നാൽ വളരെ വേഗം മാറിക്കൊണ്ടിരിക്കുന്ന ഈ ലോകത്തിൽ, മനുഷ്യൻ കടന്നുപോകുന്നതായ സങ്കീർണ്ണങ്ങളായ അനുഭവങ്ങളെ മുൻനിർത്തി, ജീവിതത്തോടുള്ള മനുഷ്യരുടെ കാഴ്ചപ്പാടിൽ വരുന്ന മാറ്റങ്ങളെ കണക്കിലെടുത്തു കൊണ്ട്, ഓർത്തഡോക്സ് സഭകളിലെ സ്ത്രീകളുടെ സഭയ്ക്കുള്ളിലെ പ്രവർത്തനങ്ങളെക്കുറിച്ച് പുതിയ ഒരു രൂപരേഖ തയ്യാറേക്കേണ്ടതുണ്ട്. ■



# പുനർനവം 9

സഖേർ

"താൻ ചെയ്ത പ്രവൃത്തിയൊക്കെയും ദൈവം തീർത്തശേഷം താൻ ചെയ്ത സകല പ്രവൃത്തിയിൽ നിന്നും ഏഴാം ദിവസം നിവൃത്തനായി... അന്ന് നിവൃത്തനായതുകൊണ്ട് ദൈവം ഏഴാം ദിവസത്തെ ശുദ്ധീകരിച്ചു." (ഉല്പത്തി 2:1-3).

ഐഹിക ലോകത്തിലെ നന്മപ്രവൃത്തികൾ നിത്യ വിശ്രമത്തിന്റെ സ്വസ്ഥതയിലേക്ക് കൈപിടിച്ചു നടത്തുമെന്നതിന്റെ ദൃഷ്ടാന്തമായി ഈ വരികളെ ധ്യാനിക്കുന്ന പിതാക്കന്മാർ പാരമ്പര്യത്തിലുണ്ട്. ദൈവജനത്തിനു ലഭിക്കാനിരിക്കുന്ന ആത്യന്തിക സ്വച്ഛതയെ സൂചിപ്പിക്കുന്നുവെന്നാണ് മാർ അപ്രേം പറയുക.

വിശേഷപ്പെട്ട ശ്രമമാണ് വിശ്രമം എന്നു പറയാറുണ്ട്. ഏത് പ്രവൃത്തിക്കും ഒരു നിവൃത്തി ആവശ്യമുണ്ട്. ഒരു ചക്രത്തിന്റെ നാഭിപോലെയെന്നാണ് താവോ പറയുക. നാഭി ശൂന്യമാണ്. ചക്രമുരുളുമ്പോഴും നാഭിയിലെ അച്ചുതണ്ട് അനങ്ങില്ല; അതു ഇളകാൻ പാടില്ല. ചില സ്ഥായീഭാവങ്ങൾ ഒരു കാലത്തും നഷ്ടപ്പെടാനുള്ളതല്ല. ചില അടിസ്ഥാനങ്ങൾ ഇളക്കിപ്പറിക്കാനുള്ളതല്ല.

കഴിഞ്ഞ ദിവസം ഹൈദരബാദിൽ വച്ചാണ് ഞാനവനെ കണ്ടത്. എന്നേക്കാൾ പന്ത്രണ്ട് വയസ്സ് ഇളപ്പമുണ്ടാവും. ഒഴിവുദിനങ്ങളില്ലാത്ത ജോലിയെക്കുറിച്ചാണ് പറഞ്ഞതത്രയും! ജോലി കിട്ടിയിട്ട് വേണം ഒരവധിയെടുക്കാൻ എന്ന നമ്മുടെ പഴംപുരാണം നടപ്പാകാത്ത ഒരു കാലം. ഷിഫ്റ്റുകളുടെ ഇടവേളകളിലെ സുബോധമില്ലായ്മയാണ് അവരുടെ വിശ്രമം. ഇതിനിടയിലും നേരം കണ്ടെത്തി ആരാധനയിൽ സംബന്ധിക്കാനെത്തിയ കുഞ്ഞനിയന് പ്രണാമം.

ഈ പ്രപഞ്ചത്തിലെ സകലചരാചരങ്ങളും ഉറക്കം പിടിക്കുന്ന രാത്രിയാമങ്ങളിൽ 'പ്രകൃതിവിരുദ്ധ'മായി ജീവിക്കേണ്ടിവരുന്ന നമ്മുടെ ചെറിയ മക്കളെ ഓർക്കുക. ദൈവത്തിന്റെ വിശ്രമത്തെക്കുറിച്ചുള്ള വായനകളിൽ ഇതു ചേർക്കണമെന്ന് മനസ്സു ശഠിക്കുന്നു. വിശ്രമം ഒരു ഡിവൈൻ ആക്ട് ആണെന്ന് തിരുവെഴുത്ത് നിർബന്ധപൂർവ്വം ഓർമ്മിപ്പിക്കുന്നു.

ഒരു എം.പി.യുടെ അഞ്ചുവർഷത്തെ ജനസേവനത്തിന്റെ അടയാളമായി കൊണ്ടാടുന്ന 'ഹൈമാസ് ലൈറ്റുകളും' നിയോൺ പരസ്യപ്പലകകളും 24X7 ചാനലുകളും മാത്രമല്ല നമ്മുടെ രാത്രികളുടെ നീളം കൂട്ടുന്നത്. പടിഞ്ഞാറൻ പകലുകൾക്ക് വേണ്ടി ഹോമിക്കപ്പെടുന്ന കിഴക്കൻ യൗവ്വനങ്ങളുടെ 'നല്ല ഉറക്കങ്ങളും' അവയിലെ നിറമുള്ള സ്വപ്നങ്ങളും വല്ലാതെ നൊമ്പരപ്പെടുത്തുന്നു. ഈ പാവം 'ടെക്കി'കൾക്കും 'നെറ്റിസൺസിനും' എന്ത് സ്വസ്ഥതയാണുള്ളത്? ആരാണ് അകാലവർദ്ധക്യം ബാധിക്കുന്ന ഇവരുടെ നിലപാടുകളിലെ അരാജകത്വം ശ്രദ്ധിക്കുന്നത്? സഹവാസം എന്ന ആശയം തന്നെ 'ഷിഫ്റ്റ്' ചെയ്യപ്പെടുന്ന ഇവരുടെ ഷിഫ്റ്റുകൾക്കിടയിൽ കുടുംബം, ആരാധനാസമൂഹം, രാഷ്ട്രീയബോധം, എന്നിങ്ങനെയുള്ള പൊതുമണ്ഡലങ്ങൾക്ക് എന്ത് പ്രസക്തിയാണുള്ളത്? നിശ്ചയമായും അവരുടെ താളം വീണ്ടെടുക്കണം. അവരുടെ മുൻഗണനകളെ പുനർനിർണ്ണയം ചെയ്യാൻ പ്രേരിപ്പിക്കണം. ആന്തരിക സമാധാനത്തിന്റെ വഴികളിലേയ്ക്ക് അവരെ നടത്തണം. ജീവിതം ഒരു കലക്കവെള്ളപ്പാച്ചിലും അതിലെ മിൻപിടുത്തവുമല്ല എന്നവരറിയണം. ജീവിതം ഒരു തെളിനീരൊഴുക്കാണെന്നും അതിന്റെ ഓരങ്ങളിൽ പച്ചപ്പുൽമേടുകളും വൻമരങ്ങളും ഉണ്ടാകേണ്ടതുണ്ടെന്നും അവരറിയണം. ജീവിതം തളയ്ക്കേണ്ടി വരുന്ന ഈ സ്ക്രീനുകൾക്കു വെളിയിൽ നീലാകാശവും പച്ചക്കടലും ചുവന്ന ഭൂമിയും ഉണ്ടെന്നവരറിയണം.

പള്ളിയെന്തിന്? പ്രാർത്ഥനയെന്തിന്? നോമ്പും ഉപവാസവുമെന്തിനു എന്ന ഫേസ്ബുക്കിലെ സന്ദേഹങ്ങൾക്കു ഉത്തരമുണ്ടാകണം. ചില വിശേഷപ്പെട്ട ശ്രമങ്ങളാണിവയെല്ലാം എന്നവർക്കു ബോധ്യപ്പെടണം. ആഴ്ചയിലൊരു വിശേഷപ്പെട്ട ശ്രമം ഒരുമിച്ച് ദേവാലയത്തിലെത്തി നടത്തേണ്ടതുണ്ട്. ഒരു ദിനത്തിന്റെ ചില നേരങ്ങളെ 'വിശ്രമത്തി'നായി മാറ്റി വയ്ക്കേണ്ടതുണ്ട്. എല്ലാ ദിവസവും തട്ടുകടകളിൽ കുംഭമേളകൾ നടത്താതിരിക്കേണ്ടതുണ്ട്. നിരന്തരം ചലിക്കുന്ന നാവിനെ അടക്കേണ്ടതുണ്ട്. കണ്ണുള്ളത് തുറക്കാൻ മാത്രമല്ല; അടയ്ക്കാൻ വേണ്ടി കൂടെയാണെന്ന സി.ജെ.യുടെ വാക്ക് ഇനിയും ഓർമ്മിക്കേണ്ടതുണ്ട്. ഒരു പക്ഷേ, 'വർക്കഹോളിക്' ആയി പരമാവധി സമ്പാദിക്കാൻ നിർബന്ധിക്കുന്ന പുത്തൻ കരിയറിസത്തിന്റെ പാഠങ്ങൾക്കു ഇത് മൂരാച്ചിത്തരം ആയിരിക്കും. ഒരാൾ എന്തു എങ്ങനെ ചെയ്യുന്നുവെന്നത് അയാൾ എന്തിനു ചെയ്യുന്നുവെന്ന ലക്ഷ്യബോധത്തെ ആശ്രയിച്ചിരിക്കും എന്നു മറക്കരുത്; ജീവിതം നഷ്ടപ്പെടരുത്; നിന്റെ വാർദ്ധക്യം നിന്റെ യൗവ്വനത്തെ വിചാരണ ചെയ്യരുത്!

എന്റെ സഹോദരങ്ങളും വാത്സല്യമുള്ളവരേ, വൻസമരങ്ങളൊക്കെ 'ഒത്തുതീർപ്പാവുന്ന' കാലമാണ് നമ്മുടേത്. സർവ്വരാജ്യ തൊഴിലാളികളിലേറെയും സംഘടിക്കുന്നതു 'പബ്ബു'കളിൽ മാത്രമാവുന്ന ഒരു കാലം.

നമുക്ക് ഇടവേളകൾ ഉണ്ടാകണം. ജീവിതത്തിലെ ഷോർട്ട് ബ്രേയ്ക്കുകൾ പരസ്യത്തിന് വേണ്ടിയല്ല സഖേ! ദൈവിക രഹസ്യങ്ങളിലുള്ള പങ്കാളിത്തത്തിനു വേണ്ടിയാണ്. തന്മൂലം നമുക്ക് ആർജ്ജിക്കാനാവുന്ന ഉൾത്തെളിവുകൾക്കു വേണ്ടിയാണ്. ഞായറാഴ്ച പള്ളിയിലെ ആരാധന മുടക്കാതെയുള്ള എൻട്രൻസ് കോച്ചിംഗ് മതി എന്ന വീട്ടിലെ ശാഠ്യം കൊണ്ടാണ് ഇത്രയേറെ ഷിഫ്റ്റുകൾക്കിടയിലും ഞായർദിനം പള്ളിയിൽ പോകാൻ നേരം ഉണ്ടാകുന്നത് എന്നു പറഞ്ഞ പ്രിയ സുഹൃത്തിനും അവന്റെ മാതാപിതാക്കൾക്കും വീണ്ടും ഒരഭിവാദ്യം. കുട്ടിക്കാലത്ത് 'വെറുതെ' പള്ളിയിൽ കൊണ്ടുപോകുന്നതിനും വെറുതെ നോമ്പെടുപ്പിക്കുന്നതിലുമൊക്കെ ചില സംഗതികളുണ്ടെന്നു മനസ്സിലാക്കണം.

ശേഷം 43-ാം പേജിൽ



# പുസ്തകശാല

## നിഷ്കളങ്കതയുടെ സൗന്ദര്യം

ബസ്സേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ ബാവാ




എഴുതുകയും പറയുകയും ചെയ്യുന്ന വരികളിൽ വെളിച്ചമുണ്ടാവുക എന്നത് ഒരാൾക്ക് ദൈവം നൽകുന്ന പുണ്യമാണ്. അത് ജീവിതത്തിൽ പുലർത്തുന്ന നേരിനുള്ള പ്രതിഫലമാണ്. ഇത് സത്യസന്ധമായ ചില കുറിപ്പുകളുടെ പുസ്തകമാണ്. എം.ഒ.സി. പബ്ലിക്കേഷൻ, വില:100, പേജ്: 172

## പാശ്ചാത്യ സംഗീത പ്രവേശിക

ഫാ. ഡോ. എം. പി. ജോർജ്




പാശ്ചാത്യ സംഗീതത്തിന്റെ പ്രാരംഭപാഠങ്ങൾ മുതൽ അതിന്റെ ചരിത്രവും വളർച്ചയും അവതരിപ്പിക്കുന്ന പാശ്ചാത്യ സംഗീത സംബന്ധിയായ മലയാളത്തിലെ ഏക ആധികാരിക ഗ്രന്ഥം. ഡി.സി. ബുക്സ്, പേജ്. 190, വില. 175.

## അറിഞ്ഞതും പിന്നെ ഹൃദയം പറഞ്ഞതും

സഖേർ



ഇരുട്ടു കട്ടപിടിച്ച രാത്രിയിൽ ഇടയ്ക്കിടെ മിന്നൽ പിണർപോലെ നമുക്കു ഉൾക്കാഴ്ച നല്കുന്ന ഈ പുസ്തകം വായിക്കുവാനുള്ളതല്ല. ധ്യാനിക്കുവാനുള്ളതാണ്. അവതാരിക -ഫാ. ഡോ. കെ. എം. ജോർജ്, ബസേലിയൻ ബുക്സ്, വില : 50 രൂപ, രണ്ടാം പതിപ്പ്.

## ദാനമാകുന്ന ജീവിതം

ജിജി തോമസ്




തന്റെ കാലത്തെക്കുറിച്ചുള്ള ആകുലതകളെയും സമസ്യകളെയും അകൈതവമായ ധീരതയോടെ സമീപിക്കുന്ന ഒരു യൗവ്വനക്കാരന്റെ തുറന്നെഴുത്ത്. പുതിയ കണ്ടുപിടിത്തങ്ങളല്ല. പുതിയ കാഴ്ചപ്പാടാണ് വേണ്ടതെന്ന് ഇയാൾ ശഠിക്കുന്നുമുണ്ട്. വില: 60, പേജ് 64

## പുനർനവം ...

42-ാം പേജിൽ നിന്നു തുടർച്ച..

നിർഭാഗ്യവശാൽ വെറുതെ ഇരിക്കുന്നതു ഒട്ടും നന്നല്ല എന്നൊരു തെറ്റിദ്ധാരണ അതിവേഗം ബഹുദൂരം സഞ്ചരിക്കുന്ന പുതിയ കാലത്തിനുണ്ട്. അതുകൊണ്ടുതന്നെ വെറുതെ കിടക്കുന്ന പുറംപോക്കുകളിൽ മണ്ണടിച്ച് നികത്തുന്നു. തരിശിട്ട വയലുകളിൽ വിമാനത്താവളത്തിനു വിത്തിടുന്നു. ആരോടും കലഹിക്കാത്ത കണ്ടൽക്കാടുകൾ വെട്ടിത്തകർക്കുകയും പൊക്കുടനെ ചവിട്ടിത്താഴ്ത്തുകയും ചെയ്യുന്നു. പുഴയോരങ്ങളെ വിലയ്ക്കെടുത്തും വെറുതെ കിടന്ന മണൽത്തരികളെ കരുണയില്ലാതെ കവർന്നും പുഴകളെ മാനഭംഗപ്പെടുത്തുന്നു. നെയ്യാറ്റിൻകരയിലെ ഡാർളിയുടെ 'കിടപ്പാടം' കഴിഞ്ഞയാഴ്ച ഒഴുക്കിൽപ്പെട്ടു പോലീസ് സ്റ്റേഷനിലാകുന്നു. ജസീറയെയും കുട്ടികളെയും വെറുതെ കുത്തിയിരിക്കാൻ സമ്മതിക്കാതെ മണലൂറ്റുന്നു. 'നാലുമണിക്കാറ്റ്' ഒരു സംഭവമാകുന്നതിനുമുമ്പ് നമ്മൾ അന്തികൂടിയിരുന്ന നമ്മുടെ ചന്തമൈതാനങ്ങളിൽ നിറയെ ഷോപ്പിംഗ് കോംപ്ലക്സുകൾ ഉയർന്നു. പള്ളിമുറ്റങ്ങളിൽ അറിവും ആരോഗ്യവും വിറ്റുതുടങ്ങി. വലിയഅവധികൾ ഇല്ലാതെയായ സെമസ്റ്റർ കാലമെത്തി. ഉള്ള ഒഴിവുദിനങ്ങളത്രയും ട്യൂഷൻകൊണ്ട് കുത്തിനിറച്ചു. പോരാഞ്ഞിട്ട് നോമ്പ് കാലത്തു വെറുതെ കിടക്കേണ്ട നാവ് അനക്കിക്കൊണ്ടിരുന്നു. ഒഴിഞ്ഞുകിടക്കേണ്ട വയറ് നിറച്ചുവച്ചു. പറഞ്ഞതിൽ ചില ആശയങ്ങൾക്ക് വിജയൻമാഷിനോടു കടമുണ്ട്.

വെറുതെ ഇരുന്നു ചിന്തിച്ചതുകൊണ്ടാണു സോക്രട്ടീസിന്റെ ഭാര്യ സന്താപ്പ അയാളുടെ തലയിൽ വെള്ളം കോരിയൊഴിച്ചത് എന്നു പറഞ്ഞാൽ ഇക്കാലത്തു വളരെ ശരിയായ സംഗതിയാണ്. കാരണം സ്ഥലവും സമയവും വെറുതെയിടുക എന്നാൽ അത് നഷ്ടവും അബദ്ധവുമാണ് എന്നുതന്നെയാണു ഈ കാലത്തിന്റെ പാഠം.

തിരുവെഴുത്തിന്റെ ഒന്നാം പാഠം ഒരു തിരുത്താണ് ഇതിനു നൽകുന്നത്. വെറുതെ ഇരിക്കുന്നതു ഒരു ദൈവിക കർമ്മമായിട്ടാണ് പഠിപ്പിക്കുന്നത്. വെറുതെ ഇരിക്കുന്നത് ശുദ്ധീകരിക്കാനാണ്. കലങ്ങിയ വെള്ളം തെളിയാൻ വെറുതെ കാത്തിരിക്കുക എന്നു പറഞ്ഞ ബുദ്ധൻ തന്നെയാണ് ചോദിക്കുന്നത്, നിശബ്ദരായിരിക്കാതെ നിങ്ങൾക്കു എപ്പോഴാണു എന്തെങ്കിലുമൊന്നു അഭ്യസിക്കാനാവുക എന്ന്.

മൗനം ഏറെ ചാലിച്ച ജീവിതങ്ങൾക്കു എന്തൊരഴകാണ്? തമ്പുരാന്റേതിനു മാത്രമല്ല അമ്മ മറിയത്തിന്റെയും സ്നേഹിതൻ യോഹന്നാന്റെയുമൊക്കെ വാക്കിനും ജീവനും എന്തൊരു വെളിച്ചമാണ്. ചിലപ്പോൾ ഒരാൾ തന്നെത്താൻ വെളിപ്പെടുത്തുംവരെ മരുഭൂമിയിൽ ആയിരുന്നതുകൊണ്ടാവും! ചിലപ്പോൾ അവൾ എല്ലാം ഹൃദയത്തിൽ സംഗ്രഹിച്ചതുകൊണ്ടാവും! പലപ്പോഴും തനിച്ച് മലയിലേക്ക് അവൻ പിൻവാങ്ങിയതുകൊണ്ടാകും.

വെളിച്ചമുണ്ടാക്കുകയും ആ വെളിച്ചത്തിൽ സകല സൃഷ്ടികളേയും നല്ലതെന്നു കാണുകയും ചെയ്യുമ്പോൾ ഒരാൾക്കു ആന്തരീകമായ ഒരു സ്വസ്ഥതയ്ക്കും വിശ്രമത്തിനും അവകാശമുണ്ടെന്നു ദൈവം നമ്മെ ഓർമ്മപ്പെടുത്തുകയായിരിക്കും. ഒപ്പം സ്വാഭാവികതയുടെ 'നല്ല ഇടങ്ങൾ' നമുക്കു നൽകിയിരുന്ന ശാന്തിയും സന്തുലനവും തകർക്കുന്ന നമ്മുടെ വികസന ബോധത്തിന്റെ തിടുക്കങ്ങളെയും ഈ ഭാഗം ശകാരിക്കുന്നുണ്ടാവും... തീർച്ച!. ■

## സാമ്പത്തിക സംയമനം പാലിക്കണം

### പ. കാതോലിക്കാ ബാവാ

രാജ്യം നേരിടുന്ന സാമ്പത്തിക പ്രതിസന്ധി തരണം ചെയ്യാൻ വ്യക്തികളും സ്ഥാപനങ്ങളും സർക്കാരും സാമ്പത്തിക സംയമനം പാലിക്കണമെന്ന് പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ. സ്വർണ്ണം ഉൾപ്പെടെയുള്ള ആഡംബര ഉല്പന്നങ്ങളോടുള്ള ഭ്രമം കുറയ്ക്കണം. അവയുടെ ഇറക്കുമതി കുറയ്ക്കുകയും ഇന്ത്യൻ ഉല്പന്നങ്ങളുടെ കയറ്റുമതി പ്രോത്സാഹിപ്പി ക്കുകയും ചെയ്യണമെന്നും പരിശുദ്ധ ബാവാ ആഹ്വാനം ചെയ്തു. രാജ്യത്തിനുവേണ്ടി പ്രത്യേകം പ്രാർത്ഥിക്കണമെന്ന് അദ്ദേഹം നിർദ്ദേശിച്ചു.




**16TH DEATH ANNIVERSARY**
**22.02.2013**

**IInd Death Anniversary,**
**19-09-2013**

In Loving Memory of



**MR. K.I. THOMAS**



**ALEYAMMA THOMAS**

**Kudathumuriyil**
**Mallappally**

Inserted by.

Mr. Omman Panicker & Mrs. Asha panicker
Dr. John Mathew & Mrs. Pinky John
Mr. Anil Thomas & Mrs. Sherin Thomas
Children and Relatives

## ഐക്യരാഷ്ട്രസഭയും അഖിലലോക സഭാ കൗൺസിലും ഇടപെടണം

ആലപ്പോയിലെ സുറിയാനി-ഗ്രീക്ക് ഓർത്തഡോക്സ് മെത്രാപ്പോലീത്തന്മാരായ മാർ ഗ്രീഗോറിയോസ് യോഹന്ന ഇബ്രാഹിം, പൗലോസ് അൽ യാസിഹി എന്നിവരെയും ഏതാനും വൈദീകരെയും തട്ടിക്കൊണ്ടു പോയി തടവിലാക്കിയിരിക്കുന്ന തീവ്രവാദികളുടെ നടപടിയിൽ മലങ്കര ഓർത്തഡോക്സ് സഭാ എപ്പിസ്ക്കോപ്പൽ സുന്നഹദോസ് ഉത്കണ്ഠ രേഖപ്പെടുത്തുകയും സിറിയായിലെ അഭ്യന്തര യുദ്ധത്തിന് ശമനമുണ്ടാകുന്നതിന് ഐക്യരാഷ്ട്രസഭയും അഖിലലോക സഭാ കൗൺസിലും ഇടപെടണമെന്ന് അഭ്യർത്ഥിക്കുകയും ചെയ്തു. പ. ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ അദ്ധ്യക്ഷതയിൽ കോട്ടയം ദേവലോകം കാതോലിക്കേറ്റ് അരമനഹാളിൽ ചേർന്ന യോഗത്തിൽ സുന്നഹദോസ് സെക്രട്ടറി ഡോ. മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്താ അവതരിപ്പിച്ച പ്രമേയം സിറിയായിലും ഈജിപ്തിലും പീഡനമനുഭവിക്കുന്ന ക്രൈസ്തവ സമൂഹത്തോട് ഐക്യദാർഢ്യം പ്രഖ്യാപിച്ചു. ബന്ധികളായ പിതാക്കന്മാരുടെ ആശ്വാസത്തിനും സത്വര മോചനത്തിനും വേണ്ടിയും സംഘർഷമേഖലയിലെ സമാധാനത്തിനും വേണ്ടിയും പ്രാർത്ഥിച്ചു.



## 'വീടിനൊരു മലങ്കരസഭ'

### സബ്ക്രിപ്ഷൻ മൊബിലൈസേഷൻ പ്രോഗ്രാം 2013

മലങ്കരസഭ മാസികയുടെ ഭദ്രാസനതല പ്രവർത്തനങ്ങളുമായി ബന്ധപ്പെട്ടും വിവിധ മേഖലകളെ ബ്യൂറോകളായി തിരിച്ചുകൊണ്ടും മുൻവർഷങ്ങളിൽ പ്രവർത്തകർക്ക് നൽകിയിരിക്കുന്ന അനുമതികളുടെ കാലാവധി അവസാനിക്കുകയാണ്. പ്രവർത്തനനിരതമല്ലാത്ത മേഖലകളും സഭാ മാസിക ഡയോസിഷൻ മാനേജർമാരും താഴെ പറയുന്ന നമ്പരുകളുമായി ബന്ധപ്പെട്ട് വാർഷിക സ്റ്റേറ്റ്മെന്റ് സമർപ്പിക്കുകയും അനുമതി പത്രങ്ങളും പ്രസിഡന്റ് തിരുമേനിയുടെ കല്പനകളും പുതുക്കി വാങ്ങിവാൻ ശ്രദ്ധിക്കുകയും ചെയ്യണമെന്ന് ഓർമ്മിപ്പിക്കുന്നു. ചുമതലക്കാരായ ബഹു. വൈദികർ ഇക്കാര്യത്തിൽ പ്രത്യേക ശ്രദ്ധ ചെലുത്തണമെന്ന് താൽപര്യപ്പെടുന്നു.

Off. : 0481 - 2573234, Mob.: 9744648617






ഫാ. ഷാലു ലൂക്കോസ്, തിരുമംഗലം


# സമ്യഗ് ദർശനം

ഒരു കമ്മ്യൂണിസ്റ്റ്കാരൻ കർഷകനോട് ചോദിക്കുകയായിരുന്നു. "നിങ്ങൾ കമ്മ്യൂണിസത്തിൽ വിശ്വസിക്കുന്നുവോ ഇല്ലയോ'' "തീർച്ചയായും ഞാൻ കമ്മ്യൂണിസത്തിൽ വിശ്വസിക്കുന്നു." -കർഷകൻ പറഞ്ഞു.

നേതാവ് ചോദിച്ചു. "നിങ്ങൾക്ക് രണ്ട് കാറുണ്ടായിരുന്നെങ്കിൽ അതിലൊന്ന് ഇല്ലാത്തവന് കൊടുക്കാൻ തയ്യാറാകുമോ"

"തീർച്ചയായും"

"നിങ്ങൾക്ക് രണ്ട് വീടുണ്ടായിരുന്നെങ്കിൽ അതിലൊന്ന് നിങ്ങൾ ഇല്ലാത്തവന് കൊടുക്കുമോ"?

"തീർച്ചയായും"

കമ്മ്യൂണിസ്റ്റ് നേതാവ് തുടർന്ന് ചോദിച്ചു.

"നിങ്ങൾക്ക് രണ്ട് പശുക്കൾ ഉണ്ടായിരുന്നെങ്കിൽ അവയിലൊന്നിനെ നിങ്ങൾ ഇല്ലാത്തവന് കൊടുക്കുമോ?

കർഷകൻ പറഞ്ഞു. "ഇല്ല ഒരിക്കലുമില്ല"

കമ്മ്യൂണിസ്റ്റ് നേതാവ് ചോദിച്ചു. "ഇത് അസംബന്ധമായി തോന്നുന്നു. ഇതുവരെ നിങ്ങൾ പറഞ്ഞത് 'അതെ' 'അതെ' എന്നാണ്. എന്ത് കൊണ്ടാണ് പെട്ടെന്ന് ഒരു ഇല്ല എന്ന് പറഞ്ഞത്?

കർഷകൻ പറഞ്ഞു. "എനിക്ക് രണ്ട് കാറുകളില്ല, എനിക്ക് രണ്ട് വീടുകളുമില്ല. പക്ഷെ എനിക്ക് രണ്ട് പശുക്കളുണ്ട്."

കൈവശം ഇല്ലാത്ത ഒന്നിനെ ദാനം ചെയ്യാൻ നമുക്ക് ഒരു പ്രയാസവുമില്ല. കൈവശം ഒന്നും ഇല്ലാത്തപ്പോൾ എല്ലാം ദാനം ചെയ്യുവാൻ നിങ്ങൾക്ക് കഴിയും ചിലർ സൂര്യനെത്തന്നെ ദാനം ചെയ്യും, അല്ലെങ്കിൽ ചന്ദ്രനെ. തനിക്കുള്ളതിനെ ദാനം ചെയ്യേണ്ടി വരുമ്പോഴാണ് പ്രശ്നം ആരംഭിക്കുക.

ഇല്ലായ്മകളുടെ ആഘോഷമാണ് ഇന്ന് ലോകത്തിൽ കാണുക. തനിക്കില്ലാത്തതെല്ലാം മറ്റുള്ളവർക്ക് നൽകാനുള്ള വ്യഗ്രതയാണ് കാണപ്പെടുക. ''പുൾപിറ്റിൽ'' നിന്ന് തനിക്കില്ലാത്ത ഗുണവിശേഷങ്ങൾ മറ്റുള്ളവർക്ക് ഉണ്ടാകണമെന്ന് വിളിച്ച് കൂകുന്ന എത്രപേർ-? തനിക്കില്ലാത്തത് മറ്റുള്ളവരിൽ സൃഷ്ടിച്ച് കാണാൻ ത്രപ്പെടുന്ന എത്രപേർ? ''ഗുരുത്വമില്ലാത്തവർ'' ഉള്ളിൽ 'ഗുരു' ഇല്ലാത്തവർ മറ്റുള്ളവർക്കെല്ലാം ഗുരുവായി ഇറങ്ങിപ്പുറപ്പെടുന്ന കാഴ്ച എത്ര അസഹനീയമാണ്.

'സ്നേഹം' ഇല്ലായ്മയാണ് അതിനെപ്പറ്റി വാചാലമാകാൻ നമ്മെ പ്രേരിപ്പിക്കുന്നത്. വാചാലതയിൽ വീണ് നാമെല്ലാം ഉരുണ്ട് കൊണ്ടിരിക്കുകയാണ്. ദൈവം വാചാലനായിരുന്നില്ല, എല്ലാറ്റിനും അവിടുന്ന് മാതൃകയാവുകയായിരുന്നു. വാചാലമാകുന്നിടത്ത് മാതൃക നഷ്ടപ്പെടുകയാണ് വാചാലത നഷ്ടപ്പെടുന്നിടത്താണ് സൂക്ഷ്മമായ അവബോധത്തിലേക്ക് നാം എത്തിച്ചേരുക. ഗുരു, ആശയം, പ്രഭാഷണം, മതം ഇവയെല്ലാം "ജീവന"മായി പുനരാവിഷ്കരിക്കപ്പെടണം. "ഉപജീവന"മായി അധപതിപ്പിക്കരുത്. ചൂഷണ മാർഗ്ഗങ്ങളായി മാറ്ററുത്. ഇവയ്ക്ക് അതിജീവന പാത തുറക്കാനാകാത്തതും ഉപജീവനമാർഗ്ഗമാകുന്നതിനാലാണ് ".


E-mail: fr.thirumangalam@gmail.com



# LETTERS TO THE EDITOR

## വ്യക്തിത്വത്തെ സംരക്ഷിക്കാൻ

നമ്മേക്കുറിച്ച് മനഃപൂർവ്വം മോശമായി ചിന്തിച്ച് പ്രതിഫലിപ്പിക്കുകയോ പെരുമാറുകയോ ചെയ്താൽ നിയമപരിരക്ഷയിലൂടെ വ്യക്തിത്വം വീണ്ടെടുക്കാൻ കഴിയും.

ഈ അടുത്തകാലത്ത് സോളാർ തട്ടിപ്പ് വിഷയവുമായി മാദ്ധ്യമങ്ങളിലൂടെ കേട്ട വാചകങ്ങളാണ് "നിങ്ങൾ അത് തെളിയിച്ചാൽ എന്റെ സ്വത്ത് മൊത്തമായി നിങ്ങൾക്കു എഴുതി തരാം." അല്ലെങ്കിൽ "ഞാൻ പൊതുജീവിതം അവസാനിപ്പിക്കാം" മന്ത്രിസ്ഥാനം രാജിവയ്ക്കും എന്നൊക്കെ കൂടാതെ ചിലർ വക്കീൽ നോട്ടീസും മറ്റുമായി സ്വന്തം വ്യക്തിത്വം കാത്തുസൂക്ഷിക്കുന്നതിൽ ജാഗരൂകരാണ്.

ഈ വ്യക്തിയെ അപകീർത്തിപ്പെടുത്താനുള്ള ഉദ്ദേശത്തോടെ എന്തെങ്കിലും പ്രസിദ്ധീകരിക്കുകയോ ദൃശ്യമാധ്യമങ്ങളിലൂടെ കാണിയ്ക്കുകയോ പറയുകയോ ചെയ്താൽ ആരോപണ വിധേയനായ വ്യക്തി താൻ നിരപരാധിയാണെന്ന് ഉറപ്പുണ്ടെങ്കിൽ ആരോപണം ഉന്നയിച്ച ആൾക്കെതിരെയും ആരോപണം പ്രസിദ്ധീകരിച്ച മാധ്യമത്തിനെതിരെയും മാനനഷ്ടക്കേസ് ഫയൽചെയ്തു നഷ്ടപരിഹാരം നേടാവുന്നതാണ്.

വാക്കുകളിലൂടെ അപകീർത്തിപ്പെടുത്തുക അല്ലെങ്കിൽ വ്യക്തിയെക്കുറിച്ച് അപകീർത്തികരമാണെന്ന് അറിഞ്ഞുകൊണ്ട് മനഃപൂർവ്വം അയാളുടെ മാന്യതയ്ക്കു കോട്ടം വരത്തക്കവിധം പെരുമാറുക എന്നിവയെല്ലാം മാനനഷ്ടക്കേസിൽ ആധാരമായ വിഷയങ്ങളാണ്.

പ്രസിദ്ധീകരണം എന്നു ഉദ്ദേശിക്കുന്നത് ദിനപത്രത്തിൽക്കൂടി മാത്രമല്ല മറിച്ച് നോട്ടീസുകൾ, പോസ്റ്ററുകൾ, കത്തുകൾ എന്നിവയും ഉൾപ്പെടുത്തും. മരണപ്പെട്ട ഒരു വ്യക്തിയെപ്പറ്റി പോലും അപകീർത്തിപ്പെടുത്താവുന്ന വാർത്ത പ്രസിദ്ധീകരിച്ചാൽ അയാളുടെ അനന്തരാവകാശികൾക്കു നഷ്ടപരിഹാരത്തിന് കോടതിയെ സമീപിക്കാവുന്നതാണ്.

ബ്രിട്ടീഷുകാർ കൊണ്ടുവന്ന അപകീർത്തി നാം പിൻതുടർന്നു പോകുന്നത് ബ്രിട്ടനിൽ പണ്ടുമുതൽക്കേ മാനനഷ്ടത്തിനു വലിയ പ്രാധാന്യം നൽകി വരുന്നുണ്ട് മാധ്യമങ്ങളിൽ വരുന്ന റിപ്പോർട്ടുകൾ പോലും വായിച്ച് നോക്കിയിട്ട് അതിൽ മോശമായി ചിത്രീകരിക്കുന്ന ആൾതാനാണെന്ന് ഏതെങ്കിലും ഒരു മനുഷ്യന് തോന്നിയാൽ അയാൾക്കു കോടതിയെ സമീപിച്ച് അനുകൂലവിധി തേടാവുന്നതാണ്. അതുകൊണ്ട് മാധ്യമപ്രവർത്തകർ വളരെ ഭയത്തോടെയാണ് അവിടെത്തെ അപകീർത്തി നിയമത്തെ നോക്കി കാണുന്നത്.

ഉത്തമവിശ്വാസമുള്ള ക്രിയാത്മക വിമർശനങ്ങൾക്കും അതുപോലെ പാർലമെന്റിലും, നിയമസഭകളിലും ഉന്നയിക്കുന്ന ആരോപണങ്ങൾക്കും കോടതിമുറികളിൽ സാക്ഷികളെ അഭിഭാഷകർ ചോദ്യം ചെയ്യുമ്പോൾ ഉണ്ടാകുന്ന മാനനഷ്ടങ്ങൾക്കും എതിരെയുള്ള കേസ് നിലനിൽക്കുന്നതല്ല.

പൊതുപ്രവർത്തകർക്കെതിരെയും വ്യക്തികൾക്ക് എതിരെയും ആരോപണം ഉന്നയിച്ച് വ്യക്തിത്വത്തെ ഹനിക്കുന്നതിന് തടയിടാൻ സിവിലായും ക്രിമിനലായും ഉള്ള നിയമം പര്യാപ്തമാണ്.

**അഡ്വ. ബേബി പുഞ്ചക്കോണം**

## അത്യുഗ്ര പ്രസംഗം

തിരുവനന്തപുരം ശാന്തിനിലയത്തിന്റെ സമർപ്പണ ചടങ്ങിൽ സി.പി.ഐ. (എം) സംസ്ഥാന സെക്രട്ടറി പിണറായി വിജയൻ നടത്തിയ പ്രസംഗം അഭിനന്ദനമർഹിക്കുന്നു. എ.ഡി. 52-ൽ ക്രിസ്തുശിഷ്യനായ സെന്റ് തോമസിനാൽ സ്ഥാപിക്കപ്പെട്ട സഭയാണ് ഓർത്തഡോക്സ് സഭ. ആദിമ നൂറ്റാണ്ടുകളിൽതന്നെ വൈദേശിക സാമ്രാജ്യത്വ ശക്തികൾക്കെതിരെ, ദേശീയതയും വ്യക്തിത്വവും നിലനിർത്താനുള്ള പോരാട്ടം ഇന്ത്യയിൽ തന്നെ വിദേശ ശക്തികൾക്കെതിരായി ഈ സഭയുടെ പൂർവ്വീകർ നടത്തിയ സമരമാണ് കൂനൻ കുരിശ് സത്യം. ഇന്ത്യയിലെ തന്നെ സ്വാതന്ത്ര്യസമരത്തിൽ ആദ്യത്തേയായിരിക്കാമെന്നാണ് എന്റെ വിശ്വാസം.

കേരളത്തിൽ ആദ്യമായി ഇംഗ്ലീഷ് വിദ്യാഭ്യാസം നടപ്പിലാക്കിയതും ഓർത്തഡോക്സ് സഭയാണെന്ന് ഓർക്കാതിരിക്കാൻ കഴിയില്ല.

ഇൻഡ്യയിൽ എല്ലായിടത്തും വിദ്യാഭ്യാസ സ്ഥാപനങ്ങൾ ഉള്ള ഈ സഭയുടെ വിദ്യാലയങ്ങളിൽ 95% എയ്ഡഡ് മേഖലയിൽ ഉള്ളതാണ് എന്നുള്ളത്, സഭ വിദ്യാഭ്യാസ കച്ചവടത്തിന് എതിരാണ് എന്നുള്ളതിന്റെ തെളിവാണ്. മറ്റൊരു പ്രത്യേകത ഈ സഭയിൽ മതപരിവർത്തനം ഇല്ലാ എന്നുള്ളതാണ്.

ഇത്രയധികം പാരമ്പര്യവും, ദേശീയതയും ഉള്ള സഭയാണ് ഓർത്തഡോക്സ് സഭയെന്ന് അറിഞ്ഞ ബഹു. പിണറായി വിജയന്റെയും കമ്യൂണിസ്റ്റ് നേതാക്കന്മാരുടെയും ഭരണകാലത്ത്, ദേശീയ സഭയുടെ പള്ളികളുടെ അവകാശം ഓർത്തഡോക്സ് സഭയ്ക്കാണെന്ന ബഹു. സുപ്രീം കോടതിവിധിയുണ്ടായിട്ടും അത് നേടിയെടുക്കുവാൻ വേണ്ടി സെക്രട്ടറിയേറ്റിൽ മെമ്മോറാണ്ടവുമായി ചെന്ന പ. സഭയുടെ തിരുമേനിമാരെ ആക്ഷേപിക്കുകയും, വൈദികരെയും, അത്മായരെയും തെരുവു നായ്കളെ തല്ലുന്നതുപോലെ തല്ലി പരിക്കേല്പിക്കുകയും ചെയ്തപ്പോൾ അറിയാതെ പോയ ചരിത്രം ഇപ്പോഴെങ്കിലും മനസിലാക്കാൻ ബഹു. പിണറായി വിജയനും, കമ്യൂണിസ്റ്റ് പാർട്ടിക്കും കഴിഞ്ഞു എങ്കിൽ ഈ പ്രസംഗത്തിന് അഭിനന്ദനം അർഹിക്കുന്നു.

**- ഷിനു പറപ്പോട്ട്, അമയന്നൂർ, 9495108007**

## കാലാവധി ഏകീകരിക്കണം

മലങ്കര അസോസിയേഷൻ, മെത്രാസന ഇടവകയോഗം എന്നിവയുടെ കാലാവധി ഏകീകരിക്കുന്നത് (Co-terminus) നല്ലതാണ്. ചെങ്ങന്നൂർ, കൊച്ചി, അഹമ്മദാബാദ് തുടങ്ങിയ മെത്രാസന ഇടവകയോഗവും കൗൺസിലും ആ രീതിയിലാണ് പോകുന്നത്. എന്നാൽ അങ്കമാലി, കോട്ടയം സെൻട്രൽ തുടങ്ങിയ ചില മെത്രാസനങ്ങൾ വ്യതിചലിച്ചും പോകുന്നുണ്ട്. ആവശ്യമെങ്കിൽ ഒരു പൊതുയോഗത്തിന്റെ കാലാവധി ഏഴു വർഷം വരെ വർദ്ധിപ്പിച്ചോ മൂന്നു വർഷം വരെ കുറച്ചോ 2017 മാർച്ച് 31ന് കാലാവധി പൂർത്തിയാകത്തക്കവിധം ഇത് ഏകീകരിക്കാവുന്നതാണ്. അതാതു മെത്രാസന പൊതുയോഗത്തിന്റെ മുൻകൂട്ടിയുള്ള തീരുമാനം ഉണ്ടാകണമെന്നു മാത്രം. കൊച്ചി, അഹമ്മദാബാദ് തുടങ്ങിയ മെത്രാസനങ്ങളിലെ ഇടവകകളിൽ നിന്ന് 2012 - 2017ലെ അസോസിയേഷനിലേക്കും മെത്രാസന ഇടവകയോഗത്തിലേക്കും അംഗങ്ങളെ ഒരുമിച്ചു തെരഞ്ഞെടുത്തത് അനുകരണീയമായ മാതൃകയാണ്. ഇപ്പോഴേ ശ്രമിച്ചാൽ 2017 ആദ്യം എല്ലാ മെത്രാസനങ്ങളിലും തെരഞ്ഞെടുപ്പു നടത്തി 2017 ഏപ്രിൽ ഒന്നിന് ആരംഭിക്കുന്ന സാമ്പത്തിക വർഷം തന്നെ (2017 ഏപ്രിൽ ഒന്നിനോ അതു കഴിഞ്ഞുള്ള ഒന്നു രണ്ടു മാസത്തിനകമോ) മെത്രാസനങ്ങളിൽ പുതിയ ഭരണസമിതി നിലവിൽ വരുത്താവുന്നതാണ്. മാനേജിംഗ് കമ്മറ്റിയിലെയും മെത്രാസന കൗൺസിലിലെയും അംഗങ്ങൾ ഒരുമിച്ച് ഉൾപ്പെടുന്ന കമ്മറ്റികൾ രൂപീകരിക്കേണ്ട ആവശ്യം വരുമ്പോൾ (ഉദാ: - ചില കോളജ് കൗൺസിലുകൾ) അക്കാര്യം സുഗമമാക്കുന്നതിന് ഇതു സഹായിക്കും.

**വർഗീസ് ജോൺ, തോട്ടപ്പുഴ**

## ഭക്തിയും നയതന്ത്രജ്ഞതയും

ഈ കഴിഞ്ഞ 12, 13 തീയതികളിൽ തിരുവനന്ത പുരത്ത് ഇടത്തുപക്ഷം നടത്തിയ സെക്രട്ടറിയേറ്റ് ഉപരോധം ഇലയ്ക്കും മുള്ളിനും കേടു കൂടാതെ പരിഹരിച്ചതിൽ കേരളാ മുഖ്യമന്ത്രിയെ അഭിനന്ദിക്കുന്നു. ശ്രീ. ഉമ്മൻചാണ്ടിയെയും, കുടുംബത്തെയും ഒറ്റപ്പെടുത്തി ആക്രമിക്കുന്നത് ഖേദകരമാണ്. ഇടതുമുന്നണി ഒന്നടങ്കം, സ്വന്തം പാർട്ടിയിലെ ചിലർ, ജനാധിപത്യ ഐക്യ മുന്നണിയിലെ ചില ഘടക കക്ഷി നേതാക്കൾ, പത്രമാധ്യമങ്ങളിൽ ബഹുഭൂരിപക്ഷം, ദൃശ്യമാധ്യമങ്ങളിലെ ഏറെക്കുറെ എല്ലാവരും അദ്ദേഹത്തിന്റെ രാജിക്കായി മുറവിളികൂട്ടുന്നത് നാം എല്ലാവരും കാണുകയും കേൾക്കുകയും ചെയ്തതാണ് എന്നിട്ടും അദ്ദേഹം തന്നെ വിജയിച്ചു. അതിന് പ്രധാനമായ കാരണം അദ്ദേഹത്തിന്റെ കറ തീർന്ന ദൈവ വിശ്വാസവും ദൈവാശ്രയവും മാത്രമാണ്. യിസ്രായേൽ രാജാവായ ദാവീദിന്റെ വാക്കുകളാണ് പെട്ടെന്ന് ഓർമ്മയിൽ എത്തുന്നത് "നിന്റെ വശത്ത് ആയിരം പേരും നിന്റെ വലത്തുവശത്ത് പതിനായിരം പേരും വീഴും എങ്കിലും അതു നിന്നോട് അടുത്തുവരുകയില്ല." അതാണ് ഇവിടെയും നടന്നത്. ഇത് അദ്ദേഹത്തെ ഏറ്റവും വലിയ രാജ്യനയതന്ത്രജ്ഞൻ ആക്കുന്നു.

ഉപരോധം സംഘർഷത്തിലേക്ക് പോകാതെ നിയന്ത്രിച്ച ഇടതുമുന്നണി നേതാക്കന്മാരേയും അഭിനന്ദിക്കുന്നു.

**ഫാ. സാമുവേൽ ജോൺ തേവത്തുമണ്ണിൽ**

■

## പ്രാദേശിക രുചികൾ തേടുന്നു

കേരളത്തിന്റെ തനതായ ഭക്ഷണവിഭവങ്ങളുടെ രുചിക്കൂട്ടുകളുടെ ഒരു കൈപുസ്തകം ഞാൻ തയ്യാറാക്കിക്കൊണ്ടിരിക്കുകയാണ്. ഈ കൈപുസ്തകത്തിൽ കേരളത്തിലെ വിവിധ മതവിഭാഗങ്ങളുടെയും വിവിധ പ്രദേശങ്ങളുടെയും പ്രത്യേകമായ ഭക്ഷണവിഭവങ്ങൾ കൂടി ഉൾപ്പെടുത്തുവാൻ ആഗ്രഹിക്കുന്നു. ഈ പുസ്തകത്തിലേക്കു രുചി ക്കൂട്ടുകൾ അയച്ചുതരുവാൻ താല്പര്യമുള്ളവർ കൂടുതൽ വിവിരങ്ങൾക്കായി ബന്ധപ്പെടുക.

**കുന്നുപറമ്പിൽ പി. പുന്നൂസ്, കുറിച്ചി, കോട്ടയം പിൻ-686532**

■

## വിശുദ്ധനാട് യാത്ര കുറ്റമറ്റതാകണം

ഓർത്തഡോക്സ് സഭാംഗങ്ങളുടെ വിശുദ്ധനാട് തീർത്ഥാടനത്തിന് അനുയോജ്യമായ സന്ദർശക സ്ഥലങ്ങളും ആരാധനയും ക്രമീകരിക്കുവാൻ കഴിഞ്ഞാൽ കൂടുതൽ പ്രയോജനപ്രദമാകും. നമ്മുടെ മേലദ്ധ്യക്ഷന്മാരുടെയും വൈദികരുടെയും നേതൃത്വത്തിൽ നടത്തുന്ന തീർത്ഥാടന ങ്ങൾക്ക് സഹായകമായ ചില നിർദ്ദേശങ്ങൾ സമർപ്പിക്കുന്നു.

കത്തോലിക്കാ വൽക്കരണത്തിന്റെ ശക്തമായ വേലിയേറ്റം ഉണ്ടായിട്ടുള്ള വിശുദ്ധ നാടുകളിൽ ഗ്രീക്ക് ഓർത്തഡോക്സ് സഭയുടെയും, അർമേനിയൻ ഓർത്തഡോക്സ് സഭയുടെയും, സിറിയൻ ഓർത്തഡോക്സ് സഭയുടെയും ദേവാലയത്തിൽ കഴിവതും ഒഴിവാക്കിയിട്ടുള്ള യാത്രാക്രമീകരണമാണുണ്ടാകുക. ഉദാഹരണത്തിന് ഗബ്രിയേൽ ദൂതൻ കന്യക മറിയാമിനും പ്രത്യക്ഷപ്പെട്ടതും അരുളപ്പാട് ഉണ്ടായതുമായ സ്ഥലം എന്ന് രേഖപ്പെടുത്തിയിട്ടുള്ള കിണറിന്റെ സമീപത്തുള്ള ദേവാലയം നസ്രേത്തിലെ സെ. ഗബ്രിയേൽ ദേവാലയമാണ്. ഗ്രീക്ക് ഓർത്തഡോക്സ് സഭയുടെ ദേവാലയമാണിത്. പലപ്പോഴും ഈ ദേവാലയം സന്ദർശക പരിപാടിയിൽ ഉണ്ടാവുകയില്ല. എന്നാൽ ബസിലിക്ക ഓഫ് അനൗൺസിയേഷൻ നിർബന്ധമായും സന്ദർശിച്ചിരിക്കും. ഈ ദേവാലയം റോമൻ കത്തോലിക്കാ സഭ യുടെ ഉടമസ്ഥതയിലുള്ള താണ്.

യോർദ്ദാൻ നദി കാണുവാനുള്ള സ്ഥലം പ്രൊട്ടസ്റ്റന്റ് വിഭാഗത്തിന്റെ സ്നാന സ്ഥലമാണ്.

സിറിയൻ ഓർത്തഡോക്സ് സഭയുടെ നിയന്ത്രത്തിലുള്ള വി. മർക്കോസിന്റെ മാളിക നമ്മൾക്ക് വി. കുർബാന അർപ്പിക്കാവുന്ന ദേവലയമാണ്. നമ്മുടെ തീർത്ഥാടകർ നിർബന്ധമായും ഒരു പ്രഭാതം ഇവിടെ ചെലവഴിക്കണം.

മലങ്കര ഓർത്തഡോക്സ് സഭയുടെ ഒരു ആരാധനാലയം വിശുദ്ധ നാട്ടിൽ സ്ഥാപിക്കാനുള്ള പ്രാരംഭ പ്രവർത്തനങ്ങൾ അഭി. സഖറിയ മാർ തെയോഫിലോസ് തിരുമേനിയുടെ നേതൃത്വത്തിൽ ആരംഭിച്ചിട്ടുണ്ട്. ആയത് സഭയുടെ ഒരു പദ്ധതിയായി ഏറ്റെടുക്കണം.

ഹജ്ജ് യാത്രയ്ക്ക് നൽകുന്ന പരിഗണനയും സാമ്പത്തിക സഹായവും വിശുദ്ധനാട് തീർത്ഥാനടത്തിനും ലഭിക്കുവാൻ ഗവണ്മെന്റ് തലങ്ങളിൽ സമ്മർദ്ദം ചെലുത്തണം.

**അഡ്വ. ഡോ. ഐസക് പാമ്പാടി**

■

## കൊട്ടാരക്കര–പുനലൂർ ഭദ്രാസന ആസ്ഥാനങ്ങൾക്ക് കല്ലിട്ടു



കൊട്ടാരക്കര-പുനലൂർ ഭദ്രാസനം പുതുതായി നിർമ്മിക്കുന്ന ഭദ്രാസന അരമനയുടെയും ഓഫീസ് സമുച്ചയത്തിന്റെയും ശിലാസ്ഥാപന കർമ്മം പ. കാതോലിക്കാ ബാവാ തിരുമനസ്സുകൊണ്ട് നിർവ്വഹിച്ചു. ഭദ്രാസന മെത്രാപ്പോലീത്താ അഭി. ഡോ. യൂഹാനോൻ മാർ തേവോദോറോസ്, പരി. സുന്നഹദോസ് സെക്രട്ടറി അഭി. ഡോ. മാത്യൂസ് മാർ സേവേറിയോസ് എന്നിവർ സഹകാർമ്മികത്വം വഹിച്ചു. ഭദ്രാസന കേന്ദ്രങ്ങളുടെ നിർമ്മാണ നിധി ശേഖരണവും പ. ബാവാ നിർവ്വഹിച്ചു. ഭദ്രാസന അരമന പുനലൂർ അടുക്കളമൂല, ബീബീ എസ്റ്റേറ്റ് ഉടമ ശ്രീ. പ്രസാദ് ഉമ്മന്റെ മാതാവിന്റെ സ്മരണാർത്ഥം സൗജന്യമായി തന്ന രണ്ട് ഏക്കർ വസ്തുവിലും, ഭദ്രാസന ഓഫീസ് പ. പരുമല തിരുമേനിയാൽ സ്ഥാപിതമായ കൊട്ടാരക്കര കോട്ടപ്പുറം സെമിനാരിയിലും ആണ് നിർമ്മിക്കുന്നത്. ഭദ്രാസന സെക്രട്ടറി ഫാ. ഫിലിപ്പ് മാത്യു, ഭദ്രാസന കൗൺസിൽ അംഗങ്ങൾ, സഭാ മാനേജിംഗ് കമ്മറ്റി അംഗങ്ങൾ, ഭദ്രാസനത്തിലെ വൈദികർ, ഇടവക ജനങ്ങൾ എന്നിവർ പങ്കെടുത്തു.

## അഖിലേന്ത്യാ അവർഡ്



എൻജിനീയറിങ് വിദ്യാർത്ഥികളുടെ പ്രോജക്ടുകളുടെ അഖിലേന്ത്യാ പ്രദർശനമത്സരമായ "ടെക്ടോപ്പ് 2013-ൽ അജു ശങ്കരത്തിലിന്റെ നേതൃത്വത്തിൽ രൂപകല്പന ചെയ്ത "ലിവർ ഡ്രൈവ് മൾട്ടിപർപ്പസ് വീൽചെയർ രാജ്യാന്തര അവാർഡ് നേടി. ഒരു ലക്ഷം രൂപ പ്രൈസും, പ്രശസ്തി പത്രവും, ശില്പവും ലഭിച്ചു.

വികലാംഗർക്കു സൗകര്യപ്രദമായി ഉപയോഗിക്കുവാൻ കഴിയുന്ന രീതിയിൽ ലിവർ ഉപയോഗിച്ചു നിയന്ത്രിക്കാവുന്ന കസേരയാണിത്.

മൂന്നു വിരലെങ്കിലും ഉള്ളവർക്ക് ഇത് പ്രവർത്തിപ്പിക്കാം. വ്യാവസായിക വിതരണത്തിനായുള്ള പേറ്റന്റിന് അപേക്ഷിച്ചിട്ടുണ്ട്. പാത്താമുട്ടം സെ. ഗിറ്റ്സ് എഞ്ചിനീയറിംഗ് കോളജിൽ നിന്ന് ബിരുദം നേടിയ അജു പുത്തനങ്ങാടി കുരിശുപള്ളി സൺഡേസ്ക്കൂൾ അദ്ധ്യാപകനും മദ്ബഹായിലെ ശുശ്രൂഷകനുമാണ്. ഫാ. ജോൺ ശങ്കരത്തിലിന്റെയും ബാലസമാജം അഖില മലങ്കര ജോ. സെക്രട്ടറി ആനി ശങ്കരത്തിലിന്റെയും മകനാണ്.

## പ. കാതോലിക്കാ ബാവായ്ക്ക് 67–ാം ജന്മദിനാശംസകൾ



**ദേവലോകം:** മാതൃത്വത്തിന്റെ മഹത്വം അംഗീകരിക്കുന്ന മഹത്തായ പാരമ്പര്യത്തിൽ നിന്ന് വ്യതിചലിക്കുന്നതാണ് ഇന്നത്തെ പല സാമൂഹ്യ തിന്മകൾക്കും കാരണമാകുന്നതെന്നും സ്ത്രീത്വത്തിന്റെ പരിപാവനത്വം പാലിക്കാത്തതിനാലാണ് സാംസ്കാരിക ജീർണ്ണത സംഭവിക്കുന്നതെന്നും ചലച്ചിത്ര സംവിധായകൻ ബ്ലെസി പറഞ്ഞു.

പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ ലേഖനങ്ങളുടെ സമാഹാരമായ നിഷ്കളങ്കതയുടെ സൗന്ദര്യം എന്ന ഗ്രന്ഥം പ്രകാശനം ചെയ്ത് പ്രസംഗിക്കുകയായിരുന്നു അദ്ദേഹം. പരിശുദ്ധ ദിദിമോസ് പ്രഥമൻ വലിയ ബാവാ പ്രാർത്ഥന നയിച്ചു.

കോട്ടയം കാതോലിക്കേറ്റ് അരമന ഹാളിൽ ഡോ. തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്തായ്ക്ക് പുസ്തകത്തിന്റെ ആദ്യപ്രതി നൽകി പ്രകാശനം ചെയ്തു. സഭാ മാനവശാക്തീകരണ വകുപ്പിന്റെ പെൺമയുടെ നന്മ എന്ന പദ്ധതിയുടെ ലോഗോ പരിശുദ്ധ കാതോലിക്കാ ബാവാ പ്രകാശനം ചെയ്തു. കോട്ടയം വൈദീക സെമിനാരിയിൽ നിന്ന് പ്രസിദ്ധീകരിക്കുന്ന മലങ്കര ഓർത്തഡോക്സ് തിയോളജിക്കൽ സ്റ്റഡീസ് എന്ന ജേർണലിന്റെ പ്രകാശനം മാർത്തോമ്മാ വൈദീക സെമിനാരി പ്രിൻസിപ്പൽ ഫാ. ഡോ. ഗീവർഗീസ് മാത്യുവിന് കോപ്പി നൽകി പരിശുദ്ധ ബാവാ നിർവ്വഹിച്ചു. ഡോ. സഖറിയാസ് മാർ അപ്രേം, ഫാ. ഡോ. ജേക്കബ് കുര്യൻ, ഫാ. തോമസ് വർഗീസ് ചാവടിയിൽ, ഫാ. എം. കെ. കുര്യൻ, ഫാ. പി. എ. ഫിലിപ്പ്, പ്രൊഫ. പി. സി. ഏലിയാസ് തുടങ്ങിയവർ പ്രസംഗിച്ചു. ഉപഹാരം നൽകി പരിശുദ്ധ ബാവാ ബ്ലസിയെ ആദരിച്ചു.

ജന്മദിനമായ (ആഗസ്റ്റ് 30) -ന് പതിവുപോലെ പാലക്കാട്ട് മഞ്ഞപ്ര മാർ ബസേലിയോസ് ബാലികാ ഭവനിൽ അന്തേവാസികളോടൊപ്പം പരിശുദ്ധ ബാവാ ചെലവഴിച്ചു.

## വിജയികൾ



അഖില മലങ്കര മർത്തമറിയം സമാജം 2012 കേന്ദ്ര പരീക്ഷയിൽ ഒന്നാം റാങ്ക് നേടിയ അന്നമ്മ ചാക്കോ കടപ്ര ബേത്‌ലഹേം സെ. ജോർജ് ഓർത്തഡോക്സ് പള്ളി ഇടവകാംഗം.



വട്ടശ്ശേരിൽ മാർ ഗീവർഗീസ് മാർ ദീവന്നാസ്യോസ് അഖില മലങ്കര മർത്തമറിയം സമാജം പ്രസംഗ മത്സരത്തിൽ ഒന്നാം സ്ഥാനം നേടിയ മോളിക്കുട്ടി സഖറിയ കോട്ടയം നീലിമംഗലം സെ. ഗ്രീഗോറിയോസ് കാതോലിക്കേറ്റ് സെന്റർ ഇടവക.

## വൈദിക ചരമം



**മല്ലപ്പള്ളി:** ഫാ. എം. മാത്യൂസ് പുരയ്ക്കൽ (85) അച്ചന്റെ ശവസംസ്ക്കാരം 24-9-2013 ശനി ഉച്ചയ്ക്ക് 3-ന് പെരുമ്പെട്ടിമൺ സെന്റ് ജോർജ് ഓർത്തഡോക്സ് പള്ളിയിൽ നടന്നു. നിരണം ഭദ്രാസനാധിപൻ അഭി. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ്, കൊച്ചി ഭദ്രാസനാധിപൻ യാക്കോബ് മാർ ഐറേനിയോസ്, അഭി. ഗീവർഗീസ് മാർ യൂലിയോസ് എന്നീ പിതാക്കന്മാർ സംസ്ക്കാര ശുശ്രൂഷയ്ക്ക് നേതൃത്വം നൽകി. പ. ഗീവർഗീസ് ദ്വീതീയൻ ബാവായുടെ സെക്രട്ടറി, പത്തനാപുരം മൗണ്ട് താബോർ ഹൈസ്ക്കൂൾ അദ്ധ്യാപകൻ, ഹെഡ്മാസ്റ്റർ എന്നീ പദവികളിൽ സേവനം അനുഷ്ഠിച്ചു.

അഞ്ച് പതിറ്റാണ്ടോളം പെരുമ്പെട്ടിമൺ സെ. ജോർജ് ഓർത്തഡോക്സ് ഇടവകയുടെ വികാരിയായി സേവനമനുഷ്ഠിച്ചു. അച്ചന്റെ ബഹുമാനാർത്ഥം 2012 ഡിസംബർ മാസം 23-ാം തീയതി വികാർ എമിററ്റസ് പദവി നൽകി സഭ ആദരിച്ചു.

മല്ലപ്പള്ളി സി.എം.എസ്. ഹൈസ്ക്കൂളിൽ നിന്നും പ്രാഥമിക വിദ്യാഭ്യാസം, മദ്രാസ് യൂണിവേഴ്സിറ്റിയിൽ നിന്നും ബിരുദവും കേരളാ യൂണിവേഴ്സിറ്റിയിൽ നിന്ന് ബിരുദാനന്തര ബിരുദവും കരസ്ഥമാക്കിയ അച്ചൻ പുരയ്ക്കൽ സി.എം. മത്തായിയുടെയും മറിയാമ്മയുടെയും മകനാണ്.

## ഡോക്ട്രേറ്റ് നേടി



നോട്ടിങ്ങാംഗം ട്രെന്റ് യൂണിവേഴ്സിറ്റി (U.K.) യിൽ നിന്നും മെഡിക്കൽ മൈക്രോബയോളജിയിൽ ഡോക്ട്രേറ്റ് നേടിയ സൂസൻ ജോസഫ് പുത്തൻകാവ് സെന്റ് മേരീസ് കത്തീഡ്രൽ ഇടവകാംഗമായ വിശാഖ് പോൾ തോമസിന്റെ ഭാര്യ.

## ഓർമ്മപ്പെരുന്നാൾ

**കോയമ്പേട്:** സെന്റ് മേരീസ് പള്ളിയിലെ പെരുനാൾ ജൂൺ 29,30 തീയതികളിൽ നടത്തപ്പെട്ടു. പെരുനാൾ ചടങ്ങുകൾക്ക് അടൂർ ഭദ്രാസന മെത്രാപ്പോലീത്ത സഖറിയാ മാർ അപ്രേം നേതൃത്വം നൽകി. ഭദ്രാസന മെത്രാപ്പോലീത്താ യൂഹാനോൻ മാർ ദിയസ്ക്കോറസ് സന്നിഹിതനായിരുന്നു.

**ബ്രോഡ്വെ:** സെന്റ് തോമസ് കത്തീഡ്രലിലെ വി. മാർതോമ്മാ ശ്ലീഹായുടെ ഓർമ്മപ്പെരുന്നാൾ ജൂലൈ 6,7 തീയതികളിൽ നടത്തപ്പെട്ടു. കൊട്ടരക്കര-പുനലൂർ ഭദ്രാസനാധിപൻ യൂഹാനോൻ മാർ തേവോദോറോസ് മുഖ്യ കാർമ്മികത്വം വഹിച്ചു. മലങ്കരസഭ മാസികയ്ക്ക് ഈ ഇടവകകൾ മുഴുവൻ വരിക്കാരായി എന്നുള്ളത് അഭിന്ദനം അർഹിക്കുന്നു.

## പൂനെ ഖഡ്കി സെന്റ് തോമസ് ഓർത്തഡോക്സ് ദേവാലയം വലിയപള്ളി

ബോംബെ ഭദ്രാസനത്തിലെ മുഖ്യദേവാലയമായ പൂനെ ഖഡ്കി സെന്റ് തോമസ് ഓർത്തഡോക്സ് സുറിയാനി ദേവാലയത്തെ പ. കാതോലിക്കാ ബാവാ വലിയ പള്ളിയായി പ്രഖ്യാപിച്ചു.

സെന്റ് തോമസ് പബ്ലിക് സ്ക്കൂൾ ഗ്രൗണ്ടിൽ നടന്ന സമ്മേളനത്തിൽ ആഘോഷങ്ങൾ പ. ബാവാ തിരുമേനി ഉദ്ഘാടനം ചെയ്തു. വെരി. റവ. കോശി പി. പ്ലാമ്മൂട്ടിൽ കോർ എപ്പിസ്ക്കോപ്പാ, ഫാ. ബഞ്ചമിൻ സ്റ്റീഫൻ, ഡോ. സി. ജെ. സാമുവൽ, ശ്രീമതി റോഷ്നി ജോർജ്, ട്രസ്റ്റ് അംഗങ്ങൾ മോൻസി ജോർജ്, ബിഷപ്പ് മോസ്റ്റ് റവ. തോമസ് ഡാബ്രെ, എം. കെ. സോളമൻ, ട്രസ്റ്റി കെ. എം. ചാക്കോ എന്നിവർ പ്രസംഗിച്ചു.

## നിയമിതനായി



തിരുവിതാംകോട് അന്താരാഷ്ട്ര തീർത്ഥാടന കേന്ദ്രത്തിന്റെ കൗൺസിലിലേയ്ക്ക് അലക്സാണ്ടർ വൈദ്യൻ കോർ എപ്പിസ്ക്കോപ്പായെ പ. ബാവാ തിരുമേനി നോമിനേറ്റു ചെയ്തു. തിരുവനന്തപുരം ഭദ്രാസന സെക്രട്ടറി, മർത്തമറിയം വനിതാസമാജം വൈസ് പ്രസിഡന്റ്, കോട്ടയം തിയോളജിക്കൽ സെമിനാരി ഗവേണിംഗ് ബോർഡ് അംഗം എന്നീ നിലകളിൽ പ്രവർത്തിക്കുന്നു.

## സ്ലീബാ ദാസ സമൂഹം വാർഷികം

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ കീഴിൽ കണ്ടനാട് കർമ്മേൽ ദയറ ആസ്ഥാനമാക്കി ഭാഗ്യസ്മരണാർഹനായ മൂക്കഞ്ചേരിൽ പത്രോസ് മാർ ഒസ്താത്തിയോസ് തിരുമേനി 1924 സെപ്റ്റംബർ 14-ന് സ്ഥാപിച്ച സ്ലീബാദാസ സമൂഹം മിഷനറി പ്രസ്ഥാനത്തിന്റെ 89-ാം വാർഷികം 2013 സെപ്റ്റംബർ 14 ന് പരുമല സെമിനാരിയിൽ വച്ച് നടത്തപ്പെടുന്നു. അഭിവന്ദ്യ തിരുമേനിമാരും, വന്ദ്യ വൈദീകരും സഭാസ്ഥാനികളും, സാംസ്ക്കാരിക നേതാക്കന്മാരും വാർഷികാഘോഷങ്ങൾക്ക് നേതൃത്വം നൽകുന്നു.

## കുറിച്ചി വലിയ പള്ളി അപൂർവ്വതകളുടെ ദേവാലയം:

### - പ. കാതോലിക്കാബാവാ



**കുറിച്ചി:-** മലങ്കരസഭയുടെ വലിയ ബാവാ എന്നറിയപ്പെടുന്ന പ. ബസ്സേലിയോസ് ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ ബാവായെയും, മാവേലിക്കര മെത്രാസനത്തിന്റെ മെത്രാപ്പോലീത്തായുമായിരുന്ന അഭി. പൗലോസ് മാർ പക്കോമിയോസിനെയും പെറ്റു വളർത്തുകയും, പ. വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദീവന്നാസ്യോസ് തിരുമേനിയുടെ മാതാവിന്റെ ദേവാലയവും, പ. വട്ടശ്ശേരിൽ തിരുമേനി മാമോദീസാ ഏറ്റുവാങ്ങി മലങ്കരസഭയ്ക്കു നൽകിയ കുറിച്ചി വലിയ പള്ളി, മലങ്കരസഭയിലെ അപൂർവ്വ ദേവാലയങ്ങളിൽ ഏറ്റവും മുമ്പിൽ നിൽക്കുന്ന ദേവാലയമാണെന്ന് പ. ബസ്സേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ പ്രസ്താവിച്ചു.

അഭി. പൗലോസ് മാർ പക്കോമിയോസ് തിരുമേനിയുടെ 1-ാം ഓർമ്മപ്പെരുന്നാളിനോടും സ്മൃതിമന്ദിര കൂദാശയോടും അനുബന്ധിച്ചു നടന്ന അനുസ്മരണ സമ്മേളനം ഉദ്ഘാടനം നിർവ്വഹിച്ച് സംസാരിക്കുകയായിരുന്നു പ. ബാവാ.

അനുസ്മരണ സമ്മേളനത്തിൽ അഭി. മാത്യൂസ് മാർ തേവോദോസ്യോസ് അദ്ധ്യക്ഷത വഹിച്ചു. ഫാ. ഡോ. റ്റി. ജെ. ജോഷ്വാ മുഖ്യ പ്രഭാഷണം നടത്തി. ബഥനി ആശ്രമ സുപ്പീരിയർ തോമസ് റമ്പാൻ, ദേവലോകം അരമന മാനേജർ ഫാ. എം. കെ. കുര്യൻ, സെമിനാരി പ്രൊഫസർ ഫാ. ഡോ. ബി. വർഗീസ്, കുരുവിള ജോൺ, വികാരി ഫാ. ജോൺ ശങ്കരത്തിൽ തുടങ്ങിയവർ പ്രസംഗിച്ചു.



## പിൻമൊഴി

# അന്തർജ്ജനം മുതൽ ഗൃഹനാഥ വരെ

അന്തർജ്ജനം എന്ന മലയാള പദത്തിന്റെ സൗന്ദര്യം ആസ്വദിക്കുന്നവർ എത്രപേരുണ്ടാകും? വിശാലമായ നാലുകെട്ടിന്റെ ഇരുട്ടറയിൽ ഉയർന്നു കേൾക്കുന്ന വിലാപം = അന്തർജ്ജനം എന്നൊക്കെ ചിലർ പറഞ്ഞു കളയാറുണ്ട്. നാലുകെട്ടിന്റെ ഉള്ളിൽ നിന്നും പരിയമ്പുറം വഴിയായി ഒഴുകിയ നന്മയുടെ ഉറവിടം അകത്തമ്മമാരായിരുന്നു. വഴിപോക്കന്റെ പൈദാഹമകറ്റാൻ പുറത്ത് കെട്ടിയിരുന്ന മണി മുഴക്കുമ്പോൾ അകത്തു നിന്നും കവുങ്ങിൻ കീറ്റുകൾ വഴി സംഭാരം ഒഴുക്കിയിരുന്ന ഉറവ. കാര്യസ്ഥന്മാരുണ്ടായിരുന്നെങ്കിലും കനിവിന്റെ അവസാനത്തെ വാക്കായി നെല്ല് അളക്കുന്നതിനും പതം കൊടുക്കുന്നതിലും അസാമാന്യ സ്വാധീനം കാട്ടിയിരുന്ന നിറദീപങ്ങൾ. ബ്രാഹ്മണ സ്ത്രീകൾ ഒരല്പം കൂടി ഭർത്താക്കന്മാർക്കു വേണ്ടി സ്വാർത്ഥമതികളായി മറക്കുടകൾ ശീലിച്ച് തങ്ങളുടെ മുഖം അനാവൃതമാക്കാതിരുന്നു. പാദസരങ്ങൾ കണ്ട് അത് സീതയുടേതാണെന്ന് തിരിച്ചറിയുന്ന ലക്ഷ്മണനെ രാമായണത്തിൽ കാണുന്നുണ്ട്; ഏറ്റവും കൂടുതൽ കണ്ടിരുന്നത് പാദസരങ്ങളായിരുന്നത്രെ!

നഷ്ടപ്പെട്ടുപോകുന്ന സ്ത്രീത്വത്തിന്റെ ഉദാത്തഭാവങ്ങളെ കോർത്തിണക്കി മലങ്കരസഭ പെണ്മയുടെ നന്മ ആചരിക്കുകയാണ്. ജീവിതകാലം മുഴുവൻ സമർപ്പണത്തിന്റെ പ്രതീകങ്ങളായി ജ്വലിച്ചുനിൽക്കുന്ന അമ്മ സങ്കല്പങ്ങളിൽ തുടങ്ങി രാഷ്ട്രസേവനത്തിന്റെ നിറുകെ വരെയെത്തുന്ന സ്ത്രീ രത്നങ്ങൾക്കു മുമ്പിൽ പ്രണാമങ്ങൾ.

ഒരു ഭാഗത്ത് സർവ്വപൂജനീയരായി വിളങ്ങുമ്പോഴും മറുഭാഗത്ത് അപഹസിക്കപ്പെടുന്ന ഒന്നായി തരംതാഴുന്നതിനെ മനസിലാക്കാൻ കഴിയേണ്ടതുണ്ട്. കൈയാമം വച്ചുകൊണ്ട് മാധ്യമങ്ങൾക്കു നടുവിൽ കൂസലില്ലാതെ നടക്കുന്ന പരുഷമുഖികൾ മാത്രമാണോ പെൺകുറ്റവാളികൾ? പ്രസവം വേണ്ട സർജറി മതിയെന്ന് മുറവിളി കൂട്ടി ആയാസരഹിത പിറവികൾക്ക് വെമ്പുന്നവർ വി. ഗ്രന്ഥത്തിലെ ദൈവ നിയമങ്ങളെ മറികടക്കുകയല്ലേ? (ഉല്പ. 3:16) ശാപം നിറഞ്ഞ അത്തരമൊരു നിമിഷത്തെ മാനസിക തയ്യാറെടുപ്പുകളോടെ പ്രർത്ഥനകളോടെ ഒരു സ്വർഗ്ഗീയ രാത്രിയാക്കി മാറ്റിയ പരിശുദ്ധ അമ്മയ്ക്ക് സ്തുതി. നിന്നെ വഹിച്ച ഉദരവും നീ കുടിച്ച മുലകളും വിശിഷ്ടമെന്നു വാഴ്ത്തിയ വാക്കുകൾ ആഗോള സ്ത്രീത്വത്തിനൊരു അലങ്കാര മാലയാണ്.

മാറിടം എന്ന മഹാ പ്രപഞ്ചം പകർന്ന അമൃതാനുഭവങ്ങൾ ശിശുവിനെ പരിപക്വനാക്കുന്നില്ലേ? ബാലവാടികൾ വിട്ടോടി വന്ന് അമ്മയുടെ മടിയിൽ ചാടിക്കയറി പാൽ കുടിച്ചവരേ നിങ്ങൾ ഭാഗ്യവാന്മാർ... നിങ്ങളുടെ മാതാക്കൾ സൗന്ദര്യത്തെ പൂജിച്ചിരുന്നെങ്കിൽ ആ അമൃതേത്ത് അന്നേ നഷ്ടമായേനേ. അമ്മ സങ്കല്പങ്ങൾ ഉയർത്തിക്കാട്ടുന്ന മാസങ്ങളാകട്ടെ ഇനി.

അലങ്കാര മുറിയിൽ അലസമായി വായിക്കാനിട്ടിരിക്കുന്ന മാഗസിൻ പോലും കാണാൻ സുഭഗതയുള്ള ഒന്നായി തോന്നുന്നില്ല, അതിനുള്ളിലെ ശരീരാവിഷ്ക്കാരങ്ങൾ കാണുമ്പോൾ. സഭ്യേതരമെന്ന് പണ്ടുമുതൽ പറഞ്ഞുപഠിപ്പിച്ചിരുന്നവ ഇത്ര പെട്ടന്ന് മാഗസിനുകളിലൂടെ മേശപ്പുറത്തും, 'മലയാളി ഹൗസി'ലൂടെ വിഢ്ഢിപ്പെട്ടിയിലുമൊക്കെ വരുമെന്ന് ആരുകണ്ടു? മഹിളകളെ അവമതിക്കാത്ത ആവിഷ്ക്കാരങ്ങൾ ഉണ്ടാകണമെന്ന് ശബ്ദമുയർത്തേണ്ടയിരിക്കുന്നു. തൂവെള്ളയിൽ പരമ പവിത്ര ദേവാലയത്തിൽ നിരന്നു നിന്നിരുന്നവർ 'വി'ചിത്രപ്പണികളും വർണ്ണവിപ്ലവങ്ങളുമായി പള്ളിക്കകം കയ്യേറുന്നതും അപലപിക്കപ്പെടണം, ആണായാലും പെണ്ണായാലും. വസ്ത്രത്തിന്റെ കൈ-കാലിറക്കങ്ങൾ കുറയുന്നതിന്റെ തുടക്കം കണ്ട് ഇതൊക്കെ കാണുന്നതിനു മുമ്പേ എന്നെ അങ്ങോട്ട് എടുക്കേണമേയെന്ന് സാധു കൊച്ചുകുഞ്ഞ് ഉപദേശി നിലവിളിച്ച ചരിത്രവും കൂട്ടി വായിക്കുന്നു.

നഷ്ടപ്പെട്ടുപോയ ഓമനപ്പേരുകളായ മാവി, കൊച്ചമ്മ, അമ്മാവി, പേരമ്മ, പെങ്ങൾ, അമ്മാമ്മ ഇവകളുടെ മധുരം നിറഞ്ഞ നീട്ടി വിളികൾക്കായി കാതോർക്കുന്നു. അങ്കിൾമാരും, ആന്റിമാരും സൃഷ്ടിക്കുന്ന വിവേചനവും വിവേകവുമില്ലാത്ത് ബന്ധങ്ങൾ മാറ്റപ്പെടണം. ആദ്യമായി കണ്ടുമുട്ടുന്നവർക്കു പോലും അങ്കിൾമാരായും ആന്റിമാരായും സ്ഥാനമാനം ലഭിക്കുന്നതിലെ വൈരുദ്ധ്യം തിരിച്ചറിയുക. ബസ്സ്റ്റോപ്പിൽ ഒരു അങ്കിളിനെ പോക്കറ്റടിക്ക് പോലീസ് പിടിച്ച കഥ മകൻ വിവരിക്കാറില്ലേ. ഒരു പേരിൽ എന്തിരിക്കുന്നുവെന്നാണെങ്കിലും. സ്വഭർത്താവിനെ യജമാനനേ എന്നു വിളിച്ച സംസ്കൃതിയിൽ നിന്നും നേരിട്ട് പേരിട്ട് വിളിക്കുന്നതിൽ ഒരല്പം അധീശത്വം ഉണ്ടെന്ന് കരുതണം. സമത്വമുണ്ടാകണമെങ്കിലും ഭാവിച്ച് കയറിയിരിക്കുന്നതിനെ 'ഒറ്റ'യ്ക്കിരിക്കുക എന്നുപറയാറുണ്ട്. എതിരുപറയുന്നതിനെ 'ഒറ്റ' പറയുകയെന്ന്. ഇങ്ങനെ ചില ഒറ്റകൾ കൂടി പരിഗണനയിലുണ്ടാകണം. പറയുന്നവർക്ക് സ്വാതന്ത്ര്യമുണ്ടെങ്കിലും കേൾക്കുന്ന മൃഗീയ ഭൂരിപക്ഷം അത് ഇഷ്ടപ്പെടുന്നില്ല എന്നത് പരമാർത്ഥം.

നന്മവഴിഞ്ഞൊഴുകുന്ന അമ്മമാരുടെ സ്ഥാനം ഇടവക രജിസ്റ്ററിൽ നിന്ന് എടുത്തുകളയരുതേ എന്ന അപേക്ഷയാണ് ഒടുവിലത്തേത്. ഗൃഹനാഥൻ മരിച്ചുകഴിഞ്ഞാൽ അടുത്ത അവകാശി സഹധർമ്മിണി തന്നെയാണ്. ഓസ്ട്രേലിയലെ മകൻ മാസവരി അടയ്ക്കാൻ വരുമ്പോൾ ഞാനല്ലേ പണം തരുന്നത് എന്ന് പറയുമ്പോൾ പല രജിസ്റ്ററുകളും തിരുത്തപ്പെടാറുണ്ട്. പല വികാരിമാരും അങ്ങനെയൊരു ഉത്തരാധുനിക ചമയ്ക്കൽ നടത്തിയിട്ടുമുണ്ട്. ഉരുവാകുന്ന ക്രമം തന്നെയാണ് മൂപ്പുമുറയ്ക്കാധാരം. സർക്കാർ നൽകുന്ന സ്ഥാനം പോലും (റേഷൻകാർഡ്) പള്ളി നൽകുന്നില്ലെന്ന് വന്നാൽ കഷ്ടമാണ്.

**ഗുണിതം:**

"No man is poor who has a Godly mother"

- Abraham Lincoln

*- ഫാ. മുകളിൽ*

**best** *wishes*

best wishes...



**67 –ാം ജന്മദിനം ആഘോഷിക്കുന്ന മലങ്കരയുടെ പരിശുദ്ധ പിതാവ്**
**ബസ്സേലിയോസ് മാർത്തോമ്മാ പൗലൂസ് ദ്വിതീയൻ**
**കാതോലിക്കാ ബാവാ തിരുമേനിക്ക് ഹൃദയം നിറഞ്ഞ ജന്മദിനാശംസകൾ**

**ഷാജി എബ്രഹാം, കുവൈറ്റ്, സഭാ മാനേജിംഗ് കമ്മറ്റിയംഗം**

THE MALANKARA SABHA,
CATHOLICATE ARAMANA, KOTTAYAM-686 004
Published on 10th of Every Month

RNI No. 3076/1948, Reg. No. KL/KTM/236/2012-14
License No. KL/CR/KTM/WPP-47/2012-14
Licensed to Post Without Pre-Payment

# ചേപ്പാട് പള്ളി പെരുന്നാൾ

2013 ഒക്ടോ. 6 - 12 വരെ



ചേപ്പാട് മാർ ദീവന്നാസ്യോസ് കബറടങ്ങിയിരിക്കുന്ന മലങ്കരസഭയുടെ പ്രഖ്യാപിത തീർത്ഥാടന കേന്ദ്രം

പരിശുദ്ധ ബാവാ തിരുമേനിയും അഭിവന്ദ്യ ഏബ്രഹാം മാർ എപ്പിഫാനിയോസ്, അഭി. ജോഷ്വാ മാർ നിക്കോദിമോസ് എന്നീ പിതാക്കന്മാരും നേതൃത്വം നൽകുന്നു.


കബർ മുറി


പള്ളിമേട


വി. മദ്ബഹായിലെ ചുവർ ചിത്രങ്ങൾ

■ ഭദ്രാസന മർത്തമറിയം സമാജ സംഗമം ■ ഭദ്രാസന പ്രാർത്ഥനായോഗ സംഗമം

PRINTED AND PUBLISHED BY FR. THOMAS P. MUKALIL, CATHOLICATE ARAMANA, DEVALOKAM ON BEHALF OF ORTHODOX VISWASA PARIPALANA SAMITHY, DEVALOKAM, KOTTAYAM. AND PRINTED AT CATHOLICATE PRESS, DEVALOKAM KOTTAYAM AND PUBLISHED AT CATHOLICATE ARAMANA, DEVALOKAM P.O., VIA MUTTAMBALAM, KOTTAYAM, KERALA-686004, EDITOR DR. ZACHARIAH MAR APREM RS. 15/-